# ഭക്തമാലാ.

രണ്ടാംഭാഗം.

വടക്കന്തറ

തരവത്ത് അമ്മാളുഅമ്മയാൽ

പരിഭാഷപ്പെടുത്തപ്പെട്ടത്



(രണ്ടാം പതിപ്പ്).





തൃശ്ശിവപേരൂർ

ഭാരതവിലാസം അച്ചുകൂടത്തിൽ

അച്ചടിച്ചത്.

1083.

Price Rs. 0—10—0 വില ക. 0—10—0

# സമൎപ്പണം.

1. മഹാദേവാഭിഖ്യൻ മമ ഗുരു
മഹീദേവനമലൻ,
മഹാദേവസ്ഥാനം മഹിമയൊ_
ടണഞ്ഞൊരു ജനകൻ, ।
മഹാഭാഗ്യം കോലും മമ ജനനി,
സത്യാംബുനിധിയാം
മഹാമനൻ ഭ്രാതാവും, മമ തുണ;
തൊഴുന്നേനവരെ ഞാൻ ॥

2. മുപ്പാരിന്നധീശനായ് മറകളും
കാണാത്ത മായാവിയാ_
മുപ്പാഥോജവിലോചനന്നു ഹിതമാ_
മിസ്സൂക്തമാലാവലി ।
ഇപ്പാവപ്പെട്ടമെൻെറ ജന്മമധുനാ
സാഫല്യമേറീടുവാൻ
തൃപ്പാദങ്ങളിൽ വെച്ചു ഭക്തിയൊടു
ഞാൻ വന്ദിച്ചിടുന്നേൻ ശുഭം॥

# വിഷയവിവരം.

# ഭക്തമാല

## രണ്ടാം ഭാഗം.

---

## മുപ്പത്തിമൂന്നാം സർഗ്ഗം.

---

### നാമദേവചരിതം.

---

പുണ്ഡരീകപുരം എന്ന് പ്രസിദ്ധപ്പെട്ടതായ ഗ്രാമമാണ് ഇപ്പോൾ പണ്ഡരപുരം എന്നു പറഞ്ഞുവരുന്നതു്. അവിടെ നാമദേവൻ എന്നു പേരായ ഒരു മഹാഭാഗവതൻ ഉണ്ടായിരുന്നു. ആ നാമദേവന്റെ ഉല്പത്തിയെ ഞാൻ പറയുന്നു. പണ്ഡരപുരത്തിൽ വാമദേവൻ എന്നു പേരായി സൽകർമ്മവർജ്ജിതനായിരിക്കുന്ന ഒരു ശൂദ്രൻ ഉണ്ടായിരുന്നു. അവൻ വളരെ ധനവാനായിരുന്നു. തന്റെ ബന്ധുക്കളോടും അനുജന്മാരോടും കൂടിയിരിക്കുന്ന കാലത്തു് അവന്ന് പുത്രൻ ഉണ്ടായില്ല. വയസ്സുകൊണ്ടു വൃദ്ധൻ ആവുകയും ചെയ്തു. എങ്കിലും തന്റെ പ്രവൃത്തിയെ ധനത്തിലുള്ള ആഗ്രഹംകൊണ്ടു് ഉപേക്ഷിച്ചില്ല. ഇങ്ങിനെ ഇരിക്കുമ്പോൾ, ഒരിക്കൽ, അവന്റെ ഭാര്യ ഇങ്ങിനെ പറഞ്ഞു: "ഭവാൻ എന്തിന്നുവേണ്ടിയാണ് വെറുതെ ബുദ്ധിമുട്ടുന്നതു്? ഭവാന്നു് പുത്രന്മാരില്ല. ഈ ധനത്തെ ആരാണ് അനുഭവിക്കുന്നതു്. ഭവാന്റെ അനുജന്മാർ എല്ലാവരും മനസ്സിൽ വിചാരിക്കുന്നതെന്തെന്നാൽ, 'ഇവർക്കു പുത്രന്മാർ ഇല്ല, ഇവർ മരിച്ചാൽ ഇവരുടെ ധനം എല്ലാം നമുക്കുതന്നെ' എന്നാകുന്നു." ഇങ്ങിനെ ഭാര്യ പറഞ്ഞതു കേട്ടു്, നാമദേവൻ, അവൾക്കു് സന്തോഷകരമായിരിക്കുന്ന വാക്കു പറഞ്ഞു:— "അല്ലയോ പ്രിയെ! എന്റെ മനസ്സിലുള്ള അഭിപ്രായം ഞാൻ പറയാം, കേൾക്കുക. എന്റെ പ്രവൃത്തിയെ എനിക്കു ശക്തിയുള്ളപ്പോൾ ഞാൻ ഉപേക്ഷിക്കില്ല

എ ഈ ധനം ആർ അനുഭവിക്കുന്നു എന്ന് ആരും അറിയുന്നില്ല. എന്റെ ധനംകൊണ്ടു വളൎന്നവരായ എന്റെ സഹോദരന്മാർ ഇങ്ങിനെയല്ലേ പറയുന്നത്? അതുകൊണ്ട്, അവർ കൃതഘ്നന്മാർ ആകുന്നു. അവരുടെ അഭിപ്രായം നിഷ്ഫലമാകുവാൻ ഞാൻ ഒരു ഉപായം പറയാം; അതുപ്രകാരം നടന്നാൽ അവരുടെ വാക്കുകളും നിഷ്ഫലമായി ഭവിക്കും. ദിവസംതോറും സുകൃതം നല്ലവണ്ണം ചെയ്യുക, എന്നാൽതന്നെ സന്തതി ലഭിക്കും. പുത്രൻ ഉണ്ടായാൽ അവരുടെ വാക്കും നിഷ്ഫലമാകും."— ഇതു കേട്ടപ്പോൾ, അവളും "എന്തുപ്രവൃത്തികൊണ്ടാകുന്നു സുകൃതം ചെയ്യേണ്ടത്? അതു പറഞ്ഞുതന്നാൽ ഞാൻ ആദരവോടുകൂടി അതു ചെയ്യാം."— എന്നു ചോദിച്ചതിനെക്കേട്ട്, നാമദേവൻ ഇപ്രകാരം പറഞ്ഞു: "എനിക്കു സുകൃതകൎമ്മങ്ങളെ വിശേഷിച്ച് ഒന്നും അറിവില്ല. സാധുസേവ മുഖ്യമായ സുകൃതമാണെന്ന് ഗുരു എനിക്ക് ഉപദേശിച്ചുതന്നിട്ടുണ്ട്. ആ ഉപദേശം മാത്രം എനിക്ക് ഓൎമ്മയുണ്ട്. അതുകൊണ്ട് സാധുസേവയാണ് മുഖ്യമായ സുകൃതം എന്നറിയുക. അതുകൊണ്ട് അഭീഷ്ടം സാധിക്കുക. ഇന്നുമുതൽ, സന്ധ്യാകാലത്തിൽ, നമ്മുടെ ഗൃഹത്തിൽ വരുന്നവൎക്ക്, അഥവാ ആരും വന്നില്ലെങ്കിൽ, നദീവക്കത്തോ വഴിയിലോ വല്ല സാധുക്കളും ഇരിക്കുന്നുണ്ടെങ്കിൽ അവിടെ ചെന്ന് അവൎക്ക്, അഭീഷ്ടമുള്ളതിനെ കൊടുത്ത്, അവരുടെ സേവയെ ചെയ്യുക. ഞാൻ നിനക്ക് സമ്മതം തരാം. ചെലവുചെയ്യുന്നതിനെക്കുറിച്ച് നീ ശങ്കിക്കേണ്ടാ. ഞാൻ ദിവസംതോറും സന്ധ്യാകാലത്തിൽ ഭീമാനദിയുടെ തീരത്തിൽ വന്നിട്ടുള്ളവരായ സാധുക്കളെ നമസ്കരിച്ച് ധനമോ വസ്ത്രമോ വേണ്ടതെല്ലാം കൊടുത്ത് സന്തോഷിപ്പിക്കാം."— ഇങ്ങിനെ ആ വൃദ്ധദമ്പതിമാർ അശക്തന്മാർ ആണെങ്കിലും സാധുസേവനത്തിങ്കൽ ശക്തരായി. കുറേക്കാലം കഴിഞ്ഞപ്പോൾ സാധുസേവയുടെ പ്രഭാവംകൊണ്ടു അവൎക്ക് ഒരു സ്ത്രീസന്തതി ലഭിച്ചു. കന്യക ജനിച്ചപ്പോൾ, അവർ വള

രെ സന്തോഷിപ്പിച്ച്, സാധ്വീസേവനം ഫലിച്ചു എന്ന് സന്തോഷത്തോടെ പറയുകയും ചെയ്തു. കന്യകയ്ക്കു അച്ഛൻ സുമതി എന്നു പേർവിളിച്ച് വാത്സല്യത്തോടെ വളർത്തിവന്നു. അച്ഛനമ്മമാർ പിന്നെയും സാധ്വീസേവയെ ഭക്തിയോടുകൂടി ചെയ്തുവന്നു. സുമതി എന്നുപേരായകന്യക കുറച്ചുകാലംകൊണ്ടു വളർന്നുവന്നു. ഒരിക്കൽ ഒരു നല്ല മുഹൂർത്തംനോക്കി, ഒരു പുരുഷനെവരുത്തി, വളരെ ഉത്സവത്തോടുകൂടി പുത്രിയെ വിവാഹം ചെയ്യിച്ചു. തന്റെ പുത്രനെപ്പോലെ പുത്രിയുടെ ഭർത്താവിനെ ഗൃഹത്തിൽ താമസിപ്പിച്ചു. പുത്രിയെയും പുത്രിയുടെ ഭർത്താവിനെയും കണ്ടിട്ട്, വൃദ്ധദമ്പതികൾ വലുതായ സന്തോഷത്തെ അനുഭവിച്ചു. ഇങ്ങിനെ കുറേക്കാലം കഴിഞ്ഞപ്പോൾ, പതിനാറു വയസ്സായിരിക്കുന്ന പുത്രിയുടെ ഭർത്താവ് ജ്വരത്താൽ മരിച്ചു. അപ്പോൾ വൃദ്ധന്മാർ വളരെ സങ്കടത്തോടുകൂടി നിലവിളിച്ചു കരഞ്ഞു. പുരവാസികൾ എല്ലാവരും വന്ന് വൃദ്ധന്മാരെ സമാധാനിപ്പിച്ചു. അവർ കഷ്ടം അനുഭവിച്ചിട്ടും സാധ്വീസേവയെ വിട്ടില്ല. നാമദേവനും ഭാര്യയും പുത്രിയും മൂവ്വരും കൂടി സാധ്വീസേവ ചെയ്തുകൊണ്ടിരുന്നു. ഇങ്ങിനെ ഇരിക്കുമ്പോൾ, ഒരിക്കൽ പുത്രിക്ക് രണ്ടാമതും വിവാഹം ചെയ്യാൻ ആയിക്കൊണ്ട് നാമദേവൻ പത്നിയോട് അനുവാദംചോദിച്ചു. അതിനെ ഭാര്യയും സമ്മതിച്ചു. അതുകേട്ട്, പുത്രി വളരെ ദുഃഖത്തോടുകൂടി കരഞ്ഞു. "ഞാൻ എനി ഭർത്താവിനെ ഗ്രഹിക്കുന്നില്ല. എന്റെ ഭർത്താവ് മരിച്ചുമുതൽ ഞാൻ ഒരു തപസ്വിനിയാണ്. ഞാൻ നിമിത്തം എന്റെ വംശത്തിന്ന് ദോഷം വരുത്തുവാൻ സമ്മതിക്കുന്നതല്ല. അച്ഛനമ്മമാരായ നിങ്ങളെ സേവിച്ചുകൊണ്ടും സാധ്വീസേവ ചെയ്തുകൊണ്ടും നിങ്ങളുടെ ദാസിയെപ്പോലെ വളരെ നിഷ്ഠയോടുകൂടി ഗൃഹത്തിൽ വസിച്ചുകൊള്ളാം"—ഇങ്ങിനെ അവളുടെ വാക്കുകേട്ടിട്ട്, അമ്മ അവളോടു, "ഞാൻ പറയുന്നവാക്ക് നീ സ്വീകരിക്കുന്നില്ലെങ്കിൽ നിന്റെ അച്ഛൻ ബലാൽക്കാരമായി നിനക്കു വിവാഹം നട

ളും"—എന്നുപറഞ്ഞു. ഇതുകേട്ട്, പുത്രി, അമ്മയോടു, "അങ്ങിനെയാണെങ്കിൽ ഞാൻ ഭീമാനദിയിൽ മുങ്ങി എന്റെ ജീവനെ ത്യജിക്കും. സംശയമില്ല. അമ്മയുടെ പാദങ്ങളാണ് ഇതു സത്യമാണ്" എന്നു മറുവടിപറഞ്ഞു. പുത്രി ഇങ്ങിനെ പറഞ്ഞതുകേട്ട് ഭയപ്പെട്ട്, സ്നേഹംകൊണ്ടു വിഹ്വലയായിരിക്കുന്ന അമ്മ, മകളുടെ വിവാഹം അച്ഛനോടുപറഞ്ഞു മുടക്കി. ഭാര്യയുടെ വാക്കുകേട്ടിട്ട് നാമദേവൻ, പുത്രിയുടെ വിവാഹാഗ്രഹത്തെ പിൻവലിച്ചു. അനന്തരം ദീനയായിരിക്കുന്ന ആ പുത്രി, അച്ഛനമ്മമാരുടെ ശുശ്രൂഷയിങ്കലും സാധുസേവയിങ്കലും താല്പര്യത്തോടുകൂടിയവളായിട്ട്, ബ്രാഹ്മണസ്ത്രീ എന്നപോലെ, നല്ല നിഷ്ഠയോടുകൂടി ഇരുന്നു.

അക്കാലം ഒരു മാഘമാസത്തിൽ കുറെ മഴപെയ്തുകൊണ്ടിരിക്കുന്ന ഒരു രാത്രിയിൽ, വെള്ളം കൊണ്ടുവരുവാൻ വേണ്ടി, കുടം എടുത്ത് സുമതി ഭീമാനദിയിലേക്കുപോയി. പോകുമ്പോൾ, വഴിയിൽ, മഴകൊണ്ടു ബുദ്ധിമുട്ടിയവനായി, വഴിയറിയാതെ അങ്ങുമിങ്ങും ഭ്രമിച്ചുകൊണ്ടിരിക്കുന്നവനായ ഒരു അന്ധനെ കണ്ടു. തപസ്വിയായും, വിഷ്ണുഭക്തിപരായണനായും ഇരിക്കുന്ന ആ ബ്രാഹ്മണൻ, വിശപ്പുകൊണ്ടും മഴകൊണ്ടും അല്പപ്രാണനായിട്ട്, "കൃഷ്ണാ! രക്ഷിക്കേണമേ" എന്നു പറഞ്ഞുകൊണ്ടു തിരിഞ്ഞുകൊണ്ടിരുന്നു. സുമതി അവിടെ ചെന്ന്, വളരെ താഴ്മയോടെ, ബ്രാഹ്മണനോട്, "അല്ലയോ ബ്രാഹ്മണാ! ഇങ്ങോട്ടു വരിക; എന്റെ കൂടെ എന്റെ ഗൃഹത്തിലേക്ക് കൊണ്ടുപോകാം. ഞാൻ ശൂദ്രസ്ത്രീയാണ്; എന്റെ അച്ഛൻ സാധുഭക്തനാണ്; അതുകൊണ്ടു ഭവാനെ പൂജിക്കും; അതിന്നു അനുവാദം തരണം"—എന്നുപറഞ്ഞു. ഇങ്ങിനെ സുമതിയുടെ വാക്കുകേട്ട്, ശീതാർത്തനായിരിക്കുന്ന ബ്രാഹ്മണൻ, വിറച്ചുകൊണ്ട്, "അല്ലയോ ഭദ്രേ! നിന്റെ ഗൃഹത്തിലേക്ക് എന്നെ കൂട്ടിക്കൊണ്ടുപോയി എന്റെ ജീവനെ രക്ഷിക്കുക; അതു എനിക്ക് ഇഷ്ടമാണ്"—എന്നു പറഞ്ഞു. ഇങ്ങിനെ

പറഞ്ഞു്, ബ്രാഹ്മണനെ തലയിൽ എടുത്തു്, തന്റെ ഗൃഹത്തിൽ കൊണ്ടുപോയി, കുറെ അഗ്നി ജ്വലിപ്പിച്ചു്, തണുപ്പുമാററി കുറെ ഫലമൂലങ്ങളും കൊണ്ടുവന്നു ബ്രാഹ്മണന്നു ഭക്ഷിപ്പാൻ കൊടുത്തു്, സുഖമായി ഒരു കിടക്കയിൽ കിടത്തി. സുമതി അമ്മ കിടക്കുന്നേ അറയിൽപോയി സുഖമായി ഉറങ്ങുകയും ചെയ്തു. പിറേറദിവസം രാവിലെ, മഴ നല്ലവണ്ണം മാറി, സൂർയ്യൻ നല്ലവണ്ണം പ്രകാശിച്ചപ്പോൾ, ബ്രാഹ്മണൻ എഴുന്നീററ് സുമതിയെ 'പുത്രി പുത്രി' എന്നുവിളിച്ചു. അതുകേട്ടു്, സുമതി ബ്രാഹ്മണന്റെ അടുക്കെ വന്നു. അപ്പോൾ ബ്രാഹ്മണൻ ചോദിച്ചു:—"അല്ലയോ വത്സേ! നിന്റെ അച്ഛൻ എവിടെ? അവനെ വിളിക്കുക, അവനോടുയാത്രപറയട്ടെ. ഞാൻ പോകുന്നു". ഇതുകേട്ടു്, സുമതി, അച്ഛനെ കൂട്ടിക്കൊണ്ടുവന്നു. ബ്രാഹ്മണനെ നമസ്കരിച്ചു്, "എനി എന്താണ് ചെയ്യേണ്ടതു്" എന്നു ചോദിച്ചു. അതുകേട്ടു്, ബ്രാഹ്മണൻ അവളുടെ ഭക്തികണ്ടു സന്തുഷ്ടനായിട്ടു് ഇങ്ങിനെ പറഞ്ഞു:— "അല്ലയോ വത്സേ! ഇന്നലെ രാത്രി നീയാണ് എന്നെ രക്ഷിച്ചതു്. അതുകൊണ്ടു പ്രസന്നനായി നിനക്ക് ഒരു വരം തരുന്നു. നീ ഉടനെ പുത്രവതിയായി ഭവിക്കും"—ഇങ്ങിനെ ബ്രാഹ്മണന്റെ വാക്കുകേട്ടു്, വാമദേവൻ ദുഃഖിതനായിട്ടു് ബ്രാഹ്മണനെ നമസ്കരിച്ചു്, "അല്ലയോ ബ്രാഹ്മണശ്രേഷ്ഠ! ഭവാന്റെ വാക്ക് യുക്തമായില്ല. ഇവളുടെ ഭർത്താവ് മരിച്ചിരിക്കുന്നു. ഇവൾ എനി ഒരു ഭർത്താവിനെ സ്വീകരിക്കയില്ല. അതുകൊണ്ടു് ഇവൾ പുത്രവതിയായി ഭവിക്കും എന്നുള്ള ഭവാന്റെ വാക്ക് എങ്ങിനെ സത്യമായി ഭവിക്കും?" എന്നു ചോദിച്ചു. ഇതുകേട്ടു് അന്ധനായിരിക്കുന്ന ബ്രാഹ്മണൻ വളരെ ദുഃഖിതനായിട്ടു് വാമദേവനോടു പറഞ്ഞു:—"എന്റെ ആശീർവ്വാദം വ്യർത്ഥമായി ഭവിക്കയില്ല. ഭഗവൽപ്രസാദംകൊണ്ടു് ഇതുവരെ വ്യർത്ഥമായി ഭവിച്ചിട്ടില്ല. അതുകൊണ്ടു, ഞാൻ ഭീമാനദിയുടെ തീരത്തിൽപോയി ഗോവിന്ദസ്വാമിയെ പൂജിക്കുന്നു. ആ ഭഗവാൻ എന്റെ വാക്കിനെ സത്യമാക്കി ചെയ്യും."

ഇങ്ങിനെ പറഞ്ഞിട്ട് ആ ബ്രാഹ്മണൻ നദീതീരത്തിൽ പോയി നല്ലദിക്കിൽ ഇരുന്നു കുറെ ദിവസം ഭഗവാനെ പൂജിച്ചു. ആ ബ്രാഹ്മണൻ ആഹാരത്തേയും ജലത്തേയും ഉപേക്ഷിച്ചിരുന്നുകൊണ്ട് വിശപ്പുകൊണ്ടും, ദാഹംകൊണ്ടും വളരെ പരവശനായിത്തീൎന്നു. എങ്കിലും തന്റെ ആഗ്രഹം സാധിച്ചില്ലെങ്കിൽ മരിക്കുവാൻ തന്നെ ഒരുങ്ങിയവനായിരുന്നു. അപ്പോൾ ഒരിക്കൽ അതിദീനനായിരിക്കുന്ന ആ ബ്രാഹ്മണന്നു അല്പം നിദ്രയുണ്ടായി. അപ്പോൾ, സ്വപ്നത്തിൽ, വെള്ളവസ്ത്രം ധരിച്ചവനായും തുളസീമാലകൾ ധരിച്ചവനായും ഇരിക്കുന്ന ഒരാൾ വന്ന്; ബ്രാഹ്മണനോട്, 'എന്തിനായിട്ടാണ് ഖേദിക്കുന്നത്' എന്നു ചോദിച്ചു. ബ്രാഹ്മണൻ തന്റെ ആഗ്രഹങ്ങളെ എല്ലാം പറഞ്ഞു. അതുകേട്ട് ഭഗവാൻ ബ്രാഹ്മണനോടുപറഞ്ഞു:—"അല്ലയോ ബ്രാഹ്മണാ! എഴുനീല്ക്കുക. നിന്റെ അഭീഷ്ടം ഉടനെ സാധിക്കും. അതിനെ വിശ്വസിപ്പാൻ ഞാൻ ഒരു ലക്ഷണം പറയാം. നാളെ രാവിലെ നിന്റെ ഈ കണ്ണുകൾ കാഴ്ചയുള്ളതുകളായി ഭവിക്കും. അതുപോലെ അവൾക്കു പുത്രൻ ഉണ്ടാവുകയും ചെയ്യും, സംശയമില്ല. സ്വപ്നത്തിൽ, ഭക്തസ്വരൂപനായിരിക്കുന്ന ശ്രീകൃഷ്ണപരമാത്മാവിന്റെ സംഗമം ലഭിച്ചിട്ട് വിഷ്ണുഭക്തനായിരിക്കുന്ന പുത്രനെ അവൾ പ്രസവിക്കും, സത്യംതന്നെ. അവൾ പ്രസവിച്ചാൽ അവൾ പാപിഷ്ഠയാണെന്നു ആരെങ്കിലും അവളെ പറയുന്നതായാൽ, അവർ അന്ധന്മാരായും കുഷ്ഠരോഗികളായും ഭവിക്കും." ഇങ്ങിനെ പറഞ്ഞിട്ടു ഭഗവാൻ മറഞ്ഞുകളഞ്ഞു. ബ്രാഹ്മണൻ ഉറക്കം ഉണൎന്നു, വിസ്മയത്തോടുകൂടി, സ്വപ്നവൃത്താന്തത്തെത്തന്നെ മനസ്സിൽ വിചാരിച്ചുകൊണ്ട്, ബാക്കിയുള്ള രാത്രികഴിച്ചു. പ്രാതസ്സമയത്ത് എഴുനീറ്റുനോക്കുമ്പോൾ, സകലവും കാണാറായി. തന്റെ അന്ധത്വം നീങ്ങിയതിനാൽ, വിശപ്പുകൊണ്ടും, ദാഹംകൊണ്ടും ഉള്ള ദുഃഖം കൂടി അറിഞ്ഞില്ല. വളരെ സന്തോഷത്തോടുകൂടി വാമദേവന്റെ ഗൃഹത്തിൽപോയി അവനെ വിളിച്ച്

സ്വപ്നവൃത്താന്തങ്ങൾ എല്ലാം പറഞ്ഞു. തനിക്കു കണ്ണുകൾ ഉണ്ടായതിനേയും കാണിച്ചു വിശ്വസിപ്പിച്ചു. വാമദേവനോടു യാത്രയും പറഞ്ഞു ബ്രാഹ്മണൻ പോകയും ചെയ്തു.

വാമദേവൻ ഇതെല്ലാംകേട്ടു സന്തോഷത്തോടും ജനങ്ങളിൽനിന്നുള്ള ഭയത്തോടുംകൂടി ഗോവിന്ദപ്രതിമയെ തന്റെ ഗൃഹത്തിൽ സ്ഥാപിച്ച് പൂജിക്കുവാൻ തുടങ്ങി. ദിവസംതോറും പൂജിച്ച് പാൽ മാത്രം നിവേദിച്ച് താനും ഭക്ഷണം കഴിക്കും. ഇങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോൾ, ആ സുമതി സ്വപ്നത്തിൽ ഭർത്താവിനെ കണ്ടു. അവൾ ഗർഭംധരിക്കുകയും ചെയ്തു. ആ രാത്രിയിൽതന്നെ എഴുനീറ്റ്, എന്താണു വരുവാൻ പോകുന്നത് എന്ന് വ്യസനത്തോടുകൂടി പറഞ്ഞുംകൊണ്ട്, തല താഴ്ത്തി നില്ക്കുമ്പോൾ, അവളുടെ അമ്മ അവളോടുചോദിച്ചു: ഇതു എന്താണ് ഒരു കാരണവും കൂടാതെ നിനക്ക് മനസ്താപം ഉണ്ടായത്? എന്തുകൊണ്ടാണ് വ്യസനം?'' എന്നിങ്ങിനെ അമ്മ ചോദിച്ചതുകേട്ട്, അവൾ സ്വപ്നവൃത്താന്തങ്ങൾ എല്ലാം പറഞ്ഞു. അതുകേട്ടപ്പോൾ, അമ്മ, ബ്രാഹ്മണന്റെ വരദാനങ്ങൾ മുതലായവ എല്ലാം പറഞ്ഞുകൊടുത്തു. പുത്രി അതുകേട്ട് വിശ്വസിച്ച് സമാധാനത്തോടുകൂടി ഗൃഹധർമ്മം ചെയ്തുകൊണ്ടിരുന്നു. ഗോവിന്ദാച്ചനത്തിങ്കൽ ജാഗ്രതയോടുകൂടിയും സാധുസേവയിങ്കൽ താല്പര്യത്തോടുകൂടിയും അവർ മൂന്നുപേരും പത്തുമാസവും കഴിച്ചു.

അപ്പോൾ ഒരു ദിവസം രാത്രി നല്ല മുഹൂർത്തത്തിൽ സുമതി സുഖമായി ഒരു പുത്രനെ പ്രസവിച്ചു. വാമദേവൻ ഇതുകേട്ട് വരദാനത്തെ ഓർത്ത് സന്തുഷ്ടചിത്തനായിട്ട് ഭാര്യയോടു പറഞ്ഞു:— ''ഇവനു പേർ നാമദേവൻ എന്നാകുന്നു. പുത്രിയുടെ പുത്രൻ പുത്രൻതന്നെയാണു, സംശയമില്ലാ, എന്നാണ് ബ്രാഹ്മണർ പറഞ്ഞു കേട്ടിട്ടുള്ളത്. അതുകൊണ്ട് ഇവൻ നമ്മുടെ പുത്രൻ തന്നെ, സംശയമില്ല''. ഇങ്ങിനെ പറഞ്ഞ്, പിറേറദിവസം രാവിലെ, വാമദേവൻ ബ്രാഹ്മണഗൃഹത്തിൽ പോയി ദാനങ്ങൾചെ

ഗ്ലാനായിക്കൊണ്ടു പുരോഹിതനെ വിളിച്ചു. അപ്പോൾ പുരോഹിതൻ വാമദേവനെ നോക്കി നിന്ദയോടുകൂടി ചിരിച്ചു. അവിടെ ഉണ്ടായിരുന്നവർ എല്ലാവരും ചിരിച്ചു. അവൾ വ്യഭിചാരിണിയാണെന്നു വിചാരിച്ചിരുന്ന എല്ലാവരും വാമദേവന്റെ ഗൃഹത്തിൽ പോയി കുട്ടിയെ കണ്ടു വളരെ സന്തോഷത്തോടുകൂടെ മടങ്ങി.

വാമദേവൻ ബ്രാഹ്മണൎക്കും ബന്ധുക്കൾക്കും യഥായോഗ്യം ദാനങ്ങൾ എല്ലാം ചെയ്തു ശ്രീഗോവിന്ദനെ പൂജിച്ച് കൃതാൎത്ഥനായി. അതുമുതൽക്കു ഭഗവാങ്കൽ ദൃഢമായ ഭക്തിയോടുകൂടിയിരുന്നു.

---

## മുപ്പത്തിനാലാം സൎഗ്ഗം.



### നാമദേവചരിതം. (2)

നാമദേവൻ എന്നു പേരായ കുട്ടി ക്രമേണ വളൎന്ന് മണ്ണിൽ കളിക്കുവാൻ തുടങ്ങി. ചെറിയ കുട്ടികളോടുകൂടി, മണ്ണുകൊണ്ടു ഭഗവൽസ്വരൂപം ഉണ്ടാക്കി ദിവസംതോറും ഭഗവൽപൂജ ചെയ്തുതുടങ്ങി. ഇങ്ങിനെ കുറേക്കാലം കഴിഞ്ഞപ്പോൾ, നാമദേവന്നു ഏഴുവയസ്സായി. അവൻ മുത്തച്ഛനോടുകൂടി രാവും പകലും സുഖമായി കഴിച്ചുവന്നു. ഒരിക്കൽ ഒരു കാൎയ്യത്തിന്നു വേണ്ടി വാമദേവന്നു പുറത്തേക്കു പോകേണ്ടി വന്നു. അവൻ നാമദേവനെ വിളിച്ച്, "അല്ലയോ വത്സാ! ഞാൻ ഒരു കാൎയ്യത്തിന്നു വേണ്ടി പുറത്തേക്കു പോകുന്നു മൂന്നു ദിവസം താമസം ഉണ്ട്. നീ ദിവസംതോറും രാവിലെ എഴുനീറ്റ് പയ്യിനെ കറന്ന് ശുചിയായിട്ട് ഗോവിന്ദന് നിവേദിക്കണം. എന്നിട്ട് നീയും ഭക്ഷണം കഴിക്കുക. ഇതു എന്റെ ഒരു വ്രതമാണ്"—എന്നു പറഞ്ഞു. അങ്ങിനെ ചെയ്യാമെന്ന് നാമദേവൻ സമ്മതിച്ചു. വാമദേവൻ കാൎയ്യമുള്ള ദിക്കിലേക്കു പോകയും ചെയ്തു.

നാമദേവൻ രാവിലെ എഴുനീററ് നല്ല ആലിലകൾകൊണ്ടു ഒരു പാത്രം ഉണ്ടാക്കി, അതിൽ പയ്യിനെ കറന്ന്, ഗോവിന്ദമൂത്തിയുടെ അടുക്കെ കൊണ്ടുപോയി, വളരെ വിനയത്തോടുകൂടി പറഞ്ഞു:—"അല്ലയോ സ്വാമി! എന്റെ മുത്തച്ഛൻ ദ്വാരകയിലേക്കു പോയിരിക്കുന്നു. അദ്ദേഹത്തിന്റെ കല്പനപ്രകാരം ഞാൻ ഇതാ പാൽ കൊണ്ടുവന്നിരിക്കുന്നു ഇതു കഴിക്കുക". എന്നിങ്ങിനെ പറഞ്ഞുംകൊണ്ട് നാമദേവൻ ഗോവിന്ദപ്രതിമയുടെ അടുക്കെ പാൽ കാണിച്ചുകൊടുത്തു. പ്രതിമ പാൽ കുടിച്ചില്ല. അപ്പോൾ നാമദേവൻ ഭൂമിയിൽ വീണു നമസ്കരിച്ചിട്ട് പിന്നെയും പിന്നെയും എഴുനീററ് വീണ്ടും പ്രാത്ഥിച്ചു. എന്നിട്ടും ഗോവിന്ദമൂത്തി പാൽ കുടിച്ചില്ല. അപ്പോൾ നാമദേവൻ മനസ്സുകൊണ്ടു വിചാരിച്ചു: "ഈ പാലിൽ പഞ്ചസാര ചേത്തിട്ടില്ല. അതുകൊണ്ടാണ് സ്വാമി പാൽ കുടിക്കാത്തത്. പഞ്ചസാരചേത്തിട്ടേക്കാം" എന്നു പറഞ്ഞ് പഞ്ചസാര പാലിൽ ഇട്ട്, പാൽ എടുത്തു പ്രതിമയുടെ അടുക്കെ പോയി, പാൽ കുടിപ്പാനായി വളരെ പ്രാവശ്യം പ്രാത്ഥിച്ചു. പ്രതിമ പിന്നെയും പാൽ കുടിച്ചില്ല. അപ്പോൾ കുട്ടി, "എന്നെ ഈ സ്വാമി അറിയില്ല. അതുകൊണ്ടായിരിക്കും ഞാൻ കൊടുത്ത പാൽ കുടിക്കാത്തത്" എന്നു വിചാരിച്ച് ഇങ്ങിനെ പറഞ്ഞു: "ഞാൻ വാമദേവന്റെ പുത്രിയുടെ പുത്രനാണ്. ഈ ഗൃഹത്തിൽ തന്നെയാണ് ഇരിക്കുന്നത്. ഞാൻ നിന്നെ അറിയും. നീ എന്നെ അറിയുന്നില്ല."—എന്നിങ്ങിനെ പറഞ്ഞ് പാൽ എടുത്ത്, "അല്ലയോ സ്വാമിൻ! എന്നെക്കുറിച്ചു പ്രസാദിക്കണേ. ഈ പാൽ കുടിക്കുക."—എന്നിങ്ങിനെ പിന്നെയും പിന്നെയും അവൻ പ്രാത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ, പകൽ മുഴുവനും കഴിഞ്ഞു. പ്രതിമ പാൽ കുടിക്കാത്തതുകൊണ്ടു, കുട്ടി ചിന്താപരവശനായിത്തീൎന്ന് ഇങ്ങിനെ വിചാരിച്ചുതുടങ്ങി: "ഞാൻ ശുചിയായിട്ടില്ലെന്നുണ്ടോ? അതോ പാൽ അശുചിയാണെന്നുണ്ടോ? പാത്രം ശു

ചിയല്ലെന്നുണ്ടോ? എന്തുകൊണ്ടാണു ഗോവിന്ദൻ പാൽ കുടിക്കാത്തത്? ഞാൻ നാളെ രാവിലെ എഴുന്നീറ്റു പാത്രം നല്ലവണ്ണം വെടുപ്പാക്കി ഞാനും സ്നാനംചെയ്തു പശുവിനെ കറന്നു പഞ്ചസാരയും ചേൎത്തു കൊടുക്കാം. എന്നാൽ നിശ്ചയമായും ഗോവിന്ദൻ പാൽ കുടിക്കും. ഇപ്പോൾ ഗോവിന്ദൻ വിശന്നുകൊണ്ടിരിക്കുമ്പോൾ ഞാൻ ഭക്ഷണം കഴിക്കുന്നില്ല"—ഇങ്ങിനെ നിശ്ചയിച്ച്, നാമദേവൻ രാത്രിയിൽ ജലപാനംകൂടി ചെയ്തില്ല. അമ്മ വളരെ പറഞ്ഞിട്ടും ഒന്നും ഭക്ഷിച്ചില്ല.

അനന്തരം അവൻ രാവിലെ എഴുന്നീറ്റ് ഗോവിന്ദമൂൎത്തിയുടെ ഗൃഹം എല്ലാം വെടുപ്പവരുത്തി, പശുവിനെ കറന്ന്, കുളിച്ച് ശുചിയായിവന്ന്, പാലിൽ പഞ്ചസാരചേൎത്ത് പ്രതിമയുടെ അടുക്കൽ വന്ന്, "സ്വാമി എനിഎങ്കിലും പാൽ കുടിക്കുക."—എന്നു വളരെ പ്രാൎത്ഥിച്ചു. എന്നിട്ടും പ്രതിമ പാൽ കുടിച്ചില്ല. അപ്പോൾ ഇവൻ പല്ലുതേക്കുകയും കുളിക്കുകയും ചെയ്തിട്ടില്ലാത്തതുകൊണ്ടായിരിക്കും പാൽ കുടിക്കാത്തത് എന്ന് കുട്ടി വിചാരിച്ച്, വെള്ളം കൊണ്ടുവന്ന് പ്രതിമയെ നല്ലവണ്ണം കുളിപ്പിച്ചു. നല്ല വസ്ത്രവും മാറം ഉടുപ്പിച്ച്, മുമ്പിൽനിന്ന് കൈകൊണ്ടു പാൽ എടുത്ത് വളരെ സ്നേഹത്തോടുകൂടി, "അല്ലയോ സ്വാമിൻ! ഞാൻ ഇന്നലെ യാതൊന്നും ഭക്ഷിച്ചിട്ടില്ല; എനിക്കു വളരെ വിശപ്പുണ്ട്. സ്വാമി വേഗം പാൽ കുടിക്കുക"—എന്നു പ്രാൎത്ഥിച്ചു. എന്നിട്ടും പ്രതിമ പാൽ കുടിച്ചില്ല. ഇതു കണ്ടപ്പോൾ കുട്ടി ഉറക്കെ കരയുവാൻ തുടങ്ങി. അപ്പോൾ ഗോവിന്ദപ്രതിമയുടെ രണ്ടു കണ്ണുകളിൽനിന്നും വെള്ളം ഒഴുകുന്നതു കണ്ടു. അതു കണ്ടു കുട്ടി പറഞ്ഞു: "അല്ലയോ സ്വാമിൻ! എന്തിന്നാണ് കരയുന്നത്? ഈ പാൽ കുടിക്കുക ഇല്ലെങ്കിൽ ഞാൻ ഇപ്പോൾതന്നെ നിന്റെ മുമ്പിൽവെച്ച് എന്റെ ജീവനെ ത്യജിക്കും. ഇതു സത്യമാണ്. യാതൊരു സംശയവും ഇല്ല". ഇങ്ങിനെ പറഞ്ഞിട്ട് ഗോവിന്ദപ്രതിമയുടെ വായിൽ അടുപ്പിച്ചുകൊടുത്തു. അപ്പോൾ ആ

ഗോവിന്ദപ്രതിമ ആ പാൽ കുടിച്ചു. നാമദേവൻ സന്തോഷത്തോടുകൂടെ പ്രതിമയോടു ഇങ്ങിനെ പറഞ്ഞു: "അല്ലയോ ഗോവിന്ദാ! പാൽ മുഴുവനും കുടിച്ചുകഴിഞ്ഞുവോ? എനിക്ക് ഒട്ടും വെച്ചിട്ടില്ലേ? നിന്റെ ഉച്ഛിഷ്ടം ഭക്തന്മാർ ഞങ്ങൾക്കെല്ലാവർക്കും തരാവുന്നതല്ലോ. അതുകൊണ്ടാണ് ഞാൻ ചോദിക്കുന്നത്."—ഇതു കേട്ടപ്പോൾ ഗോവിന്ദമൂൎത്തി ചിരിച്ചുകൊണ്ടു വായിൽനിന്ന് പുറത്തേക്ക് പാൽ വിട്ടു. അപ്പോൾ ആ കുട്ടി അത് കൈകൊണ്ടു വാങ്ങി, വളരെ വിശപ്പുണ്ടായിരുന്നതുകൊണ്ടു, അതു കുടിച്ചു. പിന്നെ അമ്മ കൊടുത്ത ഭക്ഷണസാധനങ്ങൾ എല്ലാം ഭക്ഷിച്ചു. ഈ ആശ്ചര്യത്തെ കേട്ട് ചിലർ വിശ്വസിച്ചില്ല. ചിലർ, "ഭഗവാൻ ഭക്തവത്സലനാണ്, അതുകൊണ്ടു സത്യമായിരിക്കും" എന്നു പറഞ്ഞു. ചിലർ നാമദേവന്റെ ഗൃഹത്തിൽ വന്ന് ഈ വൃത്താന്തങ്ങളെ എല്ലാം സുമതിയോടു ചോദിച്ചു.



## മുപ്പത്തഞ്ചാം സൎഗ്ഗം.

### നാമദേവചരിതം. (3)

ഇങ്ങിനെ കുറേക്കാലം കഴിഞ്ഞപ്പോൾ വാമദേവൻ മരിച്ചുപോയി. ഭീമാനദിയുടെ തീരത്തിൽ അവനെ ദഹിപ്പിക്കുവാൻ ചിതയിൽ അഗ്നി ജ്വലിപ്പിച്ചിട്ട്, വാമദേവന്റെ ഭാൎയ്യ, സന്തോഷത്തോടുകൂടി അതിൽ പ്രവേശിച്ച് അവനോടുകൂടി ദഹിച്ചു. നാമദേവനും വളരെ ദുഃഖത്തോടുകൂടി അവൎക്ക് വേണ്ടുന്ന പിതൃക്രിയകളെല്ലാം ചെയ്ത് ബ്രാഹ്മണൎക്ക് ദാനങ്ങളും മററും ചെയ്തു. ബന്ധുക്കളെയും സാധുക്കളെയും മൃഷ്ടാന്നഭോജനം കഴിപ്പിച്ചു താനും ഭക്ഷണം കഴിച്ചു. അനന്തരം, അവൻ സാധുക്കളെ സേവിക്കുന്നതുകൊണ്ടും ഗോവിന്ദപൂജകൊണ്ടും തന്നെത്താൻ മറന്നവനാ

യിതന്റെ പ്രവൃത്തിയെ മാററികളഞ്ഞു. മുത്തച്ഛൻ സമ്പാദിച്ചിട്ടുള്ള ധനംകൊണ്ടു സാധുക്കളെ പൂജിച്ചുകൊണ്ടും താനും അമ്മയും ഭക്ഷണം കഴിച്ചുകൊണ്ടും, സാധുക്കൾ തന്നെയാണ് വിഷ്ണു എന്നിങ്ങിനെ വിചാരിച്ചിരിക്കുമ്പോൾ, ഒരിക്കൽ ഒരു ഏകാദശി ദിവസം ഒരു അത്യാശ്ചര്യം ഉണ്ടായി. ഭീമാനദിയുടെ തീരത്തിൽ ഉള്ള ശ്രേഷ്ഠമായ പണ്ഢരിപുരക്ഷേത്രത്തിൽ വിഷ്ണുസേവാപരായണന്മാരായിരുന്ന വളരെ ഭക്തന്മാർ കൂടി ഹരിവാസരത്തെ ഉപവസിച്ചും രാത്രി ഉറക്കം ഒഴിച്ചും നൃത്തഗീതങ്ങളെക്കൊണ്ടു ജഗന്നാഥനെ സന്തോഷിപ്പിച്ചുകൊണ്ടിരുന്നു. അവരുടെ ഗീതനാദത്തെ കേട്ടു നാമദേവൻ വളരെ സന്തുഷ്ടനായി അർദ്ധരാത്രിയിൽ ആ വിഷ്ണുമന്ദിരത്തിലേക്കു പോയി. ശാന്തനായിരിക്കുന്ന ആ വിഷ്ണുഭക്തൻ ഉപവാസത്തോടുകൂടിയവനായിരുന്നു. പുറത്തുനിന്നു ദേവനെ നമസ്കരിച്ചിട്ട്, കാലിൽ ഇട്ടിരുന്ന ചെരുപ്പുകൾ അഴിച്ചു വസ്ത്രത്തിൽ കെട്ടി പുറത്തുവെച്ചാൽ കള്ളന്മാർ കൊണ്ടുപോയ്ക്കളയുമെന്ന് വിചാരിച്ച്, അതോടുകൂടി അകത്തുപോയി, നൃത്തഗീതങ്ങൾ ചെയ്തുകൊണ്ടിരുന്നു. അപ്പോൾ വസ്ത്രത്തിൽ കെട്ടീട്ടുള്ള ചെരുപ്പുകളെ ഒരാൾ കണ്ടു. "എടാ മൂഢാ! ഇതെന്താണ് കാലിൽ ഇടുന്ന ചെരുപ്പുകളെ ക്ഷേത്രത്തിന്റെ ഉള്ളിൽ കൊണ്ടുവന്നത്?" എന്നു പറഞ്ഞു അവനെ അടിച്ചു. വേറെ ഒരാൾ അവന്റെ കഴുത്തിൽ കൈകൊടുത്തു പുറത്തേക്കു തള്ളി. നാമദേവൻ പുറത്തു വന്ന് വളരെ സന്തോഷിച്ചു. "ഞാൻ ചെയ്ത തെററിന്ന് ഇവർ എന്നെ ശിക്ഷിച്ചതു വളരെ നന്നായി. എന്റെ ലോഭംകൊണ്ടല്ല ഞാൻ ക്ഷേത്രത്തിന്റെ ഉള്ളിൽ ചെരുപ്പുകളെ കൊണ്ടുപോയത്."—ഇങ്ങിനെ അവൻ മനസ്സിൽ വിചാരിച്ചിട്ട് ക്ഷേത്രത്തിന്റെ പിൻപ്രദേശത്തു പോയിരുന്ന് ഭക്തിയോടുകൂടി ദേവനെ സ്തുതിച്ചുതുടങ്ങി. സന്തോഷാശ്രുക്കളെക്കൊണ്ടു ഗൽഗദാക്ഷരത്തോടുകൂടി നൃത്തം ചെയ്തുകൊണ്ടിരുന്നു. അപ്പോൾ എല്ലാവരും, ഇതു ഭൂകമ്പമാണ് എന്ന് പറഞ്ഞിട്ട്,

ക്ഷേത്രം വീണുപോകുമോ എന്നുള്ള ഭീതികൊണ്ടു, പുറത്തേക്ക ഓടി. അപ്പോൾ ക്ഷണനേരംകൊണ്ട് ഇളക്കം മാറി. ക്ഷേത്രം നാമദേവൻ നില്ക്കുന്ന ദിക്കിലേക്ക മുഖമായി തിരിഞ്ഞുനിന്നു. അപ്പോൾ എല്ലാവരും നാമദേവൻ അതിഭക്തിയോടുകൂടി തൊഴുതുകൊണ്ടു നില്ക്കുന്നതു കണ്ടു. ഇതു കണ്ടിട്ട് എല്ലാവരും വളരെ വിസ്മയിച്ചു. അവർ എല്ലാവരും നാമദേവന്റെ സമീപത്തുപോയി അവനെ വളരെ പ്രശംസിച്ചു. അവർ എല്ലാവരും ഭക്തന്മാർ ആണെങ്കിലും നാമദേവന്റെ ശാന്തതയും ഭക്തിയേയും വളരെ വലുതായി വിചാരിച്ചു.

## മുപ്പത്താറാംസൎഗ്ഗം.



### നാമദേവചരിതം. (4)

നാമദേവൻ വസിക്കുന്ന രാജ്യത്തിൽ ഉള്ളരാജാവു മ്ലേച്ഛനായിരുന്നു. ആ രാജാവിന്റെ അടുക്കൽചെന്ന് ചില ദുൎജ്ജനങ്ങൾ—നാമദേവന്റെമേൽ അസൂയ ഉള്ളവർ—രാജാവിനോടു ഇങ്ങിനെ പറഞ്ഞു: "അല്ലയോ രാജൻ! ഞങ്ങളുടെ ഗ്രാമത്തിൽ നാമദേവൻ എന്നു പേരായിരിക്കുന്ന ഒരു ദുഷ്ടൻ ഞങ്ങളുടെ മുമ്പിൽ വെച്ച് വളരെ ഡംഭത്തോടുകൂടി ഈശ്വരപൂജ ചെയ്യുന്നു. അതുകൊണ്ട്, രാജാവ് അവനെ ഉഗ്രശാസനങ്ങളെക്കൊണ്ടു പരീക്ഷചെയ്യണം. ഞങ്ങൾ എല്ലാവരും, രാജാവിന്റെ സഹായം ഉണ്ടെങ്കിൽ, അതിന്നു യത്നംചെയ്യാം. അവൻ ഇതുകൊണ്ടു അപമാനപ്പെട്ടാൽ ദുഃഖിതനായി ഭവിക്കും. പിന്നെ അവന്റെ പൂജയെ എന്തുചെയ്യുമെന്ന് അറിഞ്ഞിട്ട് ശാസിക്കാം."— ഇതു കേട്ടപ്പോൾ രാജാവ്, അവരോടു, "ഞാൻ നിങ്ങൾക്കവേണ്ടുന്ന സഹായങ്ങൾ നിങ്ങൾ പറയുന്നപോലെ എല്ലാം ചെയ്യാം."

എന്നുപറഞ്ഞു. ഇങ്ങിനെ രാജാവിന്റെ വാക്കുകേട്ട്, അവർ എല്ലാവരുംകൂടി ഒരു സഭകൂടി, നാമദേവനെ ഉപദ്രവിപ്പാൻ എന്താണ് മാർഗ്ഗമെന്ന് തമ്മിൽ ആലോചിച്ചുതുടങ്ങി. ഇങ്ങിനെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ, ഒരുപശു ചത്തുകിടക്കുന്നതു കണ്ടു. അതിൽ ഒരുവൻ ഇങ്ങിനെ പറഞ്ഞു: ''മരിച്ചപശുവിനെ നാമദേവഗൃഹത്തിന്റെ വാതില്ക്കൽ, രാത്രി എല്ലാവരും ഉറങ്ങിയതിന്റെ ശേഷം, കൊണ്ടുപോയി വെക്കുക. അവൻ രാവിലെ എഴുനീറ്റ് പുറത്തേക്കു വരുവാൻ വേണ്ടി വാതിൽ തുറക്കും. അപ്പോൾ ഈ പശു ചത്തതുപോലെ താഴെവീഴും. അപ്പോൾ നാമെല്ലാവരും കൂടി വലുതായ കോലാഹലം ഉണ്ടാക്കാം. ഈ നാമദേവൻ ഇതാ ഒരു പശുവിനെകൊന്നു എന്നും മററും അവനെ നിന്ദിച്ച് രാജസന്നിധിയിൽ പോയി 'ദുഷ്ടനായിരിക്കുന്ന നാമദേവൻ ഒരുപശുവിനെ കൊന്നിരിക്കുന്നു' എന്ന് പറഞ്ഞു, 'ഇവൻ ഈ കൊന്നപശുവിനെ ജീവിപ്പിക്കണം, അല്ലെങ്കിൽ അവൻ മ്ലേഛനായി ഭവിക്കണം, എന്നിങ്ങിനെ ഒരു രാജകല്പനയോടുകൂടി രാജഭൃത്യന്മാരെ കൂട്ടിക്കൊണ്ട് നമ്മൾക്ക് അവന്റെ സമീപത്തേക്ക് പോവാം. അപ്പോൾ ദുഷ്ടബുദ്ധിയായിരിക്കുന്ന അവൻ നമ്മോട് എന്തുപറയും എന്ന് അറിയാമല്ലൊ''— ഇങ്ങിനെ അവർ നിശ്ചയിച്ച് പരസ്പരം പ്രശംസിച്ച് സന്തോഷിച്ചു.

ആ രാത്രിയിൽതന്നെ അവർ പറഞ്ഞപ്രകാരം ചെയ്തു. പ്രാതഃകാലത്തിൽ എല്ലാവരും എഴുനീറ്റ് ഇതു നോക്കിക്കൊണ്ടു നിന്നു. ആ സമയം നാമദേവൻ എഴുനീററ ഗോവിന്ദപ്രതിമയെ നമസ്കരിച്ച് ഗോവിന്ദസ്വാമിയെ മനസ്സിൽ സ്മരിച്ചുംകൊണ്ട് വാതുക്കൽ വന്ന് വാതിൽ തുറന്നു. അപ്പോൾ മരിച്ച പശു താഴത്തു വീണു. നാമദേവൻ ഈ ആശ്ചര്യം കണ്ട് വിസ്മിതനായി. ഇതു എങ്ങിനെയാണ് ഉണ്ടായത് എന്നു വിചാരിച്ച്, പരിഭ്രമംകൊണ്ട്, തൂണുപോലെ ഇളകാതെ നിന്നുപോയി. അപ്പോൾ

ദുഷ്ടന്മാർ എല്ലാവരും വന്ന്, നാമദേവൻ ഇങ്ങിനെ ഇളകാതെ നില്ക്കുന്നതുകണ്ടിട്ട്, നാമദേവനെ നിന്ദിച്ചുകൊണ്ടു തമ്മിൽ പറഞ്ഞുതുടങ്ങി. "ഇവൻ മഹാ ധൂർത്തൻതന്നെ. ഇവന്റെ ഭക്തചിഹ്നങ്ങൾ എല്ലാം വെറുതെ തന്നെ. നമ്മളെ വഞ്ചിക്കുവാൻ വേണ്ടിയാണ് ഇവൻ ഇങ്ങിനെയെല്ലാം കാണിക്കുന്നത്. ഇവന്റെ കോപംകൊണ്ടുള്ള പ്രവൃത്തി കണ്ടില്ലേ? എടാ! നീ എന്തിന്നായിട്ടാകുന്നു ഈ പശുവിനെ കൊന്നത്? നിന്റെ സാധനങ്ങൾ എന്തെങ്കിലും പശു തിന്നുവോ? അതു തണുപ്പുകൊണ്ടു ബുദ്ധിമുട്ടീട്ട് നിന്റെ വാതിൽക്കൽവന്ന് നിന്നതല്ലേ?"— അപ്പോൾ, കൂട്ടത്തിൽ ഒരുത്തൻ, 'ഈ പശു എന്റേതാണ്' എന്നുപറഞ്ഞ്, 'ഹാ ഹാ' എന്നു നിലവിളിപ്പാൻ തുടങ്ങി. ഉടനെ അവർ എല്ലാവരുംകൂടി, 'എന്റെ പശുവാണ്' എന്നു പറഞ്ഞവനെ മുമ്പിൽ നടത്തിക്കൊണ്ട് രാജഭവനത്തിലേക്കു പോയി രാജാവിനോടു, "അല്ലയോ രാജൻ! എന്റെ പശുവിനെ നാമദേവൻ വടികൊണ്ടടിച്ചു കൊന്നുകളഞ്ഞു. സകലജനങ്ങളും കണ്ടിട്ടുണ്ട്. മരിച്ച പശു അവന്റെ വാതുക്കൽതന്നെ കിടക്കുന്നു. അതുകൊണ്ട്, ആ ദുരാചാരം ചെയ്തവനെ ശിക്ഷിക്കേണ്ടതാണ്, സംശയമില്ല"— എന്നു പറഞ്ഞു. ഇങ്ങിനെ അവർ പറഞ്ഞതു കേട്ട്, രാജാവ്, ക്രോധത്തോടുകൂടി, ക്രൂരന്മാരായിരിക്കുന്ന ഭൃത്യന്മാരെ വിളിച്ച് ഇങ്ങിനെ പറഞ്ഞു: "നിങ്ങൾ നാമദേവന്റെ ഗൃഹത്തിൽപോയി, പശുവിനെ എന്തിന്നായിട്ടാണ് കൊന്നത് എന്നു ചോദിക്കുവിൻ. പിന്നെ ആ മരിച്ച പശുവിനെ അവന്റെ വക്കൽ കൊടുക്കുവിൻ. അതിനെ അവൻ ജീവിപ്പിക്കുന്നില്ലെങ്കിൽ അവൻ എന്നോടുകൂടെ മ്ലേച്ഛനായി ഭവിക്കട്ടെ. അതു അവൻ സ്വീകരിക്കുന്നില്ലെങ്കിൽ അപ്പോൾ അവനെ കൊന്നുകളയും. ഇതിൽ രണ്ടിലൊന്ന് ഇഷ്ടമുള്ളത് ചെയ്യുവാൻ പറയുവിൻ. ഇതിൽ രണ്ടിൽ ഒന്ന് ചെയ്യുന്നതുവരെ നാമദേവനെ എവിടെക്കും പോവാൻ സമ്മതിക്കരുത്."— ഇങ്ങിനെ രാജക

ല്ലുന കേട്ട്, ഭൃത്യന്മാർ നാമദേവന്റെ അടുക്കൽചെന്ന്, രാജാവു പറഞ്ഞതെല്ലാം പറഞ്ഞു. ഇതെല്ലാം കേട്ടപ്പോൾ, നാമദേവന്റെ അമ്മയായിരിക്കുന്ന സുമതി വളരെ ഭയപ്പെട്ട്, ദുഃഖംകൊണ്ടു ഗൽഗദാക്ഷരത്തോടുകൂടി കരഞ്ഞുംകൊണ്ട്, നാമദേവനോടു പറഞ്ഞു: "അല്ലയോ പുത്രാ! രാജാവ് ഉഗ്രശാസനനാണ്. നിന്നെ കൊന്നുകളയും, സംശയമില്ല. അതുകൊണ്ടു രാജാവിനെത്തന്നെ നീ ശരണം പ്രാപിക്കു. ജാതിധർമ്മം കളഞ്ഞിട്ടും നീ പ്രാണനെ രക്ഷിക്കു".

ഇങ്ങിനെ അമ്മ പറഞ്ഞതുകേട്ട്, നാമദേവൻ അമ്മയുടെ ദുഃഖം കണ്ട് വളരെ ദുഃഖിതനായി, ദുഃഖം ഇല്ലാത്തവനെപ്പോലെ, അമ്മയോടു "അമ്മേ! ഞാൻ ഈ പശുവിനെ കൊന്നിട്ടില്ലാ. എന്നെ ഇവർ വെറുതെ പറയുന്നതാണ്. എന്നെക്കൊണ്ടു അമ്മ ദുഃഖിക്കേണ്ടാ. ശ്രീഗോവിന്ദസ്വാമിയെ ശരണമായി പ്രാപിക്കുക. അവൻ ശുഭത്തെ ചെയ്യും. മഹാ ഭയത്തിങ്കലും, വലിയ ആപത്തുകളിലും, സർവ്വജന്തുക്കളാലുമുള്ള ഭയത്തിലും ഭക്തരക്ഷകനായ ഗോവിന്ദൻ തന്നെയാണ് ശരണം. ഇങ്ങിനെ വിശ്വസിച്ചിട്ട് ചിന്തയെ ത്യജിച്ച് അവനെ ഭജിക്കുക"— എന്നു പറഞ്ഞു. ഇങ്ങിനെ പറഞ്ഞിട്ട്, നാമദേവൻ അവന്റെ ഗൃഹത്തിൽ തന്നെ ഇരുന്നു. ഭക്തന്മാരെയെല്ലാം കൂട്ടി രാത്രിയിൽ മരിച്ച പശുവിനേയും വെച്ച് അതിന്റെ ചുറ്റും എല്ലാവരും ഇരുന്ന് മൃദംഗവും തംബുരുവും മറ്റും വെച്ച് ശ്രീകൃഷ്ണനെ ധ്യാനിച്ചുംകൊണ്ടു ഏകാഗ്രചിത്തനായി സ്തുതികൾ പാടുവാൻ തുടങ്ങി.

"ഹെ ഗോപാലക! ഹെ കൃപാജലനിധേ! ഹെ സിന്ധുകന്യാപതെ!
ഹെ കംസാന്തക! ഹെ ഗജേന്ദ്രകരുണാപാരീണ! ഹെ മാധവ!
ഹെ രാമാനുജ! ഹെ ജഗത്ത്രയഗുരോ! ഹെ പുണ്ഡരീകാക്ഷ! മാം
ഹെ ഗോപീജനനാഥ! പാലയ പരം ജാനാമി ന ത്വാം വിനാ."

"ഹെ ലക്ഷ്മീപതെ! സർവ്വേശ്വരാ! ജഗദീശ്വര! ആപൽബാന്ധവ! ഭക്തരക്ഷക! പ്രപന്നാർത്തിഹാരിൻ! ദയാസിന്ധോ!

ദീനനായിരിക്കുന്ന ഞാൻ ആപൽസമുദ്രത്തിൽ മുഴുകി രക്ഷയില്ലാ യി ഭഗവാനെ ശരണം പ്രാപിച്ചിരിക്കെ, അഗതിയെ രക്ഷിക്കുവാൻ ഇത്ര ഉപേക്ഷ ചെയ്യുന്നതിന്ന് കാരണം എന്താണ്? ശ്രീരുക്മിണീദേവിയോടു കൂടി സല്ലാപം ചെയ്തുകൊണ്ടു എന്നെ മറന്നുവോ? ഭക്തന്മാരുടെ കീർത്തനങ്ങളെ കേട്ട് തന്നെത്താൻ മറന്നു നില്ക്കുന്നുവോ? യോഗികളുടെ ഹൃദയകമലത്തിൽ അകപ്പെട്ടു നില്ക്കുന്നുവോ? ഭക്തന്മാരെ രക്ഷിക്കുവാൻ എങ്ങാനും പോയിരിക്കുന്നുവോ? ഭക്തവത്സല! വേഗത്തിൽ വന്ന് എന്നെ രക്ഷിക്കുണെ".—

ഇങ്ങിനെ നാമദേവൻ ഭഗവാനെക്കുറിച്ചു പാടിക്കൊണ്ടുതന്നെ പിറ്റേദിവസം മദ്ധ്യാഹ്നസമയമായി. അപ്പോൾ ഭക്തവത്സലനായിരിക്കുന്ന ഭഗവാൻ പശുവിനെ ജീവിപ്പിച്ചു. സർവ്വജനങ്ങളും കണ്ടുകൊണ്ടിരിക്കെ പശു എഴുനീല്ക്കുന്നതു കണ്ടു. അപ്പോൾ നാമദേവൻ വളരെ സന്തോഷത്തോടുകൂടി, ആനന്ദാശ്രുക്കളുംകൊണ്ടു, ദേഹം മുഴുവനും നനഞ്ഞവനായിട്ട് ഇങ്ങിനെപറഞ്ഞു:—"പശു ഇതാ ജീവിച്ചു. ഇതിനെ സ്വീകരിച്ചു പ്രസാദിക്കുക. ഇതാ ഞാൻ നമസ്കരിക്കുന്നു."—ഇങ്ങിനെ പറഞ്ഞപ്പോൾ ആ പശു ഇതെന്റെ പശുവാണെന്നു പറഞ്ഞ ആ ദുഷ്ടനെ കൊമ്പുകൾകൊണ്ടു ക്രോധത്തോടുകൂടി കുത്തി. അപ്പോൾ അവൻ മൂർച്ഛയോടുകൂടി ഭൂമിയിൽ വീണു. അവൻ വീണതു കണ്ടപ്പോൾ മററുള്ള ദുഷ്ടന്മാരെല്ലാവരും നാലുദിക്കിലേക്കും ഓടിപ്പോയി. നാമദേവൻ ആ ദുഷ്ടൻ വീണുകിടക്കുന്നതു കണ്ടിട്ട്, ഹാ, ഹാ, എന്നു പറഞ്ഞു. അവനെ വേഗം എടുത്തു തന്റെ മടിയിൽ കിടത്തി വെള്ളംകൊണ്ടുവന്ന് കൊടുത്ത്, ആ പശുവിനോടു, 'എന്താണു നീ ചെയ്തത്' എന്നു ചോദിച്ചു. അപ്പോൾ ആ പശു തന്റെ കുട്ടിയെ കാണാതെ തിരഞ്ഞുകൊണ്ടു നിലവിളിച്ചു. അപ്പോൾ ആ പശുവിന്റെ കുട്ടി കരഞ്ഞുകൊണ്ടു ഓടിവന്ന് പശുവിന്റെ മുല കുടിക്കുവാൻ തുടങ്ങി. പശു സ്നേഹത്തോടുകൂടെ കുട്ടിയെ നക്കുവാൻ തുടങ്ങി.

ഈ അത്യാശ്ചര്യത്തെ കണ്ടിട്ട്, രാജഭൃത്യന്മാർ ഓടിപ്പോയി രാജാവിനോടു പറഞ്ഞു. രാജാവ ഈ അത്യാശ്ചര്യത്തെ കേട്ട് അവിടേക്കുപോയി. അതെല്ലാം കണ്ടു സന്തുഷ്ടനായിട്ടു, നാമദേവനോട്, "അല്ലയോ നാമദേവ! നീ സാധുതന്നെ, സംശയമില്ല. നീ എന്നെക്കൊണ്ട് എന്താണ് ആഗ്രഹിക്കുന്നത പറയുക"— എന്നു ചോദിച്ചു. ഇതു കേട്ടപ്പോൾ നാമദേവൻ തൊഴുതുകൊണ്ടു പറഞ്ഞു: "അല്ലയോ രാജൻ! എനിക്ക് ധനംകൊണ്ടു കാര്യം എന്താകുന്നു? എനിക്കു ഗോവിന്ദസ്വാമി ഭക്ഷണം തരുന്നുണ്ട്. അതുകൊണ്ടുതന്നെ ഞാൻ കൃതാർത്ഥനാണ്." ഇങ്ങിനെ നാമദേവൻ പറഞ്ഞതുകേട്ട്, രാജാവു വളരെ പണിപ്പെട്ട്, വിശേഷമായ ഒരു കിടക്ക കൊടുത്തു. "ഇതു എന്റെ സന്തോഷത്തിന്നു വേണ്ടി നീ നിശ്ചയമായും സ്വീകരിക്കണം" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ നാമദേവൻ അതു വാങ്ങി അപ്പോൾതന്നെ നദിയിൽ ഇട്ടു. അനന്തരം സ്നാനവും പൂജയും മററും കഴിച്ച് ഭക്തന്മാരോടുകൂടി താനും ഭക്ഷണം കഴിച്ചു. സന്തോഷത്തോടുകൂടി ഗോവിന്ദനെ നമസ്കരിച്ചുകൊണ്ടിരുന്നു. കുറേക്കാലം കഴിഞ്ഞപ്പോൾ, ആ കിടക്കയെ നദിയിൽ കളഞ്ഞതായി ആരോ പറഞ്ഞ് രാജാവ് കേട്ടു. നാമദേവനെ വരുത്തി, ആ രാജാവ്, "ഞാൻ തന്നതായ ആ പഴയ കിടക്ക ഇങ്ങോട്ടു തരിക. പുതിയ കിടക്ക ഞാൻ അങ്ങോട്ടു തരാം. ഇതിന്ന് ഒട്ടും സംശയം വേണ്ട"— എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ നാമദേവൻ രാജാവിനോടു പറഞ്ഞു. "അല്ലയോ രാജൻ! എന്റെ കൂടെ വരിക. ഏതു കിടക്കയാണ് എനിക്കു തന്നത്? അതു നോക്കി നിശ്ചയിച്ചിട്ട് എടുത്തുകൊൾക." ഇങ്ങിനെ പറഞ്ഞിട്ട് നാമദേവൻ രാജാവിനെ കൂട്ടിക്കൊണ്ടു നദീതീരത്തിൽ പോയി. ജലത്തിൽനിന്നു വളരെ കിടക്കകളെ എടുത്തു കരയിൽ ഇട്ടു. അപ്പോൾ രാജാവ് തന്റെ കിടക്ക ഏതാണെന്ന് അറിയാതെകണ്ടു പരിഭ്രമിച്ചു നാമദേവനെ നമസ്കരിച്ച് അഞ്ജലിഹസ്തനായിട്ട്, "ഞാൻ

ചെയ്യ അപരാധത്തെ ക്ഷമിക്കേണമെ" എന്നു പിന്നേയും പിന്നേയും പ്രാർത്ഥിച്ചു. നാമദേവൻ ഇങ്ങിനെ ആശ്ചര്യത്തെ കാണിച്ചു തന്റെ ഗൃഹത്തിലേക്കു പോയി. ആ ഗ്രാമത്തിലുള്ള എല്ലാ ജനങ്ങളേയും വിളിച്ച്, രാജാവ് ഇങ്ങിനെ പറഞ്ഞു. "നാമദേവൻ എന്റെ ഇഷ്ടനാണ്. അവനെ ആർ ദ്വേഷിക്കുന്നുവോ അവർ എന്റെ ശത്രുക്കളാണ്. അവരെ ഞാൻ കൊന്നുകളയും. ഇന്നുമുതൽ ഇങ്ങിനെയാണ് എന്റെ കല്പന". ഇതുകേട്ടപ്പോൾ ആ ഗ്രാമവാസികൾ എല്ലാവരും രാജകല്പനയെ അനുസരിച്ചു.

ഇങ്ങിനെ ഭക്തവത്സലനായ ഭഗവാൻ എല്ലായ്പോഴും ഭക്തരക്ഷയെ ചെയ്യുന്നതു ലോകത്തിൽ ഇപ്പോഴും പ്രത്യക്ഷമായി നടന്നുവരുന്നുണ്ട്. സംശയമില്ല.

## മുപ്പത്തേഴാം സർഗ്ഗം.

### നാമദേവചരിതം. (5)

ഇങ്ങിനെ നാമദേവനും അമ്മയും ഗോവിന്ദഭക്തിയോടുകൂടി ഗൃഹത്തിൽ വസിച്ചുകൊണ്ടിരിക്കുന്ന കാലത്ത്, ഒരു ദിവസം ആ ഗ്രാമത്തിൽ വേറെ ഒരു ഗൃഹം തീ പിടിച്ചു. കാററിന്റെ ശക്തികൊണ്ടു നാമദേവന്റെ ഗൃഹവും തീപിടിച്ചു. അപ്പോൾ ജനങ്ങൾ തീ കെടുത്തുവാനായി വന്നു. നാമദേവൻ അവരെ വിരോധിച്ചു. നാമദേവൻ ഗോവിന്ദപ്രതിമയെ എടുത്തുകൊണ്ടു പുറത്തു വന്ന്, അതിസന്തോഷത്തോടുകൂടി, "എനിക്ക് കിട്ടേണ്ടതെല്ലാം കിട്ടി. മഹാഭാഗ്യം! മഹാഭാഗ്യം!" എന്നു പറഞ്ഞുകൊണ്ട്, ഗോവിന്ദപ്രതിമയെ ഒരു സ്ഥലത്തുവെച്ച് അതിന്റെ മുമ്പിൽ നിന്ന് ഭക്തിയോടുകൂടി തംബുരു എടുത്തുകൊണ്ട് പാടുവാനും ആടുവാനും തുടങ്ങി. അപ്പോൾ ഗൃഹം മുഴുവനും ക്ഷണംകൊണ്ടു ദഹിച്ചു ഭസ്മമായി. അപ്പോൾ താൻ തന്നെ ഭസ്മം എല്ലാം വാരിക്കള

ന്റെ ഗോവിന്ദസ്വാമിയെ അവിടെ കൊണ്ടുപോയിവെച്ച് അമ്മയോടുകൂടി അവിടെത്തന്നെ ഇരുന്നു.

ഇങ്ങിനെ കുറെദിവസം കഴിച്ചു. അപ്പോൾ അമ്മയുടെ കല്പനപ്രകാരം, നാമദേവൻ ഗൃഹം ഉണ്ടാക്കുവാൻ തുടങ്ങി. അവിടവിടെ പോയി ചില മരങ്ങളും മുളകളും മാറും കൊണ്ടുവന്ന് ഒരുവിധം കെട്ടിയുണ്ടാക്കി പുര മേയുവാനായി വയ്ക്കോൽ അന്വേഷിച്ചപ്പോൾ, ആ ദിക്കിൽ എങ്ങും കിട്ടിയില്ല. അപ്പോൾ നാമദേവന്റെ അമ്മ, "അയ്യോ വത്സാ! ഈ പുര മേഞ്ഞില്ലല്ലോ. വെയിലും കാറ്റുംകൊണ്ട് എങ്ങിനെയാണ് ഇതിൽ ഇരിക്കുന്നത്?" എന്നു പറഞ്ഞു. അമ്മ ഇങ്ങിനെ പറഞ്ഞതുകേട്ട്, നാമദേവൻ വയ്ക്കോൽ അന്വേഷിച്ച് ദൂരദിക്കിലേക്കു പോയി. വയ്ക്കോൽ വാങ്ങി വലിയ കെട്ടാക്കി കെട്ടി, വളരെ പണിപ്പെട്ട് അതു് തലയിൽ എടുത്തുകൊണ്ട് ഗൃഹത്തിലേക്കു വരുമ്പോൾ, വഴിയിൽ ആ ഭാരംകൊണ്ടു ദുഃഖിതനായിട്ട്, അതു് ഇറക്കിവെച്ച് ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ നാമദേവൻ കിടന്നുറങ്ങി. അപ്പോൾ ഭക്തവത്സലനായിരിക്കുന്ന ഭഗവാൻ അവിടെവന്ന് നാമദേവരൂപത്തെ ധരിച്ച് വയ്ക്കോൽകെട്ടിനെ തന്റെ തലയിൽ എടുത്തുകൊണ്ട് അതിസന്തോഷത്തോടുകൂടെ നാമദേവന്റെ ഗൃഹത്തിൽ കൊണ്ടുപോയി, അപ്പോൾതന്നെ മേയുവാൻ തുടങ്ങി. ആ സമയം, നാമദേവന്റെ അമ്മ വളരെ സങ്കടത്തോടെ, "ഹേ വത്സ! നീ വിശപ്പുകൊണ്ടും ദാഹംകൊണ്ടും വളരെ ക്ഷീണിച്ചിരിക്കുന്നുവല്ലോ. ഭക്ഷണം കഴിച്ചിട്ട് ഗൃഹം മേയുക"— എന്നു പറഞ്ഞു. ഇങ്ങിനെ അമ്മ പറഞ്ഞതു കേട്ടപ്പോൾ, നാമദേവരൂപധാരിയായ ശ്രീഹരി, "അമ്മേ! ഞാൻ ഇതിനെ ക്ഷണംകൊണ്ടു മേഞ്ഞുകളയാം; എന്നിട്ട് ഞാൻ സ്നാനം ചെയ്തുകൊള്ളാം. അപ്പോഴേക്ക് അമ്മ ഭക്ഷണം തെയ്യാറാക്കുക". ഇങ്ങിനെ പറഞ്ഞിട്ട്, ആ ഗൃഹത്തെ വേഗത്തിൽ മേഞ്ഞുകഴിച്ചു. ബാക്കിയുള്ള വയ്ക്കോലും കയറും മാറും എടുത്ത്, "അമ്മെ, ഇതു് ഗൃഹ

ത്തിൽ കൊണ്ടുപോയി വെച്ചു. ഞാൻ കുളിപ്പാൻ പോകുന്നു"— എന്ന് അമ്മയോടു പറഞ്ഞ് ഭക്തവത്സലനായിരിക്കുന്ന ഭഗവാൻ മറഞ്ഞുകളഞ്ഞു.

നാമദേവൻ ഉറക്കം ഉണൎന്നു നോക്കിയപ്പോൾ വള്ളാൽ കണ്ടില്ല. ആരോ കൊണ്ടുപോയിരിക്കുമെന്ന് വിചാരിച്ച് വേഗം എഴുനീററ് തന്റെ ഗൃഹത്തിലേക്കു പോയി. അമ്മയെ വിളിച്ച് ഇങ്ങിനെ പറഞ്ഞു. "വള്ളാൽ കൊണ്ടുവരുമ്പോൾ ക്ഷീണംകൊണ്ടു വഴിയിൽ കുറച്ച് ഉറങ്ങിപ്പോയി, അപ്പോൾ ആ വള്ളാലിനെ ആരോ കൊണ്ടുപോയിക്കളഞ്ഞു. ഞാൻ ഇങ്ങോട്ടു വരികയും ചെയ്തു". നാമദേവൻ ഇങ്ങിനെ പറഞ്ഞതുകേട്ട് സുമതി വളരെ വിസ്മയത്തോടുകൂടി പറഞ്ഞു: "ഹേ പുത്ര! നീ എന്താണ് ഇങ്ങിനെ പറയുന്നത്? നിനക്കു ചിത്തഭ്രമം ഉണ്ടോ? നീ ഇപ്പോൾതന്നെ അല്ലേ പുറമെത്ത് വള്ളാലും കയറും മററും എന്റെ പക്കൽ തന്ന് കുളിപ്പാൻ പോയത്? പിന്നെ എന്താണ് ഇങ്ങിനെ പറയുന്നത്?" ഇങ്ങിനെ അമ്മ പറഞ്ഞതുകേട്ട്, നാമദേവൻ വിസ്മിതനായിട്ട് അമ്മയെ നമസ്കരിച്ച്, തന്നെ വളരെ നിന്ദിച്ചു. "ഹരി എന്റെ ജന്മം വ്യൎത്ഥംതന്നെ. ഭഗവാനെ കേട്ടതല്ലാതെ കാണ്മാൻ കഴിഞ്ഞില്ലല്ലോ". ഇങ്ങിനെ നാമദേവൻ സങ്കടപ്പെട്ടുകൊണ്ടിരിക്കുമ്പോൾ അമ്മ ഭക്ഷണം കഴിക്കുവാനായിട്ട് അവനെ നിൎബ്ബന്ധിച്ചു. അപ്പോൾ അവൻ എഴുനീററു പോയി കുളിച്ച് ഗോവിന്ദനെ പൂജിച്ച്, ഹരിയെ സ്മരിച്ചുംകൊണ്ടു, ഭക്ഷണം കഴിച്ചു.

## മുപ്പത്തെട്ടാം സർഗ്ഗം.

### നാമദേവചരിതം. (6)

നാമദേവൻ ഇങ്ങിനെ വസിക്കുന്ന കാലത്ത്, ഒരു ദിവസം മദ്ധ്യാഹ്നസമയം, നെററിയിൽ ഊൎദ്ധ്വപുണ്ഡ്രവും തുളസീമാലയും

മാര വൈഷ്ണവചിഹ്നങ്ങളെല്ലാം ധരിച്ച ഒരു സാധു നാമദേവന്റെ ഗൃഹത്തിൽ വന്നു. നാമദേവനോട്ട് അവൻ ഇങ്ങിനെ പറഞ്ഞു: ‘‘അല്ലയോ ഭക്തോത്തമാ! എനിക്കു വളരെ വിശപ്പുണ്ട്. വേഗം ഭക്ഷണം തരിക. വിശപ്പ് എന്നെ വല്ലാതെ ക്ഷീണിപ്പിക്കുന്നു’’. അതിഥിയുടെ ഈ വാക്കുകേട്ട് നാമദേവൻ അവനോടു പറഞ്ഞു:— ‘‘ഇന്ന് ഏകാദശിവ്രതമാണ്, എങ്ങിനെയാണ് അന്നം ഭക്ഷിക്കുന്നത്? ഞാൻ അരി തരാം; അതു പാകം ചെയ്ത് ഇഷ്ടംപോലെ ഭക്ഷിക്കുക’’. ഇതുകേട്ട്, അതിഥി പിന്നെയും പറഞ്ഞു. ‘‘ഞാൻ പാകംചെയ്തു ഭക്ഷിക്കില്ല. ഇങ്ങിനെയാണ് എന്റെ നിശ്ചയം. ഭക്ഷണകാലത്തിൽ ഞാൻ ഏതു ഗൃഹത്തിൽ പോകുന്നുവോ, അവർ തരുന്ന അന്നത്തെ അവരോടുകൂടി ഭക്ഷിക്കുന്നതല്ലാതെ, ഞാൻതന്നെ ഭക്ഷിക്കയില്ല. അതുകൊണ്ട് എനിക്കും ഭക്ഷണംതന്ന് നീയും ഭക്ഷിക്കുക. ഞാൻ മൂന്നു ദിവസമായി ഭക്ഷണം കഴിച്ചിട്ട്. അതുകൊണ്ട്, ഞാൻ നിന്നോടിത്ര പ്രാർത്ഥിക്കുന്നതാണ്. അതുകൊണ്ട് എന്റെമേൽ പ്രസാദിച്ച് എനിക്ക് അന്നം തരിക’’. ഇങ്ങിനെ അതിഥിയുടെ വാക്കുകേട്ട്, നാമദേവൻ വിസ്മയത്തോടും ഭയത്തോടുംകൂടി അവനെ സമാധാനിപ്പിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു. ‘‘അല്ലയോ ഭഗവൻ! പ്രസാദിക്കുക. ഇന്നു ഹരിവാസരമാണ്. ഇത് എനിക്കു പ്രാണനേക്കാൾ താല്പര്യമുള്ളതാണ്. പ്രാണനെ ഞാൻ ത്യജിക്കാം. ഈ ഏകാദശിവ്രതത്തെ ഒരിക്കലും ത്യജിക്കുവാൻ പാടില്ല. അതുകൊണ്ടു ഞാൻ ഭവാനോടു താഴ്മയോടെ പ്രാർത്ഥിക്കുന്നു. ഭവാന്റെ ഈ നിശ്ചയത്തെ എനിക്കുവേണ്ടി ത്യജിക്കുക. ഭവാൻ ഭക്ഷണം കഴിക്കുക’’—എന്നിങ്ങിനെ നാമദേവൻ പിന്നേയും പ്രാർത്ഥിച്ചിട്ടും, അതിനെ അതിഥി സ്വീകരിച്ചില്ല. നാമദേവൻ ചിന്താക്രാന്തനായി ഒന്നും മിണ്ടാതെ ഇരുന്നു. അപ്പോൾ ആ അതിഥി വിശപ്പു സഹിക്കുവാൻ വഹിയാതെ ഗൃഹദ്വാരത്തിൽതന്നെ ഇരുന്നു. ഇങ്ങിനെ പകലെല്ലാം കഴിഞ്ഞു.

സന്ധ്യയായപ്പോഠം, നാമദേവൻ തന്റെ പതിവുപ്രകാരമുള്ള പൂജയും, രാത്രി ഉറക്കമൊഴിപ്പാൻ വേണ്ടി നൃത്തഗീതാദികളും മററും ചെയ്യാൻപോയി. പ്രാതഃകാലത്തിൽ അതിഥിയുടെ അടുക്കൽ വന്ന് ഇങ്ങിനെ പറഞ്ഞു. "ഹേ വൈഷ്ണവാ! നേരം പുലച്ചയായി. സ്നാനം കഴിച്ച് എന്നോടുകൂടി ഭക്ഷണം കഴിക്കുക. ഭവാന്റെ പ്രതിജ്ഞ സഫലമായി." നാമദേവൻ ഇങ്ങിനെ പറഞ്ഞുകൊണ്ട് ആ അതിഥിയുടെ സമീപത്തിൽ ചെന്നു പിന്നേയും പിന്നേയും വിളിച്ചു. അതിഥി വിളി കേട്ടില്ല. പുതച്ച വസ്ത്രം എടുത്തുനോക്കി, അപ്പോഠം മരിച്ചതുപോലെ തോന്നി. കൈകഠം കൊണ്ടു എഴുനീല്പിച്ചപ്പോഠം എഴുനീല്ക്കുന്നില്ല. അപ്പോഠം നാമദേവൻ കൃപാപരവശനായി ഉറക്കെ കരയുവാൻ തുടങ്ങി. അവന്റെ വളരെ ദുഃഖത്തോടുകൂടിയുള്ള ആ കരച്ചിൽ കേട്ട് ഗ്രാമവാസികളായ എല്ലാ ജനങ്ങളും വന്നു. വളരെ വിസ്മയത്തോടുകൂടി, 'നീ എന്താണ് ചെയ്യുന്നത്' എന്നു ചോദിച്ചു. അപ്പോഠം നാമദേവൻ അവരോടു, "നിങ്ങഠം എന്റെ വൃത്താന്തം കേഠക്കുവിൻ. ഈ അതിഥി എന്റെ ഗൃഹത്തിൽ വന്നു എന്നോടു ഭക്ഷണം ചോദിച്ചു. ഹരിവാസരം ആയതുകൊണ്ടു ഞാൻ ഭക്ഷണം കൊടുത്തില്ല. ഇവൻ വിശപ്പു സഹിക്കുവാൻ പാടില്ലാതെ മരിച്ചതാണ്, സംശയമില്ല. അതുകൊണ്ടു, ഇവനെ കൊന്നിട്ടുള്ള പാപം എനിക്കുണ്ടു, അതിന്നു സംശയമില്ല. അതുകൊണ്ടു, ഇവനെ ദഹിപ്പിക്കുന്ന ചിതയിൽ ഞാനും ഇവനോടുകൂടി അഗ്നിയിൽ പ്രവേശിച്ച് ജീവനെ ത്യജിച്ചുകളയാം. ഞാൻ ഇവനോടുകൂടി ദഹിക്കുന്നതിന്ന് നിങ്ങഠം ആരും യാതൊരുതടവും പറയരുതു. ഇത് ശ്രീഹരിതന്നാണ സത്യം."—

നാമദേവൻ ഇങ്ങിനെ പറഞ്ഞതുകേട്ട മററെല്ലാവരും വളരെ ദുഃഖിതന്മാരായി. നാമദേവന്റെ അമ്മ അതിദുഃഖത്തോടുകൂടി കരഞ്ഞുകൊണ്ടു, അഗ്നിപ്രവേശനം ചെയ്യരുതെന്ന് പിന്നേയും പിന്നേയും പ്രാൎത്ഥിച്ചു. പുത്രൻ അതിനെ സ്വീകരിച്ചില്ല. അ

പ്പോൾ ആ ഗ്രാമവാസികൾ എല്ലാവരും കൂടി, ആ മരിച്ച അതിഥിയെ എടുത്തു ശ്മശാനത്തിൽ കൊണ്ടുപോയി. നാമദേവനും പിന്നാലെ പോയി. അവർ ചിതയുണ്ടാക്കി ശവത്തിനെ അതിൽ വെച്ചു; താനും അതിൽ പ്രവേശിച്ച് അഗ്നി എടുത്തു അതിൽ പിടിപ്പിക്കുവാൻ തുടങ്ങി. അപ്പോൾ മരിച്ചവനായ അതിഥി "എന്റെ മുഖത്തിൽ തീ വെക്കണ്ട, ഞാൻ മരിച്ചിട്ടില്ല, നിന്റെ സത്യത്തെ പരീക്ഷിപ്പാനാണ് ഞാൻ ഇങ്ങിനെ ചെയ്തത്. ഞാൻ സന്തുഷ്ടനായി. ഞാൻ വരദനാണ്, നിനക്ക് എന്താകുന്നു ആഗ്രഹം, അതു പറയുക. ഞാൻ തരാം" എന്നു ചിരിച്ചുംകൊണ്ടു പറഞ്ഞു. ഇതുകേട്ടപ്പോൾ നാമദേവൻ "ഭവാൻ ആരാണ്, എവിടെനിന്നാകുന്നു വരുന്നത്, എന്നു സത്യമായി പറയണം" എന്നപേക്ഷിച്ചു. ഇതുകേട്ട് അതിഥി, "എനിക്കു ഗൃഹവും ഇല്ല, പേരും ഇല്ല, വർണ്ണാശ്രമങ്ങളും ഇല്ല. ഞാൻ രാജ്യസഞ്ചാരിയാണ്. നിന്റെ സത്യം കണ്ട് ഞാൻ സന്തുഷ്ടനായി. ഞാൻ നിനക്ക് എന്താണ് ചെയ്യേണ്ടത് അതു പറയുക". അപ്പോൾ നാമദേവൻ, "ഇതു അദ്ദേഹം തന്നെ, അദ്ദേഹം തന്നെ" എന്നു നിശ്ചയിച്ചിട്ടു നമസ്കരിച്ചുകൊണ്ട്, "എനിക്കു ഹരിഭക്തി ദൃഢമായി ഭവിക്കുകയും ഭവാൻ എന്റെ ഗൃഹത്തിൽ വന്ന് ഊൺ കഴിച്ചു പോവുകയും ഇതു രണ്ടുമാണ് വേണ്ടതു" എന്നു പറഞ്ഞു, അതിഥിയെ ഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. നാമദേവൻ സന്തുഷ്ടചിത്തനായി സ്നാനം ചെയ്തു ഗോവിന്ദനെ പൂജിച്ച് അതിഥിയെ ഭക്ഷണം കഴിപ്പിച്ച് താനും അമ്മയോടുകൂടെ ഭക്ഷണം കഴിച്ചു. നാമദേവനെ പ്രശംസിച്ചുകൊണ്ടു അതിഥി മറഞ്ഞുപോകയും ചെയ്തു.

നാമദേവന്റെ ഈ വൃത്താന്തത്തെ കുറിച്ച് ജനങ്ങൾ ആശ്ചര്യപ്പെട്ട്, നാമദേവനെ പരസ്പരം പ്രശംസിക്കുകയും ചെയ്തു. ഇങ്ങിനെ ഭക്താനുഗ്രഹത്തിനു വേണ്ടി ശ്രീഹരി തന്നെ വന്ന് കൌതുകങ്ങളെല്ലാം ഇപ്പോഴും ചെയ്യുന്നു. ഭക്തന്മാർ ഭക്തികൊ

ണ്ടു ഭഗവാനെ എളുപ്പത്തിൽ വശീകരിക്കുന്നു. വിശേഷിച്ച്, കലിയുഗത്തിൽ ഭഗവാൻ ഭക്തികൊണ്ടു പ്രസാദിക്കുന്നതുപോലെ, ജാതികൊണ്ടോവട്ടെ ആചാരംകൊണ്ടോവട്ടെ മന്ത്രംകൊണ്ടോവട്ടെ പൂജകൊണ്ടോവട്ടെ പ്രസാദിക്കുന്നില്ല. കലിയുഗത്തിൽ ഭക്തി മനുഷ്യൎക്ക് ദുൎല്ലഭമാണ്. എങ്കിലും അതുണ്ടായാൽ അവൻ ധന്യൻ തന്നെ, സംശയമില്ല. അങ്ങിനെയുള്ള ധന്യന്റെ ഭക്തികൊണ്ടു ബന്ധിക്കപ്പെട്ടവനായിട്ട് ഭക്താനുകമ്പിയായ ഭഗവാൻ ആ ഭക്തനെ ഭജിക്കുന്നു.



## മുപ്പത്തൊമ്പതാംസൎഗ്ഗം.



### നാമദേവചരിതം. (7)

നാമദേവൻ ഭഗവൽ നാമമാഹാത്മ്യത്തെ പ്രത്യക്ഷമായി കാണിച്ച ഒരു കഥയാണിത്. ഒരിക്കൽ, അതി ധനികനായിരിക്കുന്ന ഒരു വൈശ്യൻ വിഠലനാഥനായ പാണ്ഡുരംഗനെ ദൎശിപ്പാനായി വളരെ ധനത്തോടുകൂടി ചെന്ന് ഭീമാ നദിയിൽ സ്നാനം ചെയ്ത് പാണ്ഡുരംഗനെ ദൎശിച്ച് ഭക്തിയോടുകൂടി വസ്ത്രാഭരണങ്ങളെക്കൊണ്ടു പൂജിച്ച് സ്വൎണ്ണദാനവും ചെയ്തു. വളരെ ബ്രാഹ്മണൎക്ക് വളരെ സന്തോഷത്തോടുകൂടെ യഥായോഗ്യം ദാനങ്ങൾ ചെയ്തു. ശേഷം ധനങ്ങൾ കൊണ്ടു ദരിദ്രന്മാൎക്കും അഗതികൾക്കും കൊടുത്തതിൽപ്പിന്നെ, "ഇനി ഈ ദിക്കിൽ ആരെങ്കിലും വരുവാനുണ്ടോ? ഉണ്ടെങ്കിൽ അവരെ വരുത്തുക, അവരുടെ ഇഷ്ടപ്രകാരം ദ്രവ്യം കൊടുക്കാം"—എന്നു പറഞ്ഞു.

ആ വൈശ്യൻ പറഞ്ഞതുകേട്ട്, ആ ഗ്രാമവാസികൾ പറഞ്ഞതാവിത്:—"നാമദേവൻ എന്നു പേരായ ഒരു വിഷ്ണുഭക്തൻ ഉണ്ട്. അദ്ദേഹം വന്നിട്ടില്ല, എവിടെയും പോകുവില്ല, ആരോടും ഒ

ന്നും യാചിക്കില്ല, അല്പം മാത്രമെ ആഹാരം ഭക്ഷിക്കു. പണ്ഡരീപുരനാഥനായ ശ്രീ വിഠലസ്വാമിയെ തന്റെ ഗൃഹത്തിൽത്തന്നെ വെച്ചു പൂജിച്ചുകൊണ്ട്, അരനിമിഷംപോലും ആ ഗോവിന്ദസ്വാമിയെ പിരിയാതെ, സന്തോഷത്തോടെ അദ്ദേഹം കാലം കഴിക്കുന്നു." വൈശ്യൻ ഇതുകേട്ട്, തന്റെ പുത്രനോട്, "ഹേ പുത്രാ! വിഷ്ണുഭക്തനായിരിക്കുന്ന നാമദേവന്റെ ഗൃഹത്തിൽ നീ പോയി അദ്ദേഹത്തെ നമസ്കരിച്ച് വിനയത്തോടുകൂടി ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരിക" എന്ന് ആജ്ഞാപിച്ചു. അതിന്നും, പുത്രൻ സന്തോഷത്തോടെ നാമദേവന്റെ ഗൃഹത്തിൽ പോയി, നമസ്കരിച്ച്, അദ്ദേഹത്തോടായി, "ഹേ വിഷ്ണുഭക്ത! ധർമ്മാത്മാവായിരിക്കുന്ന എന്റെ അച്ഛൻ ഭവാനെ കാണേണമെന്ന് ആഗ്രഹിക്കുന്നു. ഭവാൻ ദയവുചെയ്ത് അത്രത്തോളം വരണം" എന്നപേക്ഷിച്ചു.

ഇതുകേട്ട്, നാമദേവൻ, "ഞാൻ എവിടെയും പോവാറില്ല. എന്നെ കാണുവാൻ ആഗ്രഹിക്കുന്നവൻ ആരാണ്? എന്തിനാണ് കാണുവാൻ ആഗ്രഹിക്കുന്നത്? ധർമ്മശീലനായിരിക്കുന്ന അവൻ എനിക്കു വല്ലതും തരുവാനായി ഇച്ഛിക്കുന്നുവെങ്കിൽ, എനിക്ക് ധനത്തിൽ, എന്നുവേണ്ട, വേറെ യാതൊന്നിലും ആഗ്രഹവുമില്ല. പ്രാണരക്ഷയ്ക്കുവേണ്ടുന്ന ആഹാരം എന്റെ പ്രഭു എനിക്കു തരുന്നുണ്ട്. ഇത് നീ പോയി അച്ഛനോടു പറയുക. ഒട്ടും ആലോചിക്കേണ്ടതില്ല", എന്നുപറഞ്ഞു.

ഇതുകേട്ട്, വൈശ്യപുത്രൻ അച്ഛന്റെ സമീപത്തുപോയി നാമദേവൻ പറഞ്ഞതെല്ലാം അറിയിച്ചു. അപ്പോൾ, ആ വൈശ്യൻ, പുത്രനോട്, പിന്നെയും, "ഹേ വത്സാ! നീ രണ്ടാമതും ഒന്നുകൂടി അവിടെ പോയി നല്ലവാക്കുകൾ പറഞ്ഞു പ്രസാദിപ്പിച്ച് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവരിക"—എന്നു നിയോഗിച്ചു.

ഇതുകേട്ട്, പുത്രൻ ആ ഗ്രാമവാസികളായിരിക്കുന്ന ചില വൃദ്ധന്മാരോടുകൂടി പുറപ്പെട്ട്, നാമദേവന്റെ ഗൃഹത്തിലേക്കുപോ

ഷി, തൊഴുതുകൊണ്ട് ഇങ്ങിനെ പറഞ്ഞു. "ഹേ വൈഷ്ണവാ! ഞാൻ രണ്ടാമതും വന്നിരിക്കുന്നു. എന്റെ അച്ഛൻ പറഞ്ഞയച്ചതിനെ കേൾക്കുക—ഭവാൻ എന്റെ ഗൃഹത്തിലേക്കു വരുന്നതുവരെ ആഹാരം കഴിക്കുകയോ ജലപാനംചെയ്യുകയോ ചെയ്യുന്നതല്ല. ഇങ്ങിനെ പ്രതിജ്ഞചെയ്തിട്ട്, ഭവാൻ വന്നില്ലെങ്കിൽ ഞാൻ മരിപ്പാനായിക്കൊണ്ടു ഒരുങ്ങിയിരിക്കുന്നു—ഭവാൻ ഭഗവൽഭക്തനാണെന്ന് അറിയുന്നതിനാൽ ഭക്തവാത്സല്യാദിഗുണങ്ങൾ ഭവാന്ന് ഉണ്ടാവും എന്നുള്ള നിശ്ചയംകൊണ്ടാണ് അച്ഛൻ ഇങ്ങോട്ട് വരാത്തത്."

ഇങ്ങിനെ ആ വൈശ്യപുത്രനും വൃദ്ധന്മാരും പറഞ്ഞപ്പോൾ, നാമദേവൻ സന്തോഷത്തോടുകൂടെ എഴുനീററ്, ദാനശീലനായിരിക്കുന്ന വൈശ്യന്റെ ഗൃഹത്തിലേക്കുപോയി. വൈശ്യൻ നാമദേവനെക്കണ്ട് സന്തോഷത്തോടുകൂടെ എഴുനീററ്, നാമദേവനെ പൂജിച്ച് തൊഴുതുകൊണ്ട്, "ഹേ ഭക്തശ്രേഷ്ഠാ! പ്രസാദിക്കുക, ഞാൻ തരുന്നതു സ്വീകരിച്ച് എന്നെ കൃതകൃത്യനാക്കുക"—എന്നുപറഞ്ഞു.

ഇങ്ങിനെ വൈശ്യന്റെ വാക്കുകേട്ട്, നാമദേവൻ "ഞാൻ അതിന്നുവേണ്ടി വന്നിട്ടില്ല. എനിക്ക് ധനംമുതലായതുകളിൽ ആഗ്രഹവും ഇല്ല. അത് ഇവർക്കെല്ലാവർക്കും അറിയാമല്ലൊ. അതുകൊണ്ട് ഞാൻ ദാനം വാങ്ങാത്തതിനെ ക്ഷമിക്കണം"—എന്നുപറഞ്ഞു.

നാമദേവൻ ഇങ്ങിനെ പറഞ്ഞതുകേട്ട്, ആ വൈശ്യൻ, വളരെ ദുഃഖിതനായിട്ട് നാമദേവന്റെ കാക്കൽവീണ് രണ്ടുകാലുകളെയും പിടിച്ച് വിടാതെ അവിടെത്തന്നെ കിടന്നു. അപ്പോൾ നാമദേവൻ, "നിന്റെ ഇഷ്ടപ്രകാരമുള്ള ദ്രവ്യം എനിക്ക് തരിക. നിന്റെ പ്രീതിക്കുവേണ്ടി ഞാൻ സ്വീകരിക്കാം"— എന്നിങ്ങിനെ പറഞ്ഞ്, ഒരു തുളസീപത്രത്തെ എടുത്ത്, രാമാ എന്നുള്ള നാമത്തിന്റെ അർദ്ധാക്ഷരം ആ തുളസീപത്രത്തിൽ എഴുതി,

ആ വൈശ്യനോടു രണ്ടാമതും, "നീ എനിക്ക് വല്ലതും തരുവാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ഈ തുളസീപത്രം എത്ര തൂക്കമുണ്ടൊ അത്ര ദ്രവ്യം എനിക്ക് തന്നാൽ മതി" എന്നുപറഞ്ഞു. ഇങ്ങിനെ നാമദേവൻ പറഞ്ഞതുകേട്ട്, വൈശ്യൻ, "ഹെ ഭക്തശിഖാമണെ! ഭവാൻ ഭക്തനായിരിക്കുന്നൊ എന്നെ പരിഹസിക്കുന്നതു യോഗ്യമൊ? ഞാൻ ഇഷ്ടപ്രകാരം തരുന്നതെല്ലാം വാങ്ങണം"—എന്നപേക്ഷിച്ചു. അപ്പോൾ നാമദേവൻ, "ഞാൻ നിന്നെ പരിഹസിക്കുന്നില്ല; ആ തുളസീപത്രം നിന്റെ സകല ധനത്തെക്കാൾ അധികം തൂക്കമുള്ളതായിരിക്കും; ഇതു സത്യമാണ്. അതിന്നു സമമായി യാതൊന്നും ഈ ഭൂമിയിൽ ഇല്ല" എന്നു മറുപടി പറഞ്ഞു. ഇതു കേട്ടപ്പോൾ വൈശ്യൻ തുലാസുകൊണ്ടുവന്ന് ഒരുതട്ടിൽ കുറെ സ്വർണ്ണം നിറച്ച്, മറ്റെതട്ടിൽ രാമനാമാർദ്ധം എഴുതിയതായ തുളസീപത്രം വെച്ചു. അപ്പോൾ ആ തുളസീപത്രം വെച്ചിട്ടുള്ള തട്ട് താഴത്തുതന്നെ കിടന്നു. വൈശ്യൻ അനവധി ദ്രവ്യങ്ങളെകൊണ്ടുവന്ന് സ്വർണ്ണത്തട്ടിൽ വെച്ചു; എന്നിട്ടും മറ്റെ തട്ടിനോടൊപ്പം തൂങ്ങിയില്ല. അപ്പോൾ വേറെ ഒരു തുലാസുകൊണ്ടുവന്ന് അതിൽ വെച്ചുനോക്കി, അതും സാമ്യമായില്ല. പിന്നെയും വൈശ്യൻ വളരെ വലുതായ ഒരു തുലാസ് ഉണ്ടാക്കിച്ച് അതിൽ സകലസ്വത്തുക്കളെയുംവെച്ചു തൂക്കിനോക്കി, എന്നിട്ടും ശരിപ്പെട്ടില്ല. അപ്പോൾ നാമദേവൻ, വൈശ്യനോട്, "ഹെ വൈശ്യ! ആശ്ചര്യം കണ്ടുവൊ; നീ ചെയ്തിട്ടുള്ള സകല ദാനങ്ങളുടേയും വ്രതങ്ങളുടേയും തീർത്ഥസേവകളുടേയും ഉപവാസങ്ങളുടേയും ഫലങ്ങളെ എല്ലാം സങ്കല്പിച്ച് ജലം എടുത്തു അതിൽ തളിച്ച് തൂക്കിനോക്കുക" എന്നുപറഞ്ഞു. ഇതുകേട്ട് വൈശ്യൻ സർവ്വസുകൃതങ്ങളുടേയും ഫലം സങ്കല്പിച്ച് തൂക്കിനോക്കിട്ടും, രാമനാമാർദ്ധം എഴുതിയ തുളസീപത്രത്തിനോടു അല്പം എങ്കിലും സാമ്യമായി കണ്ടില്ല. ഈ അത്യാശ്ചര്യത്തെ കണ്ട് എല്ലാവരും വിസ്മിതന്മാരായി ഭവിച്ചു.

അപ്പോൾ നാമദേവൻ, അവരോട്, "ഇതാണ് എന്റെ ധനം. ഇങ്ങിനെയുള്ള ധനം ലോകത്തിൽ ആർക്കും ഉണ്ടാകയില്ല. അതുകൊണ്ട് ലോകത്തിൽ എല്ലാവരും എന്നെക്കാൾ നിർദ്ധനന്മാരാണെന്ന് വെച്ചിട്ടാണ് ഞാൻ ആരോടും യാചിക്കാത്തത്" എന്നുപറഞ്ഞു. ഇങ്ങിനെ നാമദേവൻ പറഞ്ഞതുകേട്ട്, എല്ലാവരും, "ആശ്ചര്യം, ആശ്ചര്യം" എന്നു വാഴ്ത്തി. രാമനാമത്തിന്റെ മാഹാത്മ്യം പ്രത്യക്ഷമായികണ്ട് അവർ എല്ലാവരും ലോകത്തിൽ നാമകീർത്തനം അതിമഹത്വമായ സാധനം തന്നെയാണെന്നു നിശ്ചയിച്ചു.

ഇങ്ങിനെ രാമമാഹാത്മ്യങ്ങൾ പുരാണങ്ങളിൽ വളരെ പറയുന്നുണ്ട്. നാമകീർത്തനംകൊണ്ടു ഗജേന്ദ്രൻ മുക്തനായി ഭവിച്ചു. രാമനാമപ്രഭാവംകൊണ്ടു വൈശ്യസ്ത്രീ സ്വർഗ്ഗംപ്രാപിച്ചു. അതിപാപിയായിരിക്കുന്ന അജാമിളൻ തന്റെ പുത്രനെ "നാരായണാ" എന്നു വിളിക്കകൊണ്ടു ദിവ്യപദത്തെ പ്രാപിച്ചു. അതുകൊണ്ട്, ഭഗവന്നാമോച്ചാരണം തന്നെയാണ് സർവ്വശ്രേഷ്ഠമായിട്ടുള്ളത്. "കൃഷ്ണാ" എന്നുള്ള ദിവ്യനാമം ആർ ജപിക്കുന്നുവോ അവരുടെ അനേക ജന്മങ്ങളാൽ ആർജ്ജിക്കപ്പെട്ടതായ മഹാപാപരാശികൾ ഭസ്മമായി ഭവിക്കുന്നു. ഇങ്ങിനെ ഋഷികളാൽ സ്മൃതികളിൽ വ്യക്തമായിപറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടു തപസ്സ്, യോഗം, വ്രതം മുതലായ സാധനങ്ങൾ നാമോച്ചാരണത്തിന്നു സമാനമല്ല. മറ്റുള്ള പുണ്യകർമ്മങ്ങൾ അനുഷ്ഠിക്കുവാൻ വളരെ ശുദ്ധതയോടുകൂടി വേണം. അവിടെയും വിഷ്ണുവിന്റെ നാമോച്ചാരണം തന്നെയാണ് സർവ്വശുദ്ധികരമായിട്ടുള്ളത്. കാര്യാർത്ഥങ്ങളുടെ സിദ്ധിക്കായി ചെയ്യുന്ന കർമ്മങ്ങളിൽ ക്രിയാലോപം സംഭവിച്ചാൽ വളരെ അനർത്ഥങ്ങൾ ഉണ്ടാവുന്നു. നാമോച്ചാരണത്തിൽ ആവക ദോഷങ്ങൾ യാതൊന്നും ഇല്ല. അതുകൊണ്ട്, ലോകത്തിൽ നാമകീർത്തനം തന്നെയാണ് സകല സാധനങ്ങളിലുംവെച്ച് മുഖ്യമായിട്ടുള്ളതെന്ന് പണ്ടുതന്നെ ഋഷികൾ തീർച്ച

പ്പെടുത്തിയിരിക്കുന്നു. അശ്വമേധം മുതലായിരിക്കുന്ന യാഗങ്ങളിൽ ഭഗവന്നാമസ്മരണത്തോടുകൂടി കൊടുക്കുന്ന ആഹുതികളെ ദേവകൾ സന്തോഷത്തോടെ സ്വീകരിച്ച്, യാഗം ചെയ്യുന്നവൎക്ക് അഭീഷ്ടത്തെ കൊടുക്കുന്നു. അതുകൊണ്ട്, നാമോച്ചാരണം തന്നെയാണ് മുഖ്യമായിട്ടുള്ളത്. നാമമാഹാത്മ്യം ആരാലും പറയുവാൻ കഴിയുന്നതല്ല അതുകൊണ്ട്, നാമോച്ചാരണത്തിൽ ആൎക്ക വിശ്വാസവും ഭക്തിയും ഉണ്ടോ അവൎക്ക് സകല സിദ്ധികളും ലഭിക്കുന്നതാണ്.

---

## നാല്പതാംസൎഗ്ഗം.

—:0:—

### നാമദേവചരിതം. (8)

നാമദേവൻ, ഇങ്ങിനെ സകല സങ്കടങ്ങളിലും ഭഗവാനെ പ്രത്യക്ഷീകരിച്ചുകൊണ്ടും, ഭഗവൽഭക്തന്മാരിൽവെച്ച് ശിരോഭൂഷണമായും, സകല ഭക്തന്മാരുടേയും സ്നേഹത്തിന്ന് പാത്രമായും ഇരിക്കുന്ന കാലത്ത്, വിഷ്ണുഭക്തന്മാരിൽ ഒരുവനായ കോരാ എന്ന പേരായ കുംഭകാരൻ പണ്ഡരീനാഥക്ഷേത്രത്തിൽ കൂടിയിരുന്ന ഭക്തന്മാരെ വന്ദനംചെയ്ത് വളരെ വിനയത്തോടെ "അല്ലയൊ ഭാഗവതശ്രേഷ്ഠന്മാരെ! നിങ്ങൾ എല്ലാവരും എന്റെ വീട്ടിൽവന്നു ഞാൻ ചെയ്യുന്ന പൂജ സ്വീകരിക്കണം" എന്ന് പ്രാൎത്ഥിച്ചു പറഞ്ഞപ്പോൾ, ആ ഭക്തന്മാർ എല്ലാവരും അതു സമ്മതിച്ച് അവന്റെ വീട്ടിലേക്കുചെന്നു. അപ്പോൾ ആ കോര കുംഭകാരൻ, ആ ഭക്തന്മാരെ എല്ലാവരേയും സകല ഉപചാരങ്ങളോടുകൂടെ പൂജിച്ച് നല്ല സ്ഥലത്തിൽ ഇരുത്തി. അവർ തമ്മിൽ ഭഗവൽ കഥകൾ പറഞ്ഞുകൊണ്ടിരുന്നു. അപ്പോൾ ജ്ഞാനേശ്വരൻ, കോരാ കുംഭകാരനെ നോക്കി, "അല്ലയൊ ഭക്തശിഖാമണെ! നീ മണ്പാത്രങ്ങൾ ഉണ്ടാക്കുന്നവൻ ആകയാൽ ഇ

ള്പ്പോൾ വരിയായി വെച്ചിരിക്കുന്ന പാത്രങ്ങളിൽ വേവാത്ത പാത്രം ഏതാണ്, വെന്തപാത്രം ഏതാണ്, എന്ന് പരീക്ഷിച്ച് ഞങ്ങളോട് പറയണം". എന്ന് ആജ്ഞാപിച്ചു. ഇങ്ങിനെ ജ്ഞാനേശ്വരന്റെ സാരസ്യവാക്കുകളെ കേട്ട് ഗോരാ കുംഭകാരൻ സന്തോഷിച്ച്, "ഹേ സ്വാമിൻ! സംസാരികൾക്ക് ഉപയോഗമായ സാധാരണമൺപാത്രങ്ങൾ പരീക്ഷിപ്പാൻ എനിക്ക് അറിയും. അതല്ലാതെ കർമ്മാനുസാരമായി സർവ്വേശ്വരനാൽ സൃഷ്ടിക്കപ്പെട്ട പഞ്ചഭൂതപാത്രങ്ങളുടെ തരാതരങ്ങളെ അറിഞ്ഞു പറയുവാൻ ജ്ഞാനം ഇല്ലാത്ത ഞാൻ സമർത്ഥനല്ല, എങ്കിലും ഭവാന്റെ കല്പനയാ ഞാൻ സ്വീകരിച്ച് ഒരുവിധം പരമാർത്ഥം പറയാം. എന്നാൽ കുട്ടികളുടെ വാക്കുകളെ അച്ഛനമ്മമാർ കേട്ട് സന്തോഷിക്കുന്നതുപോലെ, ശ്രീപാണ്ഡുരംഗഭക്തന്മാരായിരിക്കുന്ന നിങ്ങൾ എല്ലാവരും ഞാൻ പറയുന്നതിൽ സന്തോഷിക്കണം" — എന്നു പ്രാർത്ഥിച്ചു താഴെ പറയുംപ്രകാരം മറുവടി പറഞ്ഞു:—

"ലോകത്തിൽ ഉപാദാനകാരണം, നിമിത്തകാരണം, സഹകാരികാരണം ഇങ്ങിനെ മൂന്നു കാരണങ്ങൾ ചേർന്ന് ഒരു കാര്യം ഉണ്ടാകുന്നു. പാത്രത്തിന്നു മണ്ണ് ഉപാദാനകാരണം, കുംഭകാരന്നു നിമിത്തകാരണം, മറ്റുള്ള ഉപകരണങ്ങൾ സഹകാരികാരണം ഇങ്ങിനെയാകുന്നു. ജഗത്തിന്നു ഈശ്വരൻ തന്നെ മൂന്നുവിധ കാരണങ്ങളായും ഇരിക്കുന്നു. എങ്ങിനെ എന്നാൽ ജഗദീശ്വരൻ വിശിഷ്ടവേഷത്തിനാൽ ഉപാദാനകാരണമായും, സങ്കല്പവിശിഷ്ടവേഷത്തിനാൽ നിമിത്തകാരണമായും, ജ്ഞാനശക്തിമുതലായ സഹകാരികാരണമായും കാര്യവർഗ്ഗങ്ങളെ സൃഷ്ടിക്കുന്നു. ഇങ്ങിനെയുള്ള ജഗദീശ്വരനാൽ സൃഷ്ടിക്കപ്പെട്ട ചേതനഗൃഹമായ പഞ്ചഭൂതപാത്രങ്ങളുടെ താരതമ്യങ്ങളെ ജഗത്സൃഷ്ടി ചെയ്യുന്ന കുംഭകാരനായ ശ്രീലക്ഷ്മീപതിക്കും സർവ്വജ്ഞനായ ഭവാനെപ്പോലെ ഉള്ളവർക്കും അല്ലാതെ, മന്ദബുദ്ധിയായ ഞാൻ എങ്ങിനെയാണ് അറിയുന്നത്? എങ്കിലും ഭവാന്റെ അനുഗ്രഹബലത്താൽ ഞാൻ

ഈ പാത്രങ്ങളെ ശങ്കകൂടാതെ പരീക്ഷചെയ്യാം"— ഇങ്ങിനെപറഞ്ഞു്, കോരാ കുംഭകാരൻ, താൻ മണ്പാത്രങ്ങളെ തട്ടുന്ന ഒരു പലക എടുത്തു്, അവിടെ വരിയായിരിക്കുന്ന പരമഭാഗവതന്മാരുടെ തലകളിന്മേൽ ഓങ്ങി ഓരോ അടി അടിച്ചുകൊണ്ടു വരുമ്പോഴും, അവർ എല്ലാവരും എപ്പോഴും ഭഗവദ്ധ്യാനശീലന്മാരായി പ്രപഞ്ചാതീതന്മാരായതുകൊണ്ടു്, ഇവൻ അടിക്കുന്നതു് ഓർമ്മവെക്കാതെ ഭഗവൽധ്യാനത്തിൽ ലയിച്ചുകൊണ്ടിരുന്നു. നാമദേവൻ ഭഗവൽഭക്തിയിൽ മറ്റെല്ലാവരേക്കാളും ശ്രേഷ്ഠനായിരുന്നാലും ഗുരുകുലവാസം ചെയ്യാത്തതിനാൽ അഖണ്ഡജ്ഞാനം അല്പം കുറവായിരുന്നതിനാൽ തന്നെ അടിക്കുവാൻവന്ന കോരാ കുംഭകാരനെനോക്കി, "എന്നെ എന്തിനാണ് അടിക്കുന്നതു?" എന്നു ചോദിച്ചു് പിന്നോക്കം ഒതുങ്ങി. അതുകണ്ടു്, കോരാ കുംഭകാരൻ, ഈ വരിയിൽ ഇതു് വേവാത്ത പാത്രമാണ്" എന്നു ജ്ഞാനേശ്വരനോടു് പറഞ്ഞു. അപ്പോൾ ഈശ്വരസൃഷ്ടിയിൽപ്പെട്ട ഒരുവരേയും അപമാനിച്ചുകൂടാ എന്നു് അഭിപ്രായമുള്ള ഭക്തന്മാർ എല്ലാവരും നാമദേവന്നു് അപമാനം ഉണ്ടായാൽ മാത്രമേ ഈ കുറവു തീരുകയുള്ളു എന്നു് വിചാരിച്ചു് ഉറക്കെ കൈകൊട്ടി ചിരിച്ചു. എല്ലാവരും എഴുനീററു് വേവാത്ത പാത്രത്തെ പരീക്ഷിച്ചറിഞ്ഞു് പറഞ്ഞതുകൊണ്ടു്, "നീ പാത്രപരീക്ഷയിൽ സമർത്ഥൻതന്നെ" എന്നു കോരാ കുംഭകാരനോടു പറഞ്ഞു് മടങ്ങിപ്പോവുകയും ചെയ്തു.

ഇങ്ങിനെയിരിക്കെ, നാമദേവൻ ഏററവും ചിന്താക്രാന്തനായി വേഗം പുണ്ഡരീകവരദനായ ശ്രീപുണ്ഡരീനാഥന്റെ സന്നിധിയിങ്കൽചെന്നു് നമസ്കരിച്ചു് തൊഴുതുകൊണ്ടു്, ദുഃഖം അടക്കുവാൻ കഴിയാതെ, കരഞ്ഞുകൊണ്ടു്, "ഹെ സ്വാമിൻ! ഞാൻ ഇന്നു വളരെ അപമാനപ്പെട്ടു" എന്നു പറയുമ്പോഴേക്കു്, ഭഗവാൻ മന്ദഹാസംചെയ്തുകൊണ്ടു പ്രത്യക്ഷസ്വരൂപനായി നാമദേവനെ പിടിച്ചു മാറിൽ അണച്ചുകൊണ്ടു ഇങ്ങിനെ ചോദിച്ചു:—

"വത്സ! നിന്നെ ആർ എന്തു ചെയ്തു? നീ എന്റെ പ്രാണസ്നേഹിതനാണെങ്കിൽ അതു എന്നോടു സത്യം പറയുക"— ഇതുകേട്ടു്, നാമദേവൻ ഭക്തന്മാരുടെ ഇടയിൽ ഉണ്ടായ വൃത്താന്തങ്ങൾ എല്ലാം വിസ്തരിച്ചുപറഞ്ഞു. അതുകേട്ടു്, ഭഗവാൻ, "ഹെ നാമദേവ! കോരകുംഭകാരൻ പറഞ്ഞതു സത്യമാണ്. ജ്ഞാനേശ്വരൻ മുതലായ ഭക്തന്മാർ നിനക്ക് അഖണ്ഡജ്ഞാനം ഉണ്ടാകുവാൻവേണ്ടി നിന്റെമനസ്സിൽ വ്യസനം ഉണ്ടാക്കുവാൻ ചിരിച്ചതല്ലാതെ, നിന്നെ അപമാനപ്പെടുത്തുവാൻ വേണ്ടി ചിരിച്ചതല്ല. നീ ഒരു സൽഗുരുവെ സേവിച്ച് ജ്ഞാനോപദേശം വാങ്ങി കൃതാൎത്ഥനാവുക."—ഇതുകേട്ടു് നാമദേവൻ, "ഹേ അനാഥരക്ഷക! ജ്ഞാനേശ്വരൻ മുതലായവർ പറഞ്ഞതുപോലെ ഭവാനും എന്നെ വേവാത്ത പാത്രം എന്നോ പറയുന്നത്? ഭവാൻ എന്നെ ഉപേക്ഷിച്ചാൽ എന്റെ സങ്കടം ഞാൻ ആരോടു പറയട്ടെ?" എന്നു ചോദിച്ചു.

അപ്പോൾ ഭഗവാൻ, "നീ അങ്ങിനെ വിചാരിക്കേണ്ട. ഞാനും നീയും ഭേദം ഇല്ലെങ്കിലും, ഒരു സൽഗുരുവിനെ ആശ്രയിക്കാതെ അഖണ്ഡജ്ഞാനത്തിന്ന് അധികാരി ആകുന്നതല്ല. ധൎമ്മത്തെ നിലനിൎത്തുവാൻ വേണ്ടി ഞാൻ രാമകൃഷ്ണാദികളായി അവതരിച്ചപ്പോൾ, വസിഷ്ഠൻ, സാന്ദീപനി മുതലായ ഋഷികളെ ഉപാസിച്ചതു് നീ കേട്ടിട്ടില്ലേ? അതുകൊണ്ടു്, എന്റെ കല്പനപ്രകാരം നീ ഒരു സൽഗുരുവിനെ ആശ്രയിക്കുക. അല്ലെങ്കിൽ ജ്ഞാനദേവൻ മുതലായവരെപ്പോലെ നിനക്കു അഖണ്ഡജ്ഞാനം സിദ്ധിക്കുന്നതല്ല. അതു സിദ്ധിക്കാതെ നീ മുക്തൻ ആവുകയും ഇല്ല"— എന്നുപറഞ്ഞു. ഇതുകേട്ടപ്പോൾ, നാമദേവൻ, "ഹെ ദീനബന്ധോ! ഞാൻ ഇതുവരെയും ഇഹലോകത്തിലുള്ള സകല സുഖങ്ങളേയും ത്യജിച്ചു്, ആത്മബന്ധുവായിരിക്കുന്ന ഭവാൻ തന്നെയാണ് എനിക്ക് സകല പുരുഷാൎത്ഥങ്ങളും എന്നു വിചാരിച്ചു് ഭവാനെ ആ

ശ്രയിച്ചിരുന്നിട്ട്, ഇനി ഭഗവൽസൃഷ്ടിയായിരിക്കുന്ന ഒരു മനുഷ്യനെ ആശ്രയിക്കണം എന്നോ പറയുന്നത്? എന്നാൽ അത് ആരെയാണെന്ന് ഭഗവാൻ തന്നെ കല്പിക്കുക.''— എന്നു പറഞ്ഞതുകേട്ട്, ഭഗവാൻ സന്തോഷിച്ച നാമദേവനോടു, ''ഹെ നാമദേവ! അഖണ്ഡജ്ഞാനപരിപൂർണ്ണനായി വിശോപാകശൻ എന്ന പേരായി ഒരാൾ ഉണ്ട്. നീ പോയി അവനെ ആശ്രയിക്കുക, എന്നാൽ അവൻ നിന്നെ ജ്ഞാനസമ്പന്നൻ ആക്കും. അതുകൊണ്ടു് നീ പോയി അവന്റെ പക്കൽനിന്ന ഉപദേശം വാങ്ങിവരു''— എന്നുപറഞ്ഞു്, നാമദേവനെ അയച്ചു. നാമദേവൻ ഉടനെ പുറപ്പെട്ടു് വിശോപാകശൻ എവിടെയാണെന്ന് അന്വേഷിച്ചുതുടങ്ങി. അപ്പോൾ നാഗനാഥസ്വാമികളുടെ സന്നിധിയിൽ ഇരിക്കുന്നുണ്ടെന്ന് കേട്ട് അവിടേക്ക് പോയി.

---

## നാല്പത്തൊന്നാംസൎഗ്ഗം.

---

### നാമദേവചരിതം (9)

---

നാമദേവൻ നാഗനാഥക്ഷേത്രത്തിൽപോയി വിശോപാകശനെ അന്വേഷിച്ചു. അപ്പോൾ വിശോപാകശർ ക്ഷേത്രത്തിനുള്ളിൽ കടന്ന് ലിംഗമൂർത്തിയായിരിക്കുന്ന നാഗനാഥസ്വാമിയുടെ ശിരസ്സിൽ രണ്ടുകാലുകളേയും വെച്ച് ഉറങ്ങുന്നതുകണ്ടു. അതുകണ്ട്, നാമദേവൻ ഇങ്ങിനെ വിചാരിച്ചു. 'ഇത് എന്ത് വിപരീതമാണ്' ഈ ബ്രാഹ്മണൻ ശിവലിംഗത്തിന്റെ മീതെ കാൽവെച്ചുംകൊണ്ടു ഉറങ്ങുന്നുവല്ലൊ. ഇങ്ങിനെയുള്ള മൂഢനെ ജ്ഞാനസമ്പന്നനാണെന്ന് പറഞ്ഞ് ഭഗവാൻ എന്നെ ഇവിടേക്കയച്ചുവല്ലൊ. ആവട്ടെ! ഞാൻ ബദ്ധപ്പെടാതെ ഇവരുടെ വിചാര

ത്തെ പരീക്ഷിക്കട്ടെ."—ഇങ്ങിനെ നാമദേവൻ വിശോപഖേശരുടെ അടുക്കൽചെന്ന്, കൈകൊട്ടി, അദ്ദേഹത്തിന്റെ ഉറക്കം ഉണൎത്തി ഇങ്ങിനെ ചോദിച്ചു: "ഇതെന്തു കഷ്ടമാണ്! സൽപുരുഷന്മാൎക്ക് അലങ്കാരമായിരിക്കുന്ന ഭവാൻ ലിംഗമൂൎത്തിയുടെ ശിരസ്സിൽ കാൽവെച്ചുകൊണ്ട് ഉറങ്ങുന്നതിന്ന് കാരണം എന്താണ്? അത് എനിക്കു പറഞ്ഞുതരണം." ഇതുകേട്ട്, വിശോപഖേശരൻ, "ഞാൻ ഉറക്കംകൊണ്ടു ഒന്നും അറിയാത്തവനായിട്ട് അവിവേകത്തിനാൽ ഈ കാൎയ്യം ചെയ്തതാണ്. എന്റെ ശരീരം വളരെ സ്ഥൂലിച്ചതുകൊണ്ടു എനിക്ക് സ്വാധീനമല്ല. അതുകൊണ്ട് നീ എന്റെമേൽ ദയചെയ്തു ലിംഗമൂൎത്തിയുടെമേൽ വെച്ചിരിക്കുന്ന കാൽകളെ എടുത്ത് സ്വാമിയില്ലാത്തദിക്കിൽ വെക്കുക" എന്നുപറഞ്ഞു. ഇതുകേട്ട്, നാമദേവൻ നല്ലതെന്നു വിചാരിച്ച്, അദ്ദേഹത്തിന്റെ കാലുകളെ എടുത്ത് താഴത്തുവെക്കുവാൻ ഭാവിച്ചപ്പോൾ, അവിടെ ഒരു ശിവലിംഗത്തെ കണ്ടു. അപ്പോൾ വേറെ ഒരു ദിക്കിൽ വെക്കുവാൻ ഭാവിച്ചു. അവിടേയും ഒരു ശിവലിംഗത്തെ കണ്ടു. ഇതു കണ്ട്, നാമദേവൻ ആശ്ചൎയ്യപ്പെട്ട്, നിവൎന്നുനോക്കുമ്പോൾ, അവിടമെല്ലാം ശിവലിംഗമയമായിരിക്കുന്നതുകണ്ടു. ഇതെന്തു വിദ്യയാണ് എന്ന് വിചാരിച്ച് ആ ക്ഷേത്രംമുഴുവനും നോക്കിയപ്പോൾ, സകലവും ശിവലിംഗമയമായിത്തന്നെ കണ്ടു. അവസാനം താനും ഒരു ശിവലിംഗമായിക്കണ്ടു. അപ്പോൾ നാമദേവൻ വിശോപഖേശരുടെ കാലുകളെ താഴത്തുവെച്ച് ഇങ്ങിനെ പറഞ്ഞു: "ഹേ ഗുരുശ്രേഷ്ഠ! ഭവാന്റെ പാദസ്പൎശനത്തിനാൽതന്നെ സകലവസ്തുക്കളും ഭഗവൽ സ്വരൂപമായിത്തോന്നുന്നു. ഇനി ഭവാന്റെ വചനാമൃതം കാതിൽപെട്ടാൽ ഞാൻ അഖണ്ഡജ്ഞാന സമ്പൂൎണ്ണനായി, സംസാരസാഗരത്തെ കടക്കുവാൻ സമൎത്ഥനാകും, എന്നുള്ളതിന്ന യാതൊരു സംശയവും ഇല്ല. ഭവാന്റെ പ്രഭാവത്തെ ശ്രീപാണ്ഡുരംഗസ്വാമി അറിയുന്നതല്ലാതെ, അജ്ഞാനിയായ ഞാൻ എ

ങ്ങിനെ അറിയും"—എന്നു പറഞ്ഞു. ഇതുകേട്ട് വിശോപ്കേശൻ നാമദേവനെ നോക്കി, "ഹെ വിഷ്ണുഭക്തശിഖാമണെ! ജീവാത്മാവ് മായാമയമായിരിക്കുന്ന ശരീരത്തിൽ പ്രവേശിച്ചു വസിക്കുന്നതുപോലെ, സർവ്വേശ്വരൻ സകല ചരാചരങ്ങളെയും തന്റെ ശരീരമാക്കി ചെയ്തു് അതുകളിൽ എല്ലാററിലും താൻ പ്രവേശിച്ചിരിക്കുന്നു. മനുഷ്യർ, ഞാൻ ബാലനെന്നും, ഞാൻ വൃദ്ധനെന്നും പറഞ്ഞുകൊണ്ടിരിക്കുന്നു. ഇവിടെ ഞാൻ എന്ന പദത്തിന്റെ ഉടമസ്ഥൻ ദേഹത്തിനുള്ളിൽ ഇരിക്കുന്ന ജീവാത്മാവാകുന്നു. ബാല്യവും വാർദ്ധക്യവും ശരീരധർമ്മങ്ങളാകുന്നു. അതു ആത്മാവിന്നു സംബന്ധമില്ല. അങ്ങിനെ ഇരിക്കെ ദേഹസംബന്ധംകൊണ്ടു് ദേഹധർമ്മങ്ങളെ ആത്മാവിൽ ആരോപിച്ചു്, ഞാൻ ബാലൻ, ഞാൻ വൃദ്ധൻ എന്നിങ്ങിനെ വ്യവഹരിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങിനെ സകലചരാചരങ്ങളെയും ഭഗവാൻ തന്റെ ശരീരമായി ഗ്രഹിച്ചിരിക്കുന്നതിനാൽ, അഖണ്ഡജ്ഞാനി എല്ലാററിലും ഭഗവാനെ കണ്ടുകൊണ്ടു, എല്ലാം ചെയ്യുന്നതും എല്ലാം ചെയ്യിക്കുന്നതും ഭഗവാനാണെന്ന് നിശ്ചയിച്ചിരിക്കേണ്ടതാണ്. ഇങ്ങിനെ യഥാർത്ഥജ്ഞാനമുള്ളവർക്ക് രാഗദ്വേഷാദികൾ ഒഴിഞ്ഞുപോകുന്നതാണ്. എങ്ങിനെ എന്നാൽ: സകല ഭൂതങ്ങളുടേയും ഹൃദയങ്ങളിൽ വസിക്കുന്ന ഈശ്വരൻ, പ്രതിമകളെ സൂത്രധാരൻ ആട്ടുന്നതുപോലെ,സകല ഭൂതങ്ങളേയും ഭ്രമിപ്പിച്ചുകൊണ്ടിരിക്കുന്നു, എന്നു ബ്രഹ്മവിദ്യയായിരിക്കുന്ന ഗീതയിൽ ഭഗവാൻ തന്നെ പറഞ്ഞിരിക്കുന്നു. സൂത്രധാരൻ ചെയ്യുന്ന പ്രവൃത്തികളെ പ്രതിമകൾ ചെയ്യുന്നു എന്നു പറയുന്നു. അന്തര്യാമിയായിരിക്കുന്ന സർവ്വേശ്വരൻ ചെയ്യിക്കുന്ന കാര്യങ്ങളിൽ പ്രാണികൾ കർത്താക്കന്മാരാണെന്നു വിചാരിക്കുന്നവരും മൂഢന്മാരെപ്പോലെ അജ്ഞാനികൾ തന്നെ. കുറെനേരം വെയിലിൽ നിന്നു സൂര്യനെ നോക്കിക്കൊണ്ടു നിന്ന മനുഷ്യന്റെ കണ്ണുകൊണ്ടു അന്യവസ്തുക്കളെ കാണാത്തതുപോലെ, ബ്രഹ്മനിഷ്ഠനായി ബ്രഹ്മാനുഭവത്തെ

ചെയ്യുന്നവന്റെ കണ്ണുകൾക്ക് ബ്രഹ്മാനന്ദം അല്ലാതെ വേറെ ഒന്നും തോന്നുന്നതല്ല. എനിക്കു ജ്ഞാനദേവസ്വാമികളുടെ കടാക്ഷത്താൽ ഇങ്ങിനെയുള്ള പൂർണ്ണജ്ഞാനം സിദ്ധിച്ചതാണ്. നി പാണ്ഡുരംഗസ്വാമികളുടെ കല്പനയാൽ ഇവിടേക്ക് വന്നതുകൊണ്ടു, നിന്റെ കണ്ണുകൾക്ക് സർവ്വവസ്തുക്കളും പാണ്ഡുരംഗസ്വരൂപമായിതന്നെ ഇരിക്കും". എന്നിങ്ങിനെ വിശോപാഖേചരൻ ഉപദേശിച്ചതിനെ കേട്ട്, നാമദേവൻ ആനന്ദപരവശനായി, പിന്നെയും, പിന്നെയും ഗുരുവിനെ വീണുനമസ്കരിച്ച് "ഹേ സ്വാമിൻ! ഞാൻ കൃതാർത്ഥനായി. എന്റെ സകല സംശയങ്ങളും തീർന്നു. ഞാൻ ഭവാന്റെ കല്പനപ്രകാരം നടന്നുകൊള്ളാം" എന്നു പറഞ്ഞ് പിന്നെയും നമസ്കരിച്ചു. അപ്പോൾ ഗുരു എഴുന്നീറ്റ് നാമദേവന്റെ ശിരസ്സിൽ തന്റെ കൈയിനെ വെച്ച് അഖണ്ഡപരബ്രഹ്മസ്വരൂപത്തെ വിവരമായി ഉപദേശിച്ച് അനുഗ്രഹിച്ച് അയയ്ക്കുകയും ചെയ്തു.

നാമദേവൻ, താൻ മുമ്പ പുണ്ഡരീകവരദനായിരിക്കുന്നോ ശ്രീ ഗോവിന്ദസ്വാമിയുടെ ദിവ്യമംഗളവിഗ്രഹത്തിൽ മനസ്സിനെ ലയിപ്പിച്ച് അന്യവസ്തുക്കളിൽ വെറുപ്പോടുകൂടി ഗോവിന്ദസ്വാമിയെ അരനിമിഷനേരമെങ്കിലും പിരിയാതെ ഇരുന്നുപോയി വിശോപാഖേചരൻ ബ്രഹ്മോപദേശം ചെയ്തതു മുതൽ സകലചരാചരങ്ങളെയും ശ്രീപാണ്ഡുരംഗസ്വരൂപമായി കണ്ടു. അതുകൊണ്ട്, യഥാർത്ഥമായ ശ്രീപുണ്ഡരീകവരദന്റെ ദിവ്യവിഗ്രഹത്തെ അറിവാൻ കഴിയാതെ ഭക്തജനങ്ങളോടുകൂടെ പരിപൂർണ്ണാനന്ദത്തെ അനുഭവിച്ചുകൊണ്ടിരുന്നു. അപ്പോൾ ഭക്തവത്സലനായിരിക്കുന്ന ഭഗവാൻ ആ കൂട്ടത്തിൽ പ്രത്യക്ഷമായി വന്ന് നാമദേവനെ ആലിംഗനം ചെയ്ത് ഇങ്ങിനെ പറഞ്ഞു: "ഹേ വത്സാ! സദ്ഗുരുവിന്റെ ഉപദേശം കിട്ടിയതിൽ പിന്നെ എന്റെ സന്നിധിയിലേക്ക് വരാതിരുന്നതു എന്തുകൊണ്ടാണ്?"—ഇതുകേട്ട് നാമദേവൻ കൈകൂപ്പിക്കൊണ്ടു, "ഹേ നാഥാ! ഞാൻ മുമ്പ ബോ

നെ ഭീമാനദിയുടെ കരയിൽ ചെങ്കല്ലിന്മേൽ നില്ക്കുന്നവനായി കണ്ടുകൊണ്ടിരുന്നു. ഇപ്പോൾ സൽഗുരുവിന്റെ ഉപദേശത്തിനാൽ ജ്ഞാനവിളക്കുകൊണ്ട് അജ്ഞാന ഇരുട്ടുനീങ്ങി സകലചരാചരങ്ങളും ഭഗവൽസ്വരൂപങ്ങളായി തോന്നുന്നു. അതുകൊണ്ട്, ഞാൻ എവിടെ ഇരുന്നാലും ഭഗവൽ സന്നിധിയിൽ തന്നെ ഇരിക്കുന്നവനാകുന്നു. ഏതിനെ നോക്കിയാലും ഭഗവൽ സ്വരൂപത്തെത്തന്നെ നോക്കുന്നു. ഞാൻ എന്തു പറഞ്ഞാലും ഭഗവന്നാമത്തെത്തന്നെ പറയുന്നു. ഞാൻ എന്തു ചെയ്താലും ദേവന്റെ ദാസപ്രവൃത്തിയെത്തന്നെ ചെയ്യുന്നു. ഹേ പുരുഷോത്തമാ! ഇപ്പോൾ എന്റെ ജന്മം സഫലമായി. എനിക്കു സകലവും ഭവാനായിത്തന്നെ ഇരിക്കുന്നു. എങ്കിലും ഒരു വരത്തെ അപേക്ഷിക്കുന്നു. ഹേ ദീനബന്ധോ! ഗുരുവിന്റെ അനുഗ്രഹത്താൽ ഇപ്പോൾ എനിക്കു സിദ്ധിച്ചതായ ഈ ജ്ഞാനദീപം ഭവൽകൃപയാകുന്ന എണ്ണകൊണ്ടു വർദ്ധിപ്പിക്കുവാൻ ഞാൻ പ്രാർത്ഥിച്ചുകൊള്ളുന്നു"— എന്നപേക്ഷിച്ചുപറഞ്ഞു. ഇതുകേട്ട്, ഭഗവാൻ സന്തോഷിച്ച്, നാമദേവന്റെ കൈപിടിച്ചുകൊണ്ട്, ആ ഭക്തജനങ്ങളോട്, "ഹേ സജ്ജനങ്ങളേ! ഇപ്പോൾ എന്റെ പ്രിയനായ നാമദേവനെ വേവാത്തപാത്രം എന്ന് ആരെങ്കിലും പറയുമോ?" എന്നു ചോദിച്ചു. ഇതു കേട്ടപ്പോൾ, ജ്ഞാനദേവൻ മുതലായ ഭക്തന്മാർ തൊഴുതുകൊണ്ടുനിന്നു. അപ്പോൾ ഭഗവാൻ മറഞ്ഞുപോകയും ചെയ്തു.

പിന്നെ, നാമദേവൻ അഖണ്ഡജ്ഞാനപരിപൂർണ്ണനായി ഭക്തന്മാരോടുകൂടി സകല ദിക്കുകളിലും സഞ്ചരിച്ചുകൊണ്ടിരുന്നു. ഒരിക്കൽ, നാമദേവൻ ഭക്തവത്സലനായിരിക്കുന്ന ഭഗവാനെ നോക്കി ഇങ്ങിനെ പറഞ്ഞു: "ഹേ ദേവദേവ! ഭവാന്റെ അനന്തകല്യാണഗുണങ്ങളെ എത്ര വിധമായി പാടിയാലും എനിക്കു തൃപ്തിയുണ്ടാകുന്നില്ല. ഭവാന്റെ ഗുണാനുഭവത്തിൽ ആഗ്രഹം വർദ്ധിച്ചുവരുന്നു. അതുകൊണ്ട് രാമായണത്തെപ്പോലെ നൂറുകോടി ശ്ലോ

ത്തങ്ങൾ ഭവാനെ പാടുവാൻ എനിക്കു ആഗ്രഹം ഉണ്ട്. അതിനെ സാദ്ധ്യമാക്കിത്തരുവാൻ ഞാൻ പ്രാൎത്ഥിക്കുന്നു.” ഇതുകേട്ട്, ഭഗവാൻ മന്ദഹാസത്തോടുകൂടി നാമദേവനെ നോക്കി, “ഹേ നാമദേവാ! മനുഷ്യശരീരം ഏറ്റവും അനിത്യമാണെന്ന് നീ അറിയുന്നില്ലയോ? ഇങ്ങിനെയിരിക്കെ നൂറുകോടി വൃത്തങ്ങളെക്കൊണ്ടു എന്നെ സ്തുതിക്കേണമെന്ന് നീ ആഗ്രഹിച്ചത് എങ്ങിനെ സാധിക്കും? പുരുഷന്ന് പരമായുസ്സ് നൂറുവൎഷമാണ്, അതിൽ പകുതി നിദ്രകൊണ്ടു വെറുതെ പോകുന്നു. പിന്നെ, പകുതി ബാല്യംകൊണ്ടും വാൎദ്ധക്യംകൊണ്ടും രോഗംകൊണ്ടും വ്യസനംകൊണ്ടും കുറേക്കാലം വ്യൎത്ഥമായിപ്പോകുന്നു. ബാക്കിയുള്ള കാലത്തെ വിശ്വസിപ്പാൻ പാടുള്ളതുമല്ല. അതു എന്തുകൊണ്ടെന്നുവെച്ചാൽ: മരണം എന്നുള്ളത് ബാല്യത്തിലൊ, കൌമാരത്തിലൊ, യൌവ്വനത്തിലൊ, വാൎദ്ധക്യത്തിലൊ, വീട്ടിലൊ, കാട്ടിലൊ, വെള്ളത്തിലൊ, തീയിലൊ, എപ്പോഴാണ്; എങ്ങിനെയാണെന്ന് നിശ്ചയിപ്പാൻ പാടില്ലാത്തതാണ്. ഇങ്ങിനെയുള്ള ദേഹത്തെ വിശ്വസിച്ച് നൂറുകോടി വൃത്തങ്ങൾ പാടുവാൻ നീ വിചാരിച്ചത് എങ്ങിനെയാണ്?”—എന്നു ചോദിച്ചു. ഇതുകേട്ട്, നാമദേവൻ ഭഗവാനെ നമസ്കരിച്ചുകൊണ്ട്, “ഞാൻ എന്റെ ദേഹത്തെയും ശക്തിയേയും വിശ്വസിച്ച് ഇങ്ങിനെ ആഗ്രഹിച്ചതല്ല. ആശ്രയിച്ചവരുടെ ഇഷ്ടത്തെ കൊടുക്കുന്നത് ഭവാന്റെ ധൎമ്മമല്ലെ? മഹാഭാരതയുദ്ധത്തിൽ ‘ഞാൻ ഒരിക്കലും ആയുധത്തെ എടുക്കില്ല’ എന്ന് ഭവാൻ സത്യംചെയ്തിട്ടും, പരമഭാഗവതനായ ഭീഷ്മാചാൎയ്യരുടെ സത്യത്തെ നിറവേറ്റുവാൻവേണ്ടി ഭവാന്റെ സത്യത്തെ ഉപേക്ഷിച്ച് ആയുധം എടുത്തതു് എല്ലാവരും അറിഞ്ഞകാൎയ്യമല്ലെ? പിന്നേയും, ഞാൻ എന്റെ ഭക്തന്മാരുടെ ഹൃദയകമലത്തിൽ വസിച്ചുകൊണ്ട് അവരുടെ അഭീഷ്ടങ്ങളെ എല്ലാം കൊടുക്കുമെന്നുള്ള ധൎമ്മത്തെ ഭവാൻ ആശ്രയിച്ചവനാകയാൽ, ഭവാ

ന്റെ ഭക്തനാകിയ ഞാൻ ഭവാന്റെ ബലത്തെ വിശ്വസിച്ച് ഇങ്ങിനെ ആഗ്രഹിച്ചതാണ്. ഭവാൻ സകലത്തിന്നും ശക്തനായിരിക്കെ, ഭവാന്റെ ദാസനായ ഞാൻ ആഗ്രഹിച്ചത് എങ്ങിനെ സാധിക്കാതെയിരിക്കും?" എന്നു പറഞ്ഞു. ഇതുകേട്ട് ഭഗവാൻ സന്തോഷിച്ച്, "ഹെ നാമദേവാ! നിന്റെ അഭീഷ്ടത്തെ സാധിപ്പിച്ചുതരാം"—എന്നു പറഞ്ഞ് സരസ്വതീദേവിയെ സ്മരിച്ചു. അപ്പോൾ സരസ്വതീദേവി വന്നു നമസ്കരിച്ച്, "എന്നെ സ്മരിച്ച കാര്യം എന്താണ്" എന്ന് ചോദിച്ചു. അപ്പോൾ, ഭഗവാൻ, സരസ്വതിയോട്, "ഹേ വിദ്യാസ്വരൂപിണീ! നീ നാമദേവന്റെ വാക്കിലിരുന്ന് അവന്റെ ഇഷ്ടപ്രകാരം നൂറുകോടി വൃത്തങ്ങൾ പാടിക്കൊടുക്കുക" എന്നാജ്ഞാപിച്ചു.

ഇതുകേട്ട്, സരസ്വതി "ഹെ സ്വാമിൻ! ഭവാന്റെ വൈഭവങ്ങളെ സ്തുതിക്കുവാൻ ബ്രഹ്മാവ്, ശിവൻ, സനകാദികൾ ഇവരാൽ സാദ്ധ്യമല്ലാതെയിരിക്കുന്നു. വേദം ഭവാന്റെ ആനന്ദത്തെ അറിയുവാൻ പ്രയത്നപ്പെട്ട് മനുഷ്യാനന്ദത്തെ നിശ്ചയിച്ച് ബ്രഹ്മാനന്ദംവരെ പറഞ്ഞുകൊണ്ട് പോയി പരബ്രഹ്മാനന്ദത്തെ എത്താതെ മടങ്ങിയിരിക്കുന്നു. അങ്ങിനെയുള്ള ഭവാന്റെ ദിവ്യഗുണങ്ങളെ പാടുവാൻ എന്നെക്കൊണ്ട് എങ്ങിനെ സാദ്ധ്യമാകും? എങ്കിലും ഭവാന്റെ കല്പനയെ ശിരസ്സിൽ വഹിച്ച് നാമദേവന്റെ വാക്കിൽ ഇരുന്ന് നൂറുകോടി വൃത്തങ്ങളെ പാടി ഭവാനെ സ്തുതിചെയ്തുകൊള്ളാം. അങ്ങിനെ പാടുന്ന വൃത്തങ്ങളെ വേഗത്തിൽ എഴുതുവാൻ സാമർത്ഥ്യമുള്ള ഒരു പുരുഷൻവേണം" എന്നപേക്ഷിച്ചു. ഇപ്രകാരം സരസ്വതിയുടെ വാക്കു കേട്ടപ്പോൾ ഭക്തവത്സലനായിരിക്കുന്ന ഭഗവാൻ ഓലയും എഴുത്താണിയും കൈയിൽ എടുത്ത്, താൻ തന്നെയാണ് അതിന്നു തക്ക സമർത്ഥൻ എന്നു വിചാരിച്ച് എഴുതുവാൻ തുടങ്ങി. ഇങ്ങിനെ നാമദേവൻ തൊണ്ണൂറിനാലുകോടി നാല്പതുലക്ഷം വൃത്തങ്ങൾ പാടി. അപ്പോൾ

നാമദേവന്ന് അവസാനകാലമായതുകൊണ്ടു, ദേഹസംബന്ധം വളരെ ഉപദ്രവമായിത്തോന്നി, ദിവ്യപദവിയെ പ്രാപിക്കുവാൻ ബദ്ധപ്പാടുണ്ടായി. അതു് അറിഞ്ഞ് ഭഗവാൻ നാമദേവനോട്, "ഹേ പുത്രാ! നീ ദുഃഖിക്കേണ്ട. നീ ആഗ്രഹിച്ചപ്രകാരം ദിവ്യലോകത്തെക്കു പോവുക. എന്നാൽ കുറെ കാലം കഴിഞ്ഞാൽ എന്നിട്ടും നീ ഈ ഭൂലോകത്തിൽ തുക്കാറാം എന്ന പേരോടുകൂടി ജനിച്ചു്, എന്നിൽ അതിഭക്തിയോടുകൂടി ഇപ്പോഴും ബാക്കി വന്നതായ അഞ്ചുകോടി അറുപതുലക്ഷം വൃത്തങ്ങൾ പാടി നിന്റെ ആഗ്രഹത്തെ നിറവേററിക്കൊള്ളുക" എന്നു പറഞ്ഞു.

ഇതുകേട്ടു് നാമദേവൻ സന്തോഷത്തോടുകൂടി വിഷ്ണുലോകത്തെക്കു പോവുകയും ചെയ്തു. ഈ മഹാന്റെ ചരിത്രങ്ങൾ മുഴുവനും പറയുവാൻ എന്നാൽ സാദ്ധ്യമല്ല. ഭക്തിയോടുകൂടി ഇതു കേൾക്കുന്നവൎക്കു ദിവ്യലോകപ്രാപ്തി സിദ്ധിക്കും.

## നാല്പത്തിരണ്ടാംസൎഗ്ഗം.

### ജയദേവചരിതം.

ജഗന്നാഥപുരിയുടെ സമീപത്തിൽ ബിന്ദുബിലപം എന്ന പേരായ ഒരു ഗ്രാമം ഉണ്ടു്. ആ ഗ്രാമം വേദജ്ഞന്മാരായ ബ്രാഹ്മണരാൽ സങ്കുലമായിരുന്നു. ആ ഗ്രാമത്തിൽ ജയദേവൻ എന്ന പേരായി ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹം വളരെ ശാന്തനായും വിദ്യാഭ്യാസത്തിൽ വളരെ താല്പൎയ്യത്തോടുകൂടിയവനായും വിഷ്ണുഭക്തനായും ഇരുന്നു. ആ ഗ്രാമത്തിൽ തന്നെ ദേവശൎമ്മൻ എന്ന പേരായി ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹത്തിന്ന് പുത്രൻ ഇല്ലാതെ സങ്കടപ്പെട്ടുകൊണ്ടു ജഗന്നാഥസ്വാമി

യെ ദർശിച്ച് നമസ്കരിച്ച്, ഭക്തിയോടുകൂടി "ഹേ നാഥാ! ഭവൽ പ്രസാദംകൊണ്ടു എനിക്ക് സന്തതി ഉണ്ടായാൽ, ആദ്യത്തെ പുത്രനെ ഭവൽപാദത്തിൽ സമർപ്പിക്കാം." എന്നിങ്ങിനെ പ്രതിജ്ഞ ചെയ്തു പ്രാർത്ഥിച്ച്, ആ ബ്രാഹ്മണൻ തന്റെ ഗൃഹത്തിലേക്കു പോയി.

കുറച്ചുകാലം കഴിഞ്ഞപ്പോൾ, ആ ബ്രാഹ്മണന്ന് ഒരു പുത്രിയുണ്ടായി. പിന്നെ സദാചാരന്മാരായിരിക്കുന്ന ചില പുത്രന്മാരെയും ലഭിച്ചു. അപ്പോൾ ആ ബ്രാഹ്മണൻ താൻ മുമ്പ് ജഗന്നാഥസ്വാമിയോടു ചെയ്തു പ്രതിജ്ഞയെ ആലോചിച്ച്, ഭാർയ്യയോടുകൂടെ, തന്റെ പുത്രിയെ കൂട്ടിക്കൊണ്ടു, സന്തോഷത്തോടുകൂടി ജഗന്നാഥസ്വാമിയുടെ സന്നിധിയിൽപോയി സ്വാമിയെ നമസ്കരിച്ച് ഇങ്ങിനെ പറഞ്ഞു:—"ഹേ ജഗന്നാഥസ്വാമിൻ! ഭവാന്റെ പ്രസാദം എനിക്ക് ഫലിച്ചു. ആദ്യം പുത്രിയാണ് ഉണ്ടായത്. പിന്നെ പുത്രന്മാരും ജനിച്ചു. അതുകൊണ്ട്, എന്റെ ശപഥപ്രകാരം എന്റെ പുത്രിയെ ഇതാ തരുന്നു. സ്വീകരിക്കുക"—ഇങ്ങിനെ പറഞ്ഞു തന്റെ കൈകൊണ്ടു പുത്രിയെ പിടിച്ച് സ്വാമിയുടെ കൈയിൽകൊടുത്ത്, പൂജകന്മാരോടും ഈ വൃത്താന്തത്തെയെല്ലാം പറഞ്ഞു, ബ്രാഹ്മണൻ പുറത്തേക്കുപോന്നു.



അന്നുരാത്രിയിൽ ആ ബ്രാഹ്മണനോടും പൂജകന്മാരോടും ജഗന്നാഥസ്വാമി സ്വപ്നത്തിൽ ഇങ്ങിനെ പറഞ്ഞു:— "ഹേ ബ്രാഹ്മണാ! ഞാൻ പ്രസന്നനായി നിന്റെ പുത്രിയെ സ്വീകരിച്ചു. വിശേഷിച്ച് ഈ പുത്രിയെ ജയദേവന്ന് കല്യാണം ചെയ്തുകൊടുക്കുക. അവൻ എന്റെ പ്രിയനാകുന്നു. ആ ജയദേവൻ ഞാൻ തന്നെയാണ്, ഇതിൽ ഒട്ടും സംശയിക്കേണ്ട". പൂജകൻ ഇങ്ങിനെ സ്വപ്നം കണ്ടതിനാൽ, ഉറക്കത്തിൽ ഉണർന്ന് ദേവശർമ്മാവിന്റെ അടുക്കെ പോയി സന്തോഷത്തോടുകൂടി സ്വപ്നവൃത്താന്തം എല്ലാം പറഞ്ഞു. ദേവശർമ്മാ ഇതുകേട്ടപ്പോൾ തന്റെ സ്വപ്നം

സത്യമാണെന്ന് വിചാരിച്ചു. ആ പൂജകനെ നമസ്കരിച്ച് തന്റെ പുത്രിയെ കൂട്ടിക്കൊണ്ടു സന്തുഷ്ടചിത്തനായിട്ട് ജയദേവന്റെ അടുക്കലേക്കുപോയി. ഗ്രാമത്തിൽനിന്ന് പുറത്തുഭാഗത്തു ഒരു പർണ്ണശാല ഉണ്ടാക്കി ജയദേവൻ അതിൽ ഇരിക്കുന്നതുകണ്ടു.

ആ ജയദേവൻ വളരെ ദരിദ്രനാണെങ്കിലും, ഒന്നിലും ആഗ്രഹം ഇല്ലാത്തവനായും, ധർമ്മശാസ്ത്രങ്ങളെ എപ്പോഴും അഭ്യസിക്കുന്നവനായും, ജഗന്നാഥസ്വാമിയെ മനസ്സിൽ സദാകാലവും ധ്യാനിച്ചു പ്രസന്നമുഖനായും ഇരിക്കുന്നവനാണ്. ഇങ്ങിനെയുള്ള ജയദേവനെകണ്ട് നമസ്കരിച്ചു ദേവശർമ്മാവ് ഇങ്ങിനെ പറഞ്ഞു.—“ഹേ ബ്രാഹ്മണ! ഇത് എന്റെ പുത്രിയാണ്. പേർ പത്മാവതി എന്നാണ്. ജഗന്നാഥസ്വാമിയുടെ കല്പനപ്രകാരം നിനക്ക് ഇവളെ തരുന്നു. സ്വീകരിച്ചാലും.”

ഇതുകേട്ടപ്പോൾ ജയദേവൻ ആ ബ്രാഹ്മണനോടു മധുരമായി ഇങ്ങിനെ പറഞ്ഞു.—“ഞാൻ അതിദീനനും ഒരു ഗൃഹംപോലും ഇല്ലാത്തവനുമാണ്. അതുകൊണ്ടു കന്യകാദാനത്തിന്നു പാത്രമല്ല. എനിക്ക് കന്യകയെ സ്വീകരിപ്പാൻ ആഗ്രഹവും ഇല്ല. പിന്നെ എന്നോടു വെറുതെ എന്തിന്നാണ് പറയുന്നത്? ജഗന്നാഥസ്വാമിയുടെ കല്പനയാണെന്ന് പറഞ്ഞ് എന്നെ വഞ്ചിക്കുവാനൊ തുടങ്ങുന്നത്? ഇങ്ങിനെ ഉള്ള ദുഷ്ടവിചാരം ഉണ്ടായതു അത്ഭുതംതന്നെ. വന്നവഴിക്കുതന്നെ പൊയ്ക്കൊൾക.” ദേവശർമ്മൻ ഇതുകേട്ട് പൂജകനെ വരുത്തി, പൂജകനെക്കൊണ്ടു സ്വപ്നവൃത്താന്തങ്ങളെല്ലാം പറയിച്ചു. എന്നിട്ടും ജയദേവൻ സ്വീകരിച്ചില്ല. അപ്പോൾ ദേവശർമ്മൻ തന്റെ പുത്രിയോട് ഇങ്ങിനെ പറഞ്ഞു: “ഈ ബ്രാഹ്മണൻ നിന്റെ ഭർത്താവാണ്. നീ എപ്പോഴും ഇവനെ പൂജിക്കേണ്ടതാണ്. ഭർത്തൃശുശ്രൂഷാദികൾ അതിജാഗ്രതയോടുകൂടി നീ ഇവിടെത്തന്നെ ഇരിക്കുക.”

ഇങ്ങിനെ പറഞ്ഞ്, ദേവശർമ്മൻ പുത്രിയെ അവിടെ നി

ത്തീട്ട് തന്റെ ഗൃഹത്തിലേക്കു പോയി. ആ കന്യക ജയദേവന്റെ സമീപത്തിൽ ഭക്തിയോടുകൂടെ നിന്നു. അപ്പോൾ ജയദേവൻ ആ കന്യകയോട്, "നിന്റെ അച്ഛനമ്മമാർ നിന്നെ വിട്ട് ഗൃഹത്തിലേക്ക് പോയിക്കളഞ്ഞുവല്ലൊ? നീ തന്നെ കാട്ടിൽ എങ്ങിനെ ഇരിക്കും?" എന്നു ചോദിച്ചു. ഇതു കേട്ട് പത്മാവതി ജയദേവനോട് ഇങ്ങിനെ പറഞ്ഞു:—"ഹെ സ്വാമിൻ! അമ്മയും അച്ഛനുംകൂടി എന്നെ ഭവാനായ്ക്കൊണ്ടു തന്നിരിക്കുന്നു. അതുകൊണ്ടു ഞാൻ ഇനി ഭവാന്റേതായി. ഞാൻ ഭവാനിൽ അതി ഭക്തിയോടും യാതൊരപരാധം ചെയ്യാതെയും ഇരിക്കുന്നവളാണ്. അതുകൊണ്ടു, ഭവാൻ എന്നെ ഒരിക്കലും ത്യജിക്കരുത്. ഭവാൻ ഉള്ളപ്പോൾ ഞാൻ ഏകയല്ലല്ലൊ". ഇങ്ങിനെ പത്മാവതി പറഞ്ഞതു കേട്ട്, ജയദേവൻ ഇപ്രകാരം വിചാരിച്ചു. "ഇവൾ പറഞ്ഞതു സത്യമാണ്. ഇവളെ ഉപേക്ഷിച്ചാൽ എനിക്ക് വലുതായ ദോഷം ഉണ്ട്. അതുകൊണ്ട് ഞാൻ ഇവളോടുകൂടി ഇവളുടെ അച്ഛന്റെ ഗൃഹത്തിൽ പോയി വിധിപ്രകാരം ഇവളെ സ്വീകരിക്കതന്നെ, സംശയമില്ല". ജയദേവൻ ഇങ്ങിനെ മനസ്സുകൊണ്ടു നിശ്ചയിച്ച്, പത്മാവതിയോട്, "നിന്റെ അച്ഛന്റെ ഗൃഹത്തിലേക്ക് ഞാൻ പോകുന്നു. നീയും വരിക. അവിടെ പോയി വിധിപ്രകാരം നിന്റെ പാണിഗ്രഹണം ചെയ്യാം" എന്നു പറഞ്ഞു. ഇതുകേട്ട് പത്മാവതി, "ഭവാന്റെ കല്പന അനുസരിച്ചു നടക്കണമെന്നാണ് ധർമ്മം, എന്ന് അച്ഛൻ പറഞ്ഞിരിക്കുന്നു. അതുകൊണ്ട് വളരെ സന്തോഷം" എന്നു പറഞ്ഞു പുറപ്പെട്ട്, മുമ്പിൽ ചെന്നു നിന്നു. അപ്പോൾ ജയദേവൻ അവളെ കൂട്ടിക്കൊണ്ടു, ദേവശർമ്മന്റെ ഗൃഹത്തിലേക്ക് പോയി. ദേവശർമ്മനോടു വൃത്താന്തങ്ങൾ എല്ലാം പറഞ്ഞ്, നല്ല മുഹൂർത്തത്തിൽ അവളുടെ പാണിഗ്രഹണം കഴിച്ച്, പത്മാവതിയേയും കൂട്ടിക്കൊണ്ടു തന്റെ പർണ്ണശാലക്കുതന്നെ പോകയും ചെയ്തു.

അനന്തരം ആ ദമ്പതിമാർ, ഏകപ്രാണന്മാരായി ഭഗവൽഭക്തിയോടുകൂടി വിഷ്ണുപൂജ ചെയ്തുകൊണ്ടും ഭഗവന്മാഹാത്മ്യങ്ങളെ പാടിക്കൊണ്ടും, ആടിക്കൊണ്ടും, സുഖമായി കാലം കഴിച്ചുവന്നു.

ഇങ്ങിനെ ഇരിക്കുന്ന കാലത്ത് ഒരിക്കൽ ജയദേവൻ "ഞാൻതന്നെ ഭഗവാനെക്കുറിച്ചു പാട്ടുകൾ ഉണ്ടാക്കി പാടി ഭഗവാനെ സന്തോഷിപ്പിക്കണം" എന്നു നിശ്ചയിച്ചു്, 'ഗീതഗോവിന്ദം' എന്നു പേരായ അഷ്ടപദിയുണ്ടാക്കി ജഗന്നാഥസ്വാമിയുടെ സന്നിധിയിൽ പോയി ഭാൎയ്യയോടുകൂടി നൃത്തം ചെയ്തു.

പിന്നെ ദിവസംതോറും ഇങ്ങിനെ ചെയ്തുവന്നു. ജയദേവൻ ഒരു ദിവസം രാസക്രീഡയെക്കുറിച്ചു വൎണ്ണിക്കുന്ന സമയം, കൃഷ്ണൻ രാധയോടു പറയുന്ന ദിക്കിൽ "ഹേ രാധെ നിന്റെ പാദം എന്റെ ശിരസ്സിൽ വെക്കുക; അതു് എനിക്കു് ഭൂഷണമായ ഭവിക്കട്ടെ" എന്നു പാടുവാൻ മനസ്സിൽ തോന്നി. അപ്പോൾ ജഗദീശ്വരനെക്കുറിച്ചു് അങ്ങിനെ പാടുവാൻ ധൈൎയ്യം ഇല്ലാതെകണ്ടു്, അവിടെ അതിന്നു പകരം ചേൎക്കുവാൻ നല്ല പദം വളരെ ആലോചിച്ചിട്ടും കിട്ടിയില്ല. അപ്പോൾ പുസ്തകം അകത്തു കൊണ്ടുപോയി വെച്ചു്, ഇതിനെത്തന്നെ ആലോചിച്ചുകൊണ്ടു സ്നാനത്തിന്നു പോയി. അപ്പോൾ ഭക്തവത്സലനായ ഭഗവാൻ ജയദേവന്റെ രൂപം ധരിച്ചു് അവിടെ വന്നു് പത്മാവതിയെ വിളിച്ചു്, "ഹേ പ്രിയെ! ഞാൻ അകത്തു വെച്ചിട്ടുള്ള പുസ്തകം ഇങ്ങോട്ടു തരിക" എന്നു പറഞ്ഞു. ഇതുകേട്ടു്, പത്മാവതി പുസ്തകം എടുത്തുകൊണ്ടു വന്നു കൊടുത്തു. ഭഗവാൻ ആ പുസ്തകം വാങ്ങി, ജയദേവൻ മുമ്പ് ആലോചിച്ചതായ പദത്തെ അതിൽ എഴുതി പത്മാവതിയുടെ കൈയിൽ കൊടുത്തു് ബദ്ധപ്പെട്ടു് കുളിപ്പാൻ പോകുന്നതുപോലെ പോവുകയും ചെയ്തു. കുറെ നേരം കഴിഞ്ഞപ്പോൾ ജയദേവൻ കുളിച്ചുവന്നു് പൂജയും ഭക്ഷണവും ക

ഴിച്ചു്, പിന്നെയും പുസ്തകം എടുത്തു താൻ മനസ്സിൽ ആലോചിച്ച പദത്തെ എഴുതുവാൻ തുടങ്ങിയപ്പോൾ അതു് അതിൽ എഴുതിയിരിക്കുന്നതു കണ്ടു. "ഞാൻ ഇതു ഇതിൽ എഴുതിയില്ലല്ലൊ. ഇതു വേറെ ആരോ എഴുതിയതാണ്" എന്നറിഞ്ഞു്, ഭാൎയ്യയോടു "ഹെ പ്രിയെ! ഇതു് ആരാണു് എഴുതിയതു? ഞാൻ ഈ പദം മുമ്പെ എഴുതീട്ടില്ലല്ലൊ, ഇതു് എന്റെ അക്ഷരം അല്ല" എന്നു പറഞ്ഞു.

ഇതു കേട്ടു് പത്മാവതി, "ഹെ നാഥ! ഭവാനു് ഭ്രാന്തുണ്ടോ? ഭവാൻ കുളിപ്പാൻ പോയ ഉടനെ തന്നെ മടങ്ങിവന്നു് എന്നോടു പുസ്തകം വാങ്ങി അതിൽ എഴുതി പുസ്തകം എന്റെ വക്കൽ തന്നു ബദ്ധപ്പെട്ടു കുളിപ്പാൻ പോയതു ഞാൻ അറിയില്ലെന്നൊ? ഭവാനല്ലാതെ ഇവിടെ വന്നു് ആരാണു് എഴുതുന്നതു്"?

ഇങ്ങിനെ ഭാൎയ്യ പറഞ്ഞതു കേട്ടു് ജയദേവൻ വളരെ വിസ്മയിച്ചു്, അതിന്റെ കാരണത്തെത്തന്നെ ആലോചിച്ചുകൊണ്ടു സുഖമില്ലാതെ രാത്രി ഉറങ്ങി. അപ്പോൾ ഭഗവാൻ സ്വപ്നത്തിൽ വന്നു്, "ഞാനാണു് എഴുതിയതു്" എന്നു പറഞ്ഞു. പെട്ടെന്നു ജയദേവൻ സന്തോഷത്തോടുകൂടി ഉണൎന്നു്, ഭഗവാനെ കണ്ണുകൊണ്ടു കണ്ടതുകൊണ്ടു, തന്റെ ഭാൎയ്യയെ വളരെ ബഹുമാനിച്ചു. അന്നുമുതൽ ജയദേവനു ഭക്തി വളരെ വൎദ്ധിച്ചു് ഭാൎയ്യയുമായി അതിഭക്തിയോടുകൂടി ഗീതഗോവിന്ദം പാടി ഭഗവാനെ സന്തോഷിപ്പിച്ചു, ഗീതഗോവിന്ദം മുഴുവനും ഉണ്ടാക്കി പുസ്തകം ഭഗവാങ്കൽ നിവേദിച്ചു്, ജയദേവൻ കൃതകൃത്യനായി ഭവിച്ചു.

## നാല്പത്തിമൂന്നാം സർഗ്ഗം.

### ജയദേവചരിതം. (2)

ഒരിക്കൽ ആ രാജ്യത്തിലെ രാജാവ്, ജയദേവൻ ഉണ്ടാക്കിയതായ ഗീതഗോവിന്ദം കേട്ട സന്തുഷ്ടനായി, താൻ അതിനെ വാങ്ങി വായിച്ച്, അതുപോലെ ഒരു കാവ്യം ഉണ്ടാക്കി, വിദ്വാന്മാരുടെ കൈയിൽ കൊടുത്ത് "ഇന്നുമുതൽ ഞാൻ ഉണ്ടാക്കിയതായ ഗീതഗോവിന്ദം പഠിച്ച് എല്ലാവരും പാടുവിൻ. അങ്ങിനെ ചെയ്യില്ലെങ്കിൽ ഞാൻ ശിക്ഷിക്കും"—ഇങ്ങിനെ കല്പിച്ച്, താൻ ചെയ്തതായ കാവ്യത്തെ എല്ലാദിക്കിലും പ്രസിദ്ധപ്പെടുത്തി. രാജശാസനകൊണ്ടു ജയദേവകൃതമായ കാവ്യത്തെ ആരും പഠിക്കാതായി. ഇങ്ങിനെ ഇരിക്കുമ്പോൾ ഒരുദിവസം, ജഗന്നാഥസ്വാമിയെ ദർശിപ്പാൻ വേണ്ടി, രാജാവ് ക്ഷേത്രത്തിൽ വന്നപ്പോൾ, ജയദേവൻ താൻ ഉണ്ടാക്കിയ ഗീതഗോവിന്ദം പാടിക്കൊണ്ടു നൃത്തം ചെയ്യുന്നതു കണ്ടു.

അപ്പോൾ രാജാവ്, ജയദേവനോടു "ഹേ ബ്രാഹ്മണാ! ഞാൻ ഉണ്ടാക്കിയ കാവ്യത്തെ ഭവാൻ എന്തുകൊണ്ടാണ് സ്വീകരിക്കാഞ്ഞത്?" എന്നു ചോദിച്ചു. ഇതു കേട്ട്, ജയദേവൻ ഭയപ്പെട്ടവനെപ്പോലെ, രാജാവിനോട്, "ഹേ രാജൻ! ഭവാൻ ഉണ്ടാക്കിയ കാവ്യത്തെ ഞാൻ സ്വീകരിച്ചിരിക്കുന്നു. എന്നാൽ ഞാൻ ഉണ്ടാക്കിയ കാവ്യത്തെപ്പോലെ ഭവാൻ ഉണ്ടാക്കിയ കാവ്യത്തെ ഭഗവാൻ സന്തോഷിക്കയില്ല. അതിന്റെ പരീക്ഷ വേണമെങ്കിൽ ഇപ്പോൾതന്നെ ചെയ്യാം". ഇതുകേട്ട്, രാജാവ്, ജയദേവൻ ഉണ്ടാക്കിയതും താൻ ഉണ്ടാക്കിയതുമായ രണ്ടു പുസ്തകങ്ങളേയും ജഗന്നാഥസ്വാമിയുടെ മുമ്പിൽ വെച്ച് ഇങ്ങിനെ പറഞ്ഞു: "ഹേ സ്വാമിൻ! ഇതിൽ രണ്ടിലും വെച്ച് ഭവാന്ന് ആ

തി പ്രിയമായിട്ടുള്ളത് ഏതാണ് അതിനെ എടുത്തു മുകളിൽ വെക്കുക. ഞങ്ങൾ എല്ലാവരും പുറത്തുക്ക പോകുന്നു"—എന്ന് പറഞ്ഞു, അവർ എല്ലാവരും വാതിൽ അടച്ച് പുറത്തുക്ക പോയി. ഉടനെതന്നെ വാതിൽ തുറക്കുന്നതു കേട്ട്, രാജാവ് മുതലായ എല്ലാവരും അകത്തു പോയി നോക്കിയപ്പോൾ, ജയദേവകൃതമായിരിക്കുന്ന പുസ്തകം മുകളിലും രാജനിർമ്മിതമായിരിക്കുന്ന പുസ്തകം താഴത്തും വെച്ചിരിക്കുന്നതു കണ്ടു. ഈ ആശ്ചര്യത്തെ കണ്ട്, രാജാവ് വളരെ സങ്കടത്തോടുകൂടി ഭക്ഷണം കഴിക്കാതെ ആ ക്ഷേത്രത്തിൽത്തന്നെ ഇരുന്നു. അന്നു രാത്രി രാജാവിന്റെ അടുക്കെ ഭഗവാൻ സ്വപ്നത്തിൽ വന്ന് "നീ എന്തിനാണ് വെറുതെ ദുഃഖിക്കുന്നത്? ജയദേവനാൽ ഉണ്ടാക്കപ്പെട്ടതായ ഗീതഗോവിന്ദത്തോളം പ്രിയമായിട്ട് എനിക്ക് വേറെ യാതൊന്നും ഇല്ല. നീ ഉണ്ടാക്കീട്ടുള്ള കാവ്യംകൊണ്ടും ഞാൻ സന്തോഷിക്കുന്നു. നീയും എന്റെ ഭക്തൻതന്നെ ആകുന്നു, സംശയം ഇല്ല. എന്നാൽ ജയദേവകൃതമായിരിക്കുന്ന ഗീതഗോവിന്ദം നീയും സ്വീകരിച്ച് ലോകത്തിൽ പ്രസിദ്ധപ്പെടുത്തുക. അതു എനിക്കു സന്തോഷമാണ്" എന്നു പറഞ്ഞു. ഇങ്ങിനെ സ്വപ്നം കണ്ടിട്ട് രാജാവ് ഉണർന്ന് കൃഷ്ണസ്വാമിയെ നമസ്കരിച്ച് താൻ ചെയ്ത കുറ്റത്തെ ക്ഷമിക്കേണമെന്നപേക്ഷിച്ചു. അന്നുമുതൽ, രാജാവ്, ജയദേവനിൽ ഭക്തിയുള്ളവനായി ജയദേവകൃതമായിരിക്കുന്ന ഗീതഗോവിന്ദം താനും പഠിച്ച് എല്ലാ ദിക്കിലും പ്രസിദ്ധമാക്കുകയും ചെയ്തു.

ഇങ്ങിനെ ഇരിക്കുന്ന കാലത്ത് ജഗന്നാഥക്ഷേത്രത്തിന്ന് സമീപമുള്ള നഗരത്തിൽ സസ്യാദികൾ വില്ക്കുന്ന ഒരു സ്ത്രീയുണ്ടായിരുന്നു. അവൾ ശരൽകാലത്തിൽ ചന്ദ്രികകൊണ്ടു ശോഭിക്കുന്ന രാത്രിയിൽ, വഴുതിനത്തോട്ടത്തിൽപോയി പിറ്റേദിവസം വില്ക്കുന്നതിന്നു കൊണ്ടുപോകുവാൻ വേണ്ടി വഴുതിനങ്ങ

കൾ തിരയുമ്പോൾ, ജയദേവകൃതമായിരിക്കുന്ന ഗീതഗോവിന്ദം പാടിക്കൊണ്ട് അങ്ങും ഇങ്ങും നടന്നുകൊണ്ടിരുന്നു. അങ്ങിനെ പാടുമ്പോൾ ഭഗവാൻ അവൾ പാടുന്നതു കേട്ട് ഭക്തിപരവശനായിട്ട് അവളുടെ പിന്നാലെ പാട്ടുകേട്ടുംകൊണ്ടു അങ്ങുമിങ്ങും സഞ്ചരിച്ചുകൊണ്ടിരുന്നു. അപ്പോൾ ഭഗവാൻ ഉടുത്തിരുന്ന പീതാംബരം വഴുതിനകളുടെ മുള്ളുകൊണ്ടു കീറിപ്പോയി. ആ സ്ത്രീ ഇങ്ങിനെ കുറെ നേരം മധുരഗാനം ചെയ്തുംകൊണ്ട് വഴുതിനങ്ങകളെ അറുത്തു കഴിഞ്ഞ് തന്റെ വീട്ടിലേക്കു കൊണ്ടുപോയപ്പോൾ ഭഗവാനും തന്റെ ക്ഷേത്രത്തിലേക്കു വന്നു. പിറേറ ദിവസം രാവിലെ പൂജകന്മാർ പൂജക്കായിക്കൊണ്ടു വന്നു. രാജാവും പൂജാദ്രവ്യങ്ങളോടുകൂടി വന്ന് വാതിൽ തുറന്നു ദേവന്റെ സന്നിധിയിൽ പോയി അഭിഷേകം കഴിച്ച് പീതാംബരം നോക്കിയപ്പോൾ അവിടവിടെയായി കീറിയിരിക്കുന്നതു കണ്ടു.

ഇത് എങ്ങിനെയാണെന്നു വിചാരിച്ച്, പൂജകൻ രാജാവിനെ വിളിച്ചു, പീതാംബരത്തെ കാണിച്ച്, "ഹേ രാജൻ! ഇത് എങ്ങിനെയാണ് ഭവിച്ചത്? വളരെ ആശ്ചര്യമായിരിക്കുന്നുവല്ലോ. ഞാൻ വന്നിട്ടാണ് വാതിൽ തുറന്നത്. വല്ല കുട്ടികളോ ഭ്രാന്തന്മാരോ രാത്രി ഇവിടെ വന്നിരിക്കുമോ? ഇതാർ ചെയ്തതാണെന്നു എങ്ങിനെയാണ് അറിയുന്നത്" എന്നിങ്ങിനെ പറഞ്ഞു. പൂജകൻ രാജാവിനോടുകൂടി സ്വാമിയെ പൂജിച്ചു. പുറത്തുവന്നു വിസ്മയചിത്തന്മാരായി ആ അത്ഭുതത്തിന്റെ കാരണത്തെ പിന്നേയും പിന്നേയും ആലോചിച്ചിട്ടും കാരണം ഒന്നും കണ്ടുകിട്ടിയില്ല.

അനന്തരം രാജാവും പൂജകനും കൂടി ആഹാരം ഒന്നും കഴിക്കാതെ സ്വാമിയെ മനസ്സിൽ സ്മരിച്ചുംകൊണ്ട് അവിടെത്തന്നെ ഇരുന്നു. വളരെ വ്യസനംകൊണ്ടു പരവശന്മാരായി രാത്രിയിൽ ഉറങ്ങിയപ്പോൾ, സ്വപ്നത്തിൽ ജഗന്നാഥസ്വാമി രാജാവിനോ

ടും ബ്രാഹ്മണനോടും മധുരമായി ഇങ്ങിനെ പറഞ്ഞു: "എന്റെ പീതാംബരം കീറിയതുകൊണ്ടു നിങ്ങൾ വ്യസനിക്കേണ്ട. അതു് എന്തുകൊണ്ടാണെന്നു ഞാൻ പറഞ്ഞുതരാം. ഇവിടെനിന്നു കുറച്ചു ദൂരത്തിൽ ഒരു വഴുതിനത്തോട്ടത്തിൽ ഒരു സ്ത്രീ എനിക്കു് ഇഷ്ടമായിരിക്കുന്ന ഗീതഗോവിന്ദം പാടിക്കൊണ്ടിരുന്നു. അതുകേൾക്കുവാൻവേണ്ടി ഞാൻ അവളുടെ പിന്നാലെ ആ തോട്ടം മുഴുവനും അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്നു. അപ്പോൾ വഴുതിനകളുടെ മുള്ളുകൊണ്ടു എന്റെ പീതാംബരം എല്ലാം കീറിപ്പോയി. ഇതു സത്യമാണു്, നിങ്ങൾ ഒട്ടും വിഷാദിക്കേണ്ട. അതുകൊണ്ടു് ആർക്കു ദോഷമില്ല". ഇങ്ങിനെ രാജാവും പൂജകനും സ്വപ്നം കണ്ടിട്ടു് ഉണർന്നു തമ്മിൽ സ്വപ്നവൃത്താന്തങ്ങൾ പറഞ്ഞു. രണ്ടാളും സ്വപ്നം സത്യമാണെന്നു വിചാരിച്ചു. ജയദേവനേയും സസ്യാദികൾ വില്ക്കുന്ന സ്ത്രീയേയും പ്രശംസിച്ചു്, രാജാവു് ആ സ്ത്രീയെ വരുത്തി അവൾക്കു ജീവനത്തിന്നു വേണ്ടതെല്ലാം കൊടുത്തു് അവിടെത്തന്നെ താമസിപ്പിച്ചു ഗീതഗോവിന്ദം പാടി ജഗന്നാഥസ്വാമിയെ സന്തോഷിപ്പിപ്പാനും കല്പിച്ചു. അനന്തരം, രാജാവു് സ്വാമിയെ പൂജിച്ചു പ്രസാദത്തെ ഭക്ഷിച്ചു്, തന്റെ ഭവനത്തിലേക്കു പോയി. രാജാവു് ജയദേവന്റെ ഭക്തികണ്ടു് വിസ്മയിച്ചു്, ജയദേവന്റെ ഗൃഹത്തിൽ പോയി അദ്ദേഹത്തെ നമസ്കരിച്ചു.

ഇങ്ങിനെ ഭക്തികൊണ്ടു വശീകൃതനായിരിക്കുന്ന ഭഗവാൻ എന്തുതന്നെ ചെയ്യുന്നില്ല? അതുകൊണ്ടു് ഇപ്പോഴും മനുഷ്യർക്കു ഭക്തി സർവ്വാർത്ഥങ്ങളേയും കൊടുക്കുന്നതാകുന്നു.

## നാല്പത്തിനാലാം സർഗ്ഗം.

### ജയദേവചരിതം. (3)

ഒരിക്കൽ ജയദേവന്റെ ഭക്തനായ രാജാവിന്റെ വംശത്തിൽ ജനിച്ച ഒരു രാജാവു് കാമധർമ്മംകൊണ്ടു മദിച്ചു. ആ രാ

ജാവിന്റെ ഭാൎയ്യ പതിവ്രതയായതുകൊണ്ടു രാജാവിനോടുകൂടെ അഗ്നിപ്രവേശം ചെയ്വാൻ നിശ്ചയിച്ചു.

അനന്തരം, രാജാവ് ശവസംസ്കാരത്തിന്നു വേണ്ടുന്നതെല്ലാം സംഭരിച്ച് പുരവാസിജനങ്ങളോടുകൂടെ താനും ശ്മശാനത്തിലേക്കു പുറപ്പെട്ടു. ആ സമയത്തിൽതന്നെ പത്മാവതി രാജ്ഞിയെ കാണ്മാൻ ചെന്നു നമസ്കരിച്ചു. മരിച്ച രാജാവിന്റെ ഭാൎയ്യ ശവത്തോടുകൂടെ മരിക്കുവാൻ പോകുന്ന സംഗതി പറഞ്ഞുകേട്ട്, പത്മാവതി "ഹേ രാജ്ഞി! ഇതു പാഷണ്ഡവൃത്തിതന്നെയാണ്. ഭൎത്താവ് മരിച്ചുപോയതിന്നുശേഷം അവൾ മരിപ്പാനായിക്കൊണ്ട് ഇങ്ങിനെയുള്ള ഉപായങ്ങളെല്ലാം ചെയ്യേണ്ടിവരുന്നവളല്ലോ. ഭൎത്താവിന്റെ മരണം കേട്ട ഉടനെതന്നെ തൽക്ഷണം മനസ്സിൽ ഉണ്ടാവുന്ന ശോകാഗ്നികൊണ്ടു ശരീരം ദഹിപ്പിക്കേണ്ടതല്ലേ? അല്ലെങ്കിൽ പാതിവ്രത്യത്തിന്ന് എന്തു ശക്തിയാണ്? ഈ വ്രതം തന്നെ എന്താണ്"—എന്നു ചോദിച്ചു. ഇങ്ങിനെ പത്മാവതി പറഞ്ഞതുകേട്ട്, രാജ്ഞി വളരെ വിസ്മയത്തോടുകൂടി, "ഹേ സാധ്വി! എന്താണ് ഇങ്ങിനെ പറയുന്നത്? ഇതു ഉണ്ടാകുവാൻ പാടുള്ളതല്ലല്ലോ"—എന്നു പറഞ്ഞു. പത്മാവതി, "കുറച്ചുകാലം കഴിഞ്ഞാൽ ഇതു പരീക്ഷിക്കാം" എന്നു മറുപടി പറഞ്ഞു. ഇങ്ങിനെ പത്മാവതിയും രാജ്ഞിയുംകൂടി സംഭാഷണം കഴിഞ്ഞതിന്നു ശേഷം, പത്മാവതി തന്റെ ഗൃഹത്തിലേക്കു പോവുകയുംചെയ്തു.

ഇപ്രകാരം കുറേക്കാലം കഴിഞ്ഞപ്പോൾ, ഒരു ദിവസം രാജാവ് ജഗന്നാഥസ്വാമിയെ ദൎശിക്കുവാൻ ജയദേവനോടുകൂടി ക്ഷേത്രത്തിലേക്കു പോയി. അവർ രണ്ടാളുംകൂടി അതിഭക്തിയോടുകൂടി രാത്രിയിൽ അവിടെ തന്നെ താമസിച്ചു. പിറ്റേ ദിവസം പ്രഭാതത്തിൽ രാജാവ് വന്നു കണ്ടില്ല. അപ്പോൾ രാജ്ഞി പത്മാവതിയെ വരുത്തി. പത്മാവതി "എന്നെ എന്തിന്നാണ് വരുത്തിയതു" എന്നു ചോദിച്ചു. അപ്പോൾ രാജ്ഞി ഉറക്കെ കരഞ്ഞു.

കൊണ്ട് ഇങ്ങിനെ പറഞ്ഞു: "രാജാവിനോടുകൂടി ജയദേവർ ജഗന്നാഥസ്വാമിയെ ദർശിക്കുവാൻ പോയി. അവിടെവെച്ച് അദ്ദേഹം യാതൊരു ദുഃഖവും കൂടാതെ ദേഹത്തെ ത്യജിച്ചു. ആ ദുഃഖംകൊണ്ടു ദുഃഖിതനായിട്ട് രാജാവു ഗൃഹത്തിലേക്കു വരുന്നില്ല. ഇതാ ഈ ഭൃത്യന്മാരാണ് ഇപ്പോൾ എന്നോടു വന്ന് ഈ സംഭവത്തെ പറഞ്ഞതു്". ഇതുകേട്ട് പത്മാവതി 'ഹാ!' എന്ന് ഉച്ചരിച്ചു ക്ഷണനേരം മിണ്ടാതെ ഇരുന്നു. ഉടനെ തന്നെ പ്രാണനെ ത്യജിച്ചു ഭൂമിയിൽ വീഴുകയും ചെയ്തു. ഉടനെ രാജ്ഞി ഓടിവന്നു നിലവിളിച്ചുകൊണ്ട്, പത്മാവതിയെ എഴുനീല്പിക്കുവാൻ ശ്രമിച്ചു. അവൾ എഴുനീല്ക്കാത്തതുകൊണ്ട്, മരിച്ചുപോയി എന്നു വിചാരിച്ച് ഭീതയായിട്ട്, താൻ ചെയ്ത പ്രവൃത്തിയെ നിന്ദിച്ചുകൊണ്ടു കരയുവാൻ തുടങ്ങി. അപ്പോൾ അന്തഃപുരത്തിലുള്ള എല്ലാ സ്ത്രീകളും അവിടെവന്ന് "ഇതെങ്ങിനെയാണ് സംഭവിച്ചത്" എന്നു ചോദിച്ചുകൊണ്ട്, നിലവിളിക്കുവാൻ തുടങ്ങി. അപ്പോൾ രാജാവും ജയദേവനും മടങ്ങിവന്നു അന്തഃപുരത്തിൽ നിന്നുള്ള കോലാഹലം കേട്ടിട്ട്, രണ്ടാളുംകൂടി അന്തഃപുരത്തിലേക്കു പോകയും, അവിടെ പത്മാവതി മരിച്ചു ഭൂമിയിൽ കിടക്കുന്നതു കാണുകയും ചെയ്തു. രാജാവ്, രാജ്ഞിയോട്, "ഇതു എങ്ങിനെയാണ് സംഭവിച്ചതു്? പത്മാവതി എങ്ങിനെയാണ് മരിച്ചതു്?" എന്നു ചോദിച്ചു. ഇതുകേട്ട്, രാജ്ഞി ഭയപ്പെട്ടു വിറച്ചവളായി, തൊഴുതുകൊണ്ടു "ഹേ നാഥ! എന്റെ ദുഷ്പ്രവൃത്തിയെ ക്ഷമിക്കണം. ഇതിന്റെ കാരണം ഞാൻ പറയാം. ഭവാന്റെ അനുജൻ മരിച്ചതോടുകൂടി അവന്റെ പത്നി അനുഗമനം ചെയ്തപ്പോൾ ഈ പത്മാവതി എന്നോട് 'ഇതു പാഷാണ്ഡവൃത്തിയാണ്; ഭർത്താവു മരിച്ച ഉടനെ തന്നെ ആ ശോകാഗ്നികൊണ്ടു ദേഹത്തെ ദഹിപ്പിക്കേണ്ടതല്ലേ? അതുകൊണ്ട് ഇവൾക്കു പാതിവ്രത്യം ഉണ്ടെന്നു പറയുന്നതു വെറുതെയാണ്' എന്നു പറഞ്ഞു. ഇതുകേട്ടു ഞാൻ, അവളുടെ പരീ

ക്ഷിപ്പാൻവേണ്ടി, നിന്റെ ഭർത്താവു മരിച്ചുപോയി എന്നു പറഞ്ഞു. അതു കേട്ട ഉടനെ, പത്മാവതി ഭൂമിയിൽ വീണു മരിച്ചു. അപ്പോഴേക്ക ഭവാനും ജയദേവനുംകൂടി ഇവിടെ എത്തുകയും ചെയ്തു. ഇനി എന്താണ് ചെയ്യേണ്ടത്, അതു ചെയ്യുക" എന്നു പറഞ്ഞു. ഇതുകേട്ട രാജാവ് വിസ്മിതനായി. ഈ പത്മാവതിയെ വ്യഥാവിൽ കൊന്നുവല്ലൊ മഹാകഷ്ടം! ഇവളുകൂടാതെ ജയദേവൻ എങ്ങിനെയാണ് ഗൃഹത്തിൽ വസിക്കുന്നതു്? ഇതുകൊണ്ടു ഞാനും മരിച്ചുകളയാം. നീ നിന്റെ ഇഷ്ടംപോലെ നടന്നുകൊള്ളുക. നിന്നെക്കൊന്നാൽ സ്ത്രീഹത്തി ഉണ്ടാവുന്നതുകൊണ്ടു ഞാൻ അതിന്നു പുറപ്പെടുന്നില്ല"— എന്നു രാജാവു പറഞ്ഞതുകേട്ട്, ജയദേവൻ "ഹേ രാജൻ! ഈ രാജ്ഞി യാതൊരു അപരാധവും ചെയ്തുവല്ല. ഇവളെ ഉപേക്ഷിക്കുവാൻ പാടുള്ളതുമല്ല. അതുകൊണ്ടു ഇനി ഇങ്ങിനെ പറയരുത്. കൌതുകംകൊണ്ടു വ്യാജമായി ഇങ്ങിനെ വാക്ക പറഞ്ഞതാണ്. വാക്ക മാത്രം പറഞ്ഞതുകൊണ്ടു ഒരു പാപവും ഉണ്ടാകയില്ല. വിശേഷിച്ച്, ഭവാൻ കുറച്ചുനേരം ജഗന്നാഥസ്വാമിയെ സ്തുതിക്കുക. എന്നാൽ മനസ്സിലുള്ള ദുഃഖങ്ങൾ എല്ലാം തീരും. ഞാനും സ്വാമിയെ ഭജിക്കുന്നു. ആ സ്വാമിതന്നെ എല്ലാ ഗുണങ്ങളേയും തരും"— എന്നിങ്ങിനെ പറഞ്ഞു ജയദേവൻ തംബുരുവിനെ കൈയിൽ എടുത്ത് ഭഗവാനെ സ്മരിച്ചുകൊണ്ട് ഗീതഗോവിന്ദം പാടുവാൻ തുടങ്ങി. കുറെ കഴിയുമ്പോഴേക്കും പത്മാവതിയുടെ ദേഹം ഇളകുവാൻ തുടങ്ങി. അപ്പോൾ എല്ലാവരും വിസ്മയത്തോടുകൂടി, ആശ്ചര്യമാശ്ചര്യം എന്നുപറഞ്ഞു. കുറെ കഴിഞ്ഞപ്പോൾ അവൾ എഴുനീറ്റു ഭർത്താവിനോടുകൂടി പാടുവാൻ തുടങ്ങി. ജനങ്ങൾ എല്ലാവരും വളരെ ആശ്ചര്യപ്പെട്ടു രാജാവും വളരെ സന്തോഷിച്ചു. രാജ്ഞി, അതിസന്തോഷത്തോടുകൂടെ, ഞാൻ ചെയ്ത അപരാധത്തെ ക്ഷമിക്കേണം എന്നു പറഞ്ഞ്, പത്മാവതിയെ പിന്നെയും പിന്നെയും ന

മസ്കരിച്ചു. അപ്പുറം ജയദേവനും പത്മാവതിയും പ്രസാദിച്ചു അവിടെത്തന്നെ ഭക്ഷണവും മററും കഴിച്ച്, രാജാവിനോടും രാജ്ഞിയോടും യാത്ര പറഞ്ഞ് അവരുടെ ഗൃഹത്തിലേക്കു പോകയും ചെയ്തു.

ഇങ്ങിനെ ദേവഭക്തി മനുഷ്യൎക്കു മൃതസഞ്ജീവിനിയാകുന്നു. ഭക്തിയുടെ അനുഭവം ലോകത്തിലിപ്പോഴും കണ്ടുവരുന്നുണ്ട്.

## നാല്പത്തഞ്ചാം സൎഗ്ഗം.

### ജയദേവചരിതം. (4)



ജയദേവൻ സൎവ്വഭൂതങ്ങളിലും ദയയോടുകൂടിയും, ഈശ്വരസൃഷ്ടികളെ സമമായി വിചാരിച്ചുകൊണ്ടും, പ്രാരബ്ധകൎമ്മങ്ങളാൽ ഉണ്ടായ സുഖങ്ങളെ കൂടി തനിക്കു ബന്ധമാണെന്നു വിചാരിച്ച് ഒന്നിലും ആസക്തികൂടാതെയും, വസിക്കുന്ന കാലത്ത്, കുറെ ദൂരെ ഒരു ഗ്രാമത്തിൽ നിന്ന് ഒരാൾ വന്ന് ജയദേവനെ അങ്ങോട്ടു ക്ഷണിച്ചു. ജയദേവൻ അവിടെ പോയി. അവർ അദ്ദേഹത്തെ സുഖമായി ഭക്ഷണം കഴിപ്പിച്ച് വളരെ വസ്ത്രങ്ങളും ആഭരണങ്ങളും സ്വൎണ്ണങ്ങളും മററും കൊടുത്തു യാത്രയാക്കി.

ജയദേവൻ അതെല്ലാം കെട്ടിപ്പേറി കാട്ടുള്ള വഴിയിൽക്കൂടി ജഗന്നാഥസ്വാമിയെ സ്മരിച്ചുംകൊണ്ടു പോകുമ്പോൾ, അവിടെ ആയുധപാണികളായ നാലു കള്ളന്മാർ വരുന്നതു കണ്ടു. ഭയങ്കരന്മാരും നിൎദ്ദയന്മാരും ആയിരിക്കുന്ന അവരെ ജയദേവൻ കണ്ടു ഭയപ്പെട്ട്, അവർ ധനത്തിലുള്ള ആഗ്രഹംകൊണ്ടു തന്നെ കൊല്ലുമെന്നു വിചാരിച്ചു പ്രാണരക്ഷയ്ക്കുവേണ്ടി ഒരു ഉപായം എടുത്തു.

ജയദേവൻ അവരെ വിളിച്ച് "അല്ലയോ വത്സന്മാരേ! നിങ്ങൾ എവിടെ പോകുന്നു" എന്നു ചോദിച്ചു. ഇതു കേട്ടപ്പോൾ അവർ തങ്ങൾ ജഗന്നാഥപുരിയിലേക്കു പോകുന്നു എന്നു മറുപടി പറഞ്ഞു. അപ്പോൾ ജയദേവൻ അവരോട്, വളരെ മധുരമായി, "എന്നാൽ എനിക്കു നല്ലതായി. ഞാനും നിങ്ങളുടെ കൂടെ വരാം. എനിക്കും അങ്ങോട്ടുതന്നെയാണു പോകേണ്ടത്. വിശേഷിച്ച് ഞാൻ വൃദ്ധനാണ്. ഈ ധനങ്ങളെ എടുത്തു തന്നെ പോകുവാൻ ശക്തനല്ല. അതുകൊണ്ട് നിങ്ങൾ ഈ ധനങ്ങളെ എടുത്തു നടക്കുവിൻ. ഞാനും വഴിയെ വരാം."—എന്നു പറഞ്ഞ് ആ ഭാണ്ഡത്തെ അവരുടെ വക്കൽ കൊടുത്തു. ഇപ്രകാരം തന്റെ പ്രാണൻ രക്ഷപ്പെട്ടു എന്നു വിചാരിച്ചു സന്തോഷിച്ച് ജയദേവൻ ആലോചനതുടങ്ങി. "അവർ ആ ധനങ്ങളെല്ലാംകൊണ്ടു സുഖമായി പൊയ്ക്കൊള്ളട്ടെ. ഞാൻ എന്റെ ഗൃഹത്തിലേക്കു പോവാം. ദൈവകാരുണ്യംകൊണ്ട് ഈ ആപത്തിൽനിന്നു രക്ഷപ്പെട്ടുവല്ലോ. അല്ലെങ്കിൽ ആ ക്രൂരന്മാർ ധനലോഭംകൊണ്ടു എന്നെ കൊല്ലും, സംശയമില്ല". എന്നിങ്ങിനെ വിചാരിച്ചുകൊണ്ട്, ജയദേവൻ പതുക്കെ പതുക്കെ നടക്കുമ്പോൾ, കള്ളന്മാർ മുമ്പിൽ നടന്നു പിന്നോക്കം നോക്കി ജയദേവനെ കാണാഞ്ഞിട്ട് ഉറക്കെ വിളിച്ചു ഇങ്ങിനെ പറഞ്ഞു. "ഹേ ബ്രാഹ്മണാ! വേഗം വരിക, ഭവാന്റെ ധനത്തെ വഷങ്ങുക ഭവാന്ന് വേഗത്തിൽ നടക്കുവാൻ വയ്യല്ലോ. ഞങ്ങൾക്കു കുറെ ദൂരം പോകേണ്ടതാണ്". ഇങ്ങിനെ അവർ പറഞ്ഞതു കേട്ട്, ജയദേവൻ ഇവർ എന്നെ എന്തു ചെയ്വാൻ പോകുന്നുവോ എന്ന് ശങ്കിച്ചുകൊണ്ടു നടക്കുമ്പോൾ, അവർ തമ്മിൽ ഇങ്ങിനെ മന്ത്രിച്ചു. "ഈ ധൂർത്തനായ ബ്രാഹ്മണൻ അവന്റെ ധനങ്ങളെ നമ്മളെക്കൊണ്ടു എടുപ്പിക്കയാണ്. ഇവന്റെ ഗ്രാമത്തിൽ പോയാൽ നമ്മളെക്കൊല്ലിക്കും, സംശയമില്ല. അതുകൊണ്ട്,

നമ്മൾക്ക് ഇവനെ കൊന്ന് ധനങ്ങളെയും കൊണ്ടുപോവാം". ഇങ്ങിനെ ഒരുവൻ പറഞ്ഞപ്പോൾ, അതിൽ മറ്റൊരുവൻ "ഈ വൃദ്ധനെ കൊന്നിട്ട് ഫലം എന്താണ്? കാലും കൈയും പിടിച്ച് കെട്ടി ഒരുദിക്കിൽ ഇട്ട് നമ്മൾക്ക് പോവുക."—എന്നു സമാധാനം പറഞ്ഞു. ഇതുകേട്ട് അവർ എല്ലാവരുംകൂടി ജയദേവനെ പിടിച്ചുകെട്ടി ഒരു ദിക്കിൽ ഇട്ടു. അപ്പോൾ അതിൽ മഹാ ദുഷ്ടനായ ഒരുവൻ ജയദേവൻെറ കയ്യുകളും കാലുകളും മുറിച്ചുകളഞ്ഞ് ധനങ്ങൾ എല്ലാം കൊണ്ടു പോവുകയും ചെയ്തു. ജയദേവൻ ഇതു എൻെറ പ്രാരബ്ധകർമ്മങ്ങളാണെന്നു വിചാരിച്ച്, ജഗന്നാഥസ്വാമിയെ സ്മരിച്ചുംകൊണ്ടു വളരെ വിശപ്പോടുകൂടി ഇരുന്നു. അപ്പോൾ രാജാവ് നായാട്ടിന്നു വേണ്ടി കുതിരപ്പുറത്തു കയറി മൃഗങ്ങളെകൊന്നുകൊണ്ട് അവിടെ വന്നുചേർന്നു. ജയദേവനെ കണ്ട് വൃത്താന്തങ്ങൾ എല്ലാം ചോദിച്ചറിഞ്ഞു. ജയദേവനെ വാഹനത്തിൽ ഏററിക്കൊണ്ടു തൻെറ രാജധാനിയിലേക്ക് പോയി. പത്മാവതിയേയും അവിടെ വരുത്തി സുഖമായി വസിപ്പിച്ചു. രാജാവ് ഭക്തിയോടുകൂടി ജയദേവനെ സേവിച്ചുതുടങ്ങി. ദിവസംതോറും ജയദേവൻെറ ഗൃഹത്തിൽ പോയി സകല ശുശ്രൂഷകളും ചെയ്തു.

ഇങ്ങിനെ കുറേക്കാലം കഴിഞ്ഞപ്പോൾ, ജയദേവനുടെ കൈകാലുകൾ മുറിച്ചവരായ കള്ളന്മാർ, വൈഷ്ണവവേഷം ധരിച്ചു പോകുന്നവൎക്കെല്ലാം ജയദേവൻ സമ്മാനം കൊടുക്കുന്നു എന്നു കേട്ട്, വൈഷ്ണവവേഷം ധരിച്ചു ജയദേവനുടെ ഗൃഹത്തിൽ ചെന്നു. അപ്പോൾ ജയദേവൻ പത്മാവതിയെ വിളിച്ച് അവരെ പൂജിക്കുവാൻ പറഞ്ഞ്, അവൎക്കു മൃഷ്ടാന്നഭക്ഷണവും കൊടുപ്പിച്ച്, രാജാവിനെ വരുത്തി ഇങ്ങിനെ പറഞ്ഞു: "ഹേ രാജൻ! ഇവർ മഹാത്മാക്കളാണ്, എൻെറ ഗുരുവിന്നു തുല്യന്മാരാണ്, ഇവൎക്കു നല്ല ദാനങ്ങൾ കൊടുക്കുക. ഇവർ അതിന്നു പാ

ത്രന്മാരാണ്, സംശയമില്ല. ഇവൎക്ക വേണ്ടുന്ന ദ്രവ്യം കൊടുത്ത് ഇവരെ അയക്കുമ്പോൾ കുറെ ദൂരം കാട്ടുള്ള വഴിയാകയാൽ അതു കടക്കുവോളം ചില ഭൃത്യന്മാരെയും അയക്കുക”.

ഇതുകേട്ട് രാജാവ് അനവധി ദ്രവ്യങ്ങളേയും കൊടുത്ത് അവരുടെ കൂടെ നാലഞ്ചു ഭൃത്യന്മാരെയും അയച്ചു. അവർ എല്ലാവരുംകൂടി പോകുമ്പോൾ, വെയിൽകൊണ്ടു നടക്കുവാൻ വയ്യാതെ ഒരു മരത്തണലിൽ ഇരുന്നു. അപ്പോൾ രാജഭൃത്യന്മാർ വളരെ വിനയത്തോടുകൂടെ അവരോടു “നിങ്ങൾ ജയദേവകവിയുടെ ആരാണ്? നിങ്ങൾക്കു വേണ്ടി രാജാവിനോടു താല്പൎയ്യമായി പറഞ്ഞ് അനവധി ദ്രവ്യങ്ങളെ വാങ്ങിത്തരികയും നിങ്ങളെ വളരെ ആദരിക്കുകയും ചെയ്യുവരല്ലോ. കവി ഇങ്ങിനെയുള്ള സൽക്കാരം ആൎക്കും ചെയ്യുകണ്ടിട്ടില്ല” എന്നു ചോദിച്ചു.

ഇതുകേട്ട്, ആ ദുഷ്ടന്മാർ, അതിന്റെ കാരണം പറഞ്ഞുതരാം, കേൾക്കുവിൻ! കൎണ്ണാടകരാജ്യത്തിലെ രാജാവിന്റെ അടുക്കൽ ഞങ്ങൾ താമസിക്കുമ്പോൾ ആ രാജസഭയിൽ ഇവൻ ഒരു കാവ്യം ഉണ്ടാക്കി ധനം കിട്ടേണമെന്നുള്ള ആഗ്രഹത്തോടുകൂടി വന്നു; അന്നു രാജാവിനെ കാണ്മാൻ തരമായില്ല. അന്നു രാത്രി ഒരു ധനികന്റെ ഗൃഹത്തിൽ പോയി ധനം മോഷ്ടിച്ചു. ധനികൻ കണ്ടുപിടിച്ചു രാജസന്നിധിയിലേക്കു ഇവനെ കൊണ്ടുവന്നു. രാജാവ് ‘ഇതു ബ്രാഹ്മണൻ അല്ലേ’ എന്നു ചോദിച്ചു. അപ്പോൾ ധനികൻ ‘ഇവൻ ബ്രാഹ്മണൻ അല്ല. വലിയ കള്ളനാണ്. എന്റെ വീട്ടിൽ കക്കുന്നതു കണ്ടിട്ടാണ് ഞാൻ പിടിച്ചുകൊണ്ടുവന്നത്’ എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ രാജാവ് അവനെ കൊല്ലുവാൻ പറഞ്ഞ് ചണ്ഡാലന്റെ വക്കൽ കൊടുത്തു. ഇപ്രകാരം ചണ്ഡാലൻ അവനെ കൊല്ലുവാൻ കൊണ്ടുപോകുമ്പോൾ, ഞങ്ങൾ ആ ചണ്ഡാലനോട് ‘നീ ഇവനെ കൊല്ലരുത്. ഇവനെ അന്യരാജ്യത്തിൽ കൊണ്ടുപോയി വിട്ട് അടയാളത്തിന്ന്

എന്തെങ്കിലും ഒരവയവത്തെ മുറിച്ചു കൊണ്ടുപോയി കാട്ടുക' എന്നു പറഞ്ഞതു കേട്ടു്, ആ ചണ്ഡാലൻ ഇവനെ ഈ കാട്ടിൽ കൊണ്ടുവന്നു വിട്ടു് കൈകാലുകളെ മുറിച്ചു് രാജാവിന്നു കൊണ്ടുപോയി കാണിക്കുകയും ചെയ്തു. ഞങ്ങൾ അന്നു് അവന്റെ ജീവനെ രക്ഷിച്ചതുകൊണ്ടാണു് ഇപ്പോൾ ഇത്ര അധികം അവൻ ഞങ്ങളെ പൂജിച്ചതു്".

ഇങ്ങിനെ അവർ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ ആകാശത്തിൽ കലശലായ ഒരു ശബ്ദം കേൾക്കുകയും, ആ കള്ളന്മാരുടെ തലയിൽ ഇടിത്തീയ്യ് വീണു് അവർ മരിക്കുകയും ചെയ്തു. ഇതു കണ്ടു് രാജഭൃത്യന്മാർ കുറച്ചുനേരം അങ്ങിനെതന്നെ നിന്നു. പിന്നെ അവർ മടങ്ങിവന്നു രാജാവു് ജയദേവന്റെ ഗൃഹത്തിൽ ആണെന്നു അറിഞ്ഞു് അവിടെ പോയി, ആ ധനമെല്ലാം അവിടെ വെച്ചു നമസ്കരിച്ചു് ഇങ്ങിനെ പറഞ്ഞു: "ഹേ രാജൻ! ആ സാധുക്കൾ കാട്ടിൽവെച്ചു് ഇടിത്തീ വീണു മരിച്ചുപോയി. അവരുടെ ധനങ്ങൾ എല്ലാം ഇതാ ഞങ്ങൾ ഇങ്ങോട്ടുതന്നെ കൊണ്ടുവന്നിരിക്കുന്നു". ഇതുകേട്ടു് രാജാവു് ഇതെന്താണെന്നു വിവരമായി പറവിൻ എന്നു പറഞ്ഞപ്പോൾ, ഭൃത്യന്മാർ നടന്ന വൃത്താന്തങ്ങളെല്ലാം പറഞ്ഞു. ഇതു കേട്ടപ്പോൾ ജയദേവൻ വളരെ സങ്കടത്തോടെ മൊണ്ടിക്കൈകൊണ്ടു മാറത്തും തലയിലും അടിച്ചു കരയുവാൻ തുടങ്ങി. അപ്പോൾ ജയദേവന്നു മുമ്പെത്തെപ്പോലെ കൈകളും കാൽകളും ഉണ്ടായി. നോക്കിക്കൊണ്ടിരിക്കുന്നവർ എല്ലാവരും ഈ ആശ്ചര്യത്തെ കണ്ടു് വളരെ വിസ്മയിച്ചു. അങ്ങിനെയുള്ള ദുർജ്ജനങ്ങൾ മരിച്ചതു കേട്ടു് ജയദേവൻ കരഞ്ഞപ്പോൾ, ആ സമതാബുദ്ധിയെക്കണ്ടു് ഭഗവാൻ പ്രസാദിച്ചു് ജയദേവന്നു കൈകളും കാലുകളും കൊടുത്തു. സർവ്വശക്തനായ ഭഗവാൻ ഇതു ചെയ്തതു ആശ്ചര്യമല്ല.

അനന്തരം രാജാവു്, ഇതെല്ലാം കണ്ടു സംഭ്രമചിത്തനായി,

ജയദേവനോടു ചോദിച്ചു. "ഹേ സ്വാമി ഇതെന്തൊരു ചിത്രമാണ്? ഇതിന്റെ കാരണം എനിക്ക് പറഞ്ഞുതരിക". ഇതു കേട്ടപ്പോൾ ജയദേവൻ സകല വൃത്താന്തങ്ങളും വിസ്താരമായി പറഞ്ഞുകൊടുത്തു. ഇതെല്ലാം കേട്ട രാജാവ് വളരെ സന്തോഷിച്ച് ജയദേവനെ സ്തുതിച്ചു. "ഹേ സ്വാമി! ഭവാൻ അതി ധന്യൻതന്നെ. ലോകത്തിൽ ഭവാന്ന് തുല്യമായി ആരുംതന്നെ ഇല്ല. ശത്രുക്കളേയും ബന്ധുക്കളേയും ഒരുപോലെ സമബുദ്ധിയായി വിചാരിക്കുന്നവരെ ഈ ലോകത്തിൽ ഞാൻ കണ്ടിട്ടില്ല. ഞാൻ നീചനാണെങ്കിലും ഭവാന്റെ സംസർഗ്ഗത്താൽ ധന്യനായി, സംശയമില്ല".

ഇങ്ങിനെ പലവിധ വാക്കുകളെക്കൊണ്ടു ജയദേവനെ സ്തുതിച്ച് രാജാവ് തന്റെ ഗൃഹത്തിലേക്കു പോയി; ഈ ആശ്ചര്യങ്ങളെ മന്ത്രിമാരോടും പുത്രന്മാരോടും ഭാര്യയോടും എല്ലാം പറഞ്ഞു.

---

## നാല്പത്താറാംസർഗ്ഗം.

—:0:—

### ജയദേവചരിതം. (5)

---

ഇങ്ങിനെ കുറെ കാലം കഴിഞ്ഞപ്പോൾ, ജയദേവൻ, ജരാനരകൾകൊണ്ടു ആതുരനായി എങ്കിലും, നിത്യകർമ്മം മുതലായവ ഒരിക്കലും ത്യജിച്ചില്ല. ദിവസന്തോറും ഗംഗാസ്നാനം ചെയ്യുന്നതു മുമ്പുതന്നെ നിശ്ചയിച്ചതായിരുന്നു. ഒരു ദിവസം ഗംഗാസ്നാനത്തിന്നു പുറപ്പെട്ട് നടക്കുവാൻ വയ്യാതെ അവിടവിടെ ഇരുന്നു വിശ്രമിച്ചുകൊണ്ടു ഒരുവിധം പണിപ്പെട്ട് ഗംഗയിൽ എത്തി. സ്നാനം ചെയ്തു കുറെ ജലവും കുടിച്ച് മടങ്ങിവരുമ്പോൾ, ക്ഷീണംകൊണ്ടു ഭൂമിയിൽ വീണു ബോധമില്ലാതെ കിടന്നു. അപ്പോൾ ആ വഴിയിൽ കൂടി പോകുന്നവർ വെള്ളം മുഖത്തു തളി

ച്ച് ക്ഷീണം തീൎത്തുകൊണ്ടിരിക്കുമ്പോൾ, രാജാവും സ്നാനം കഴിച്ച് മടങ്ങുകയായിരുന്നു. ജയദേവൻ ഇങ്ങിനെ വീണുകിടക്കുന്നതു കണ്ടു് തന്റെ പല്ലക്കിൽ കയററി ജയദേവന്റെ ഗൃഹത്തിൽ കൊണ്ടുപോയി. താനും അവിടെച്ചെന്നു് ജയദേവനോടു ഇങ്ങിനെ പറഞ്ഞു: "ഹേ സ്വാമി! ഭവാന്റെ ദേഹം വളരെ ജീൎണ്ണമായിരിക്കുന്നു. ഇനി കാൽനടയായി ഗംഗാസ്നാനത്തിന്നു് പോകരുത്. ഞാൻ പല്ലക്ക് തരാം. അതിൽ കയറി പോവുക".

ഇങ്ങിനെ രാജാവു് പറഞ്ഞതു കേട്ടു്, ജയദേവൻ "ഹേ രാജൻ! എനിക്കുതന്ന പല്ലക്കിനെ ഞാൻ സ്വീകരിച്ചു. അതു ഭവാൻ തന്നെ കൊണ്ടുപോയി രക്ഷിക്കുക. ഞാൻ നടന്നിട്ടുതന്നെ ഗംഗാസ്നാനം ചെയ്യണം എന്നാണ് എന്റെ സങ്കല്പം. ശക്തിയുള്ളതുവരെ അങ്ങിനെ നടക്കട്ടെ. ഇതിന്നു് യാതൊരു വിരോധവും പറയരുതു്" എന്നു മറുപടിപറഞ്ഞു. ഇതുകേട്ടു് രാജാവു നമസ്കരിച്ചു് തന്റെ ഭവനത്തിലേക്ക് പോകയുംചെയ്തു.

അന്നുരാത്രി, രാജാവിന്നും, ജയദേവന്നും ആ ഗ്രാമവാസികളായ ബ്രാഹ്മണൎക്കും ഇങ്ങിനെ സ്വപ്നം ഉണ്ടായി. നല്ല വെള്ളവസ്ത്രം ധരിച്ച ഒരു സ്ത്രീ താമരപ്പൂവു് കൈയിൽ പിടിച്ചുകൊണ്ടുവന്നു് 'ഞാൻ ഗംഗാദേവിയാണ്. നാളെ രാവിലെ മുതൽക്ക് ജയദേവന്റെ കുളത്തിൽ ഞാൻ വസിക്കും, സംശയമില്ല. അതിന്നു അടയാളം, ഈ താമരപ്പൂവ് എന്നോടുകൂടെ പുറപ്പെട്ടുന്നതാണ്. നിങ്ങൾ എല്ലാവരും കണ്ടുകൊൾവിൻ. ഈ ജയദേവൻ എന്റെ പ്രിയഭക്തനാണ്. അവന്നു് വ്രതഭംഗം ഭവിക്കരുത്. അവന്റെ കുളത്തിൽ അവൻ കുളിച്ചാൽ മതി. ഇതിൽ സംശയമുണ്ടെങ്കിൽ ഇനിയും ഒരടയാളം കൂടി പറയാം. ഒരു കുഷ്ഠരോഗി ജയദേവനോടുകൂടെ ഈ കുളത്തിൽ കുളിക്കട്ടെ, എന്നാൽ അവന്റെ കുഷ്ഠരോഗം തീരെ നശിച്ചുപോകും'. എന്നുപറഞ്ഞു. ഇങ്ങിനെ സ്വപ്നംകണ്ടു് ഉണൎന്നു് എല്ലാവരും ഒരു ദിക്കിൽ കൂടി

സ്വപ്നവൃത്താന്തം അന്യോന്യം പറഞ്ഞുതുടങ്ങി. പിന്നെ രാജാവും മന്ത്രിമാരും ഗ്രാമവൃദ്ധന്മാരും കൂടി ജയദേവന്റെ ഗൃഹത്തിൽപോയി സ്വപ്നവൃത്താന്തങ്ങളെല്ലാം അറിയിച്ചു. അപ്പോൾ ജയദേവൻ തന്റെ സ്വപ്നത്തെ വിചാരിച്ചുകൊണ്ട്, "ഭവാന്മാർ എല്ലാവരും ധന്യന്മാർ തന്നെ സംശയമില്ല. മഹാലക്ഷ്മിയെപ്പോലെ സൌന്ദൎയ്യവതിയായ ഭാഗീരഥി ദേവിയെ നിങ്ങൾ സ്വപ്നത്തിൽ കണ്ടുവല്ലോ. ജഗന്മാതാവായ ഗംഗാദേവിക്ക് ഇത് ആശ്ചൎയ്യമല്ല. അവൾക്ക് ദുർല്ലഭമായിട്ടുള്ളത് ഒന്നുമില്ല. അതുകൊണ്ട് അവൾക്ക് കുളത്തിൽ വരുവാനും കഴിയും" എന്നുപറഞ്ഞു. ജയദേവൻ മിണ്ടാതെ ഇരുന്നു. അപ്പോൾ രാജാവും മററുള്ളവരും അവരുടെ ഭാൎയ്യപുത്രാദികളോടുകൂടി സ്നാനത്തിനുള്ള സാധനങ്ങളുംകൊണ്ടു വന്നു. ജയദേവനും പത്മാവതിയോടുകൂടി ഗംഗയെ പൂജിക്കുന്നതിനുള്ള സാധനങ്ങളേയും എടുത്തുകൊണ്ട് സകല ജനങ്ങളോടുകൂടി കുളത്തിന്റെ കരയിൽപോയി. ജയദേവൻ അഘമർഷണമന്ത്രം ജപിച്ചു കുളിപ്പാൻ തുടങ്ങുമ്പോൾ ഗംഗ ഉത്ഭവിച്ചു. ആ വെള്ളം തിരകളോടുകൂടി പാലുപോലെ ധവളമായി. അപ്പോൾ അതിൽ പത്മവും ഉത്ഭവിച്ചു. അതുകണ്ട് ജനങ്ങൾ എല്ലാവരും സന്തോഷിച്ചു ഭക്തിയോടെ ഗംഗയെ സ്തുതിക്കുകയും ചെയ്തു.

ജയദേവൻ ആനന്ദാശ്രുക്കൾ കണ്ണുകളിൽനിന്ന് ഒഴുകികൊണ്ട് സ്നാനംചെയ്ത്, അൎഘ്യപാദ്യാദികളെകൊണ്ടു ഗംഗയെ പൂജിച്ചു. കുഷ്ഠരോഗമുള്ളവൻ അതിൽ കുളിച്ച് ദിവ്യദേഹത്തോടുകൂടിയവനായി ഭവിച്ചു. ഇങ്ങിനെ മററുള്ളവരും സ്നാനവും പൂജയും കഴിച്ച് അവരവരുടെ അഭീഷ്ടത്തെ സാധിപ്പിച്ചു.

ഇങ്ങിനെ ജയദേവന്റെ മാഹാത്മ്യത്തെ പറഞ്ഞു. ഇതു കേൾക്കുന്നവൎക്ക് ജഗന്നാഥസ്വാമിയുടെ പ്രസാദംകൊണ്ടു ഉത്തമഗതി സിദ്ധിക്കുന്നതാണ്.

# നാല്പത്തേഴാംസൎഗ്ഗം.

## ശ്രീധരസ്വാമിചരിതം.

പണ്ടു ശ്രീധരൻ എന്നു പേരായി ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹം അതിതേജസ്വിയായി വേദവേദാംഗങ്ങളെല്ലാം അഭ്യസിച്ച് സൎവ്വശാസ്ത്രങ്ങളിലും വിദഗ്ദ്ധനായിതീൎന്നു. ശാന്തനും, ദാന്തനും, ദയായുക്തനുമായ ആ ബ്രാഹ്മണൻ, വിധിപ്രകാരം വിവാഹം ചെയ്തു് അഗ്നിയെ സ്വീകരിച്ച് അഗ്നിഹോത്രപരായണനായിത്തീൎന്നു. തനിക്കു തുല്യന്മാരായ പുത്രന്മാരേയും ജനിപ്പിച്ച്, വൃദ്ധനായപ്പോൾ സൎവ്വസംഗങ്ങളിൽനിന്നും വിരക്തനായി, കാശിയിൽ പോയി വിധിപ്രകാരം സന്യസിച്ചു. അദ്ദേഹമാണ് ലോകത്തിൽ ശ്രീധരസ്വാമി എന്നു പ്രസിദ്ധപ്പെട്ട മഹാൻ. സന്യാസാശ്രമത്തെ സ്വീകരിച്ചിട്ടും വിഷ്ണുഭക്തിപരായണനായിട്ടു വേദാദ്ധ്യയനത്തിങ്കലും താല്പൎയ്യത്തോടുകൂടിയവനായി ആരോടും യാചിക്കാത്തവനായി സൎവ്വപ്രപഞ്ചത്തേയും വിഷ്ണുമയമായി കണ്ടുകൊണ്ടിരുന്നു. ഒരു ദിവസം സ്വാമി ഭാഗവതംവായിച്ചുകൊണ്ടിരിക്കുമ്പോൾ വ്യാസനിൎമ്മിതമായും സൎവ്വശാസ്ത്രമയമായും ഇരിക്കുന്ന ആ വിഷ്ണുമാഹാത്മ്യത്തെ കണ്ടു് ഇങ്ങിനെ ആലോചിച്ചു: "ഇതു സംസാരസാഗരത്തെ കടക്കുവാനുള്ള തോണിതന്നെയാണ്. ഇതു വിദ്വാന്മാൎക്കുകൂടി ഗ്രഹിക്കുവാൻ കഴിയാത്ത ഗാംഭീൎയ്യാൎത്ഥത്തോടുകൂടിയിരിക്കുന്നു. വിദ്വാന്മാർ കൂടി ഇതിനെ നല്ലവണ്ണം പാരായണംചെയ്യുന്നില്ല. അതുകൊണ്ടു്, ഭഗവൽപ്രസാദം ഉണ്ടെങ്കിൽ ഞാൻ ഇതിന്നു വ്യാഖ്യാനം ഉണ്ടാക്കും."— ഇങ്ങിനെ വിചാരിച്ച്, അതിന്മേൽ തന്നെ മനസ്സുവെച്ചുംകൊണ്ടു്, ഒട്ടും സുഖമില്ലാതെ ഇരുന്നു. രാത്രി ഉറങ്ങുമ്പോൾ, സ്വപ്ന

ത്തിൽ, ബിന്ദുമാധവസ്വാമി വന്ന് ഇങ്ങിനെ പറഞ്ഞു:—"നീ ഭാഗവതത്തിന്റെ വ്യാഖ്യയെ ചെയ്യുക. അത് എന്റെ മാഹാത്മ്യമാണ്. അതിനെ നല്ലവണ്ണം വെളിപ്പെടുത്തുക. നീ പറയുന്നതൊന്നും കളവായി വരില്ല. എന്റെ നാമം ഭൂമിയിൽ ഉള്ളകാലത്തോളം നിന്റെ യശസ്സും നിലനില്ക്കുന്നതാണ്". ഇങ്ങിനെ സ്വപ്നം കണ്ട്, സ്വാമി, ഉണന്ന്, വളരെ സന്തോഷിച്ചു. അപ്പോൾതന്നെ മംഗളശ്ലോകം ഉണ്ടാക്കി. പിറെറ ദിവസം രാവിലെ മുതൽ, ദിവസവും നിത്യകർമ്മങ്ങളെല്ലാം കഴിഞ്ഞാൽ പിന്നെ, രാത്രിയും പകലും ഇരുന്ന് ഭാഗവതം വ്യാഖ്യാനിച്ചു; നിർവ്വിഘ്നമായി വ്യാഖ്യാനം മുഴവൻ അവസാനിച്ചു.

അനന്തരം, കാശിയിൽ ഉള്ള വിദ്വാന്മാൎക്കെല്ലാം പുസ്തകം പരിശോധിപ്പാൻ അയച്ചു. സജ്ജനങ്ങളായ ചില വിദ്വാന്മാർ അതിനെ കണ്ട് വളരെ പ്രശംസിച്ചു. ചില ദുർജ്ജനങ്ങൾ അസൂയകൊണ്ട് അതിനെ നിന്ദിച്ചു; തങ്ങളും ഭാഗവതത്തിന്റെ വ്യാഖ്യാനം ഉണ്ടാക്കുവാൻ തുടങ്ങി. അവരും വ്യാഖ്യ ഉണ്ടാക്കി, പ്രസിദ്ധപ്പെടുത്തി, സ്വാമിയുടെ വ്യാഖ്യയെ നിന്ദിക്കുവാൻ തുടങ്ങി. ഒരു ദിവസം ബിന്ദുമാധവക്ഷേത്രത്തിൽ അവർ എല്ലാവരും കൂടി ഇങ്ങിനെ ആലോചിച്ചു:—"നമ്മൾ ഉണ്ടാക്കിയ പുസ്തകങ്ങളെല്ലാം ബിന്ദുമാധവസ്വാമിയുടെ പാദത്തിൽ വെച്ച്, എല്ലാവരും പുറത്തേക്കു വരിക. പിന്നെ, ആരുടെ പുസ്തകം സ്വാമി സ്വീകരിക്കുന്നുവോ, അതു മാത്രം പ്രസിദ്ധം ചെയ്യുക; മററതെല്ലാം തള്ളുക."—എന്നിങ്ങിനെ നിശ്ചയിച്ച് ശ്രീധരസ്വാമിയുടെ അടുക്കെ ഒരാളെ അയച്ചു. അപ്പോൾ, സ്വാമി താൻ ഉണ്ടാക്കിയ പുസ്തകം കൊടുത്തു് ഇങ്ങിനെ പറഞ്ഞു: "എന്റെ പുസ്തകം ഇതാ. ഞാൻ വരുന്നില്ല. എന്റെ കൃതി [illegible]വരണമെന്നുള്ള ആഗ്രഹം എനിക്കില്ല നിങ്ങളുടെ കൃതികൾ [illegible]യി വരട്ടെ." ഇതുകേട്ട്, പുസ്തകവും കൊണ്ട് [illegible]



സ്വാമി പറഞ്ഞതെല്ലാം അവരുടെ സഭയിൽ പറകയും ചെയ്തു. അവർ സ്വാമിയുടെ പുസ്തകം വാങ്ങി എല്ലാപുസ്തകങ്ങളും കൂടി ബിന്ദുമാധവസ്വാമിയുടെ പാദത്തിൽ വെച്ചു്, ഇങ്ങിനെ പറഞ്ഞു:—"ഹേ ഭക്തവത്സല! പുസ്തകങ്ങളെല്ലാം ഇതാ വെച്ചിരിക്കുന്നു. ഇതിൽ ഭവാന്നു പ്രിയമായിട്ടുള്ളതു് ഭവൽപാദത്തിൽവെച്ച് മററുള്ളതെല്ലാം തള്ളുക"—എന്നിങ്ങിനെ പ്രാർത്ഥിച്ച്, എല്ലാവരും പുറത്തുവന്ന് കുറച്ചുനേരം നിന്നതിൻെറ ശേഷം, അകത്തു പോയി നോക്കി; ശ്രീധരസ്വാമിയാൽ നിർമ്മിതമായ പുസ്തകം സ്വാമിയുടെ പാദത്തിൽ ഇരിക്കുന്നതുകണ്ടു. അതു കണ്ടിട്ട് അവരെല്ലാം, അസൂയ കളഞ്ഞ്, വളരെ പ്രശംസിച്ചു. ആ പുസ്തകത്തെ അവർ എല്ലാരും നമസ്കരിച്ചിട്ട്, സ്വാമിയുടെ ഭവനത്തിൽ പോയി എല്ലാ വൃത്താന്തങ്ങളും പറഞ്ഞറിയിച്ചു. സ്വാമി അതെല്ലാം കേട്ട് ഒട്ടും മത്സരമില്ലാതെ ഇങ്ങിനെ പറഞ്ഞു: "നിങ്ങളുടെ ഇഷ്ടംപോലെ ചെയ്യുവിൻ. എനിക്ക് അതിൽ ഒന്നും പറവാനില്ല". ഇതുകേട്ട് അവരെല്ലാം ശ്രീധരസ്വാമിയുടെ ഭക്തന്മാരായിത്തീർന്നു.

ഇങ്ങിനെ ഇരിക്കുന്ന കാലത്ത്, സ്വാമി ജ്വരരോഗംപിടിപെട്ട്, ദുഃഖിതനായി ബുദ്ധിമുട്ടുമ്പോൾ, ശിഷ്യനായ മാധവൻ എന്ന പേരായ ഒരു ബ്രാഹ്മണൻ ഗുരുവിനെ ശുശ്രൂഷിച്ചുകൊണ്ടു രാവും പകലും അടുക്കെത്തന്നെ ഇരുന്നു. ഇങ്ങിനെ അഞ്ചുദിവസത്തോളം സ്വാമി യാതൊരാഹാരവും കഴിക്കാതെ കിടന്നു. ആറാംദിവസം രാത്രിയിൽ, മാധവൻെറ അച്ഛൻ, വൃദ്ധനായതുകൊണ്ട്, അദ്ദേഹത്തിന്നു കുറെ മോഹാലസ്യം ഉണ്ടായി. അപ്പോൾ മാധവൻെറ അമ്മ അവനെ വേഗം കൂട്ടിക്കൊണ്ടുവരുവാൻ ഒരാളെ അയച്ചു. അപ്പോൾ മാധവൻ സ്വാമിയെ നമസ്കരിച്ച് ഇങ്ങിനെ പറഞ്ഞു: "ഹെ സ്വാമി! എൻെറ അച്ഛൻ രോഗിയും വൃദ്ധനും ആയതുകൊണ്ട് ഇപ്പോൾ മോഹാലസ്യമായി

കിടക്കുന്നു. അമ്മ മാത്രമേ ഗൃഹത്തിലുള്ളൂ. അമ്മ കരഞ്ഞുകൊണ്ട് എന്നെ വിളിക്കുന്നു. സ്വാമിയുടെ അവസ്ഥയും ഇങ്ങിനെയാണല്ലോ. ഞാൻ ഇരിക്കാനും പോവാനും ശക്തനല്ലാതായിത്തീർന്നിരിക്കുന്നു. ഞാൻ എന്തു ചെയ്യണമെന്ന് ഭവാൻ ആജ്ഞാപിക്കണം". ഇങ്ങിനെ മാധവൻ പറഞ്ഞതു കേട്ട്, "ഹെ വത്സ! നീ വേഗം പോവുക. നിന്റെ അമ്മ കരയുന്നുവല്ലോ. അവൾ തന്നെ എന്തു ചെയ്യും?"— എന്ന് സ്വാമി പലപ്രാവശ്യവും പറഞ്ഞപ്പോൾ, മാധവൻ വേഗം പോയി അച്ഛനെ പരിചരിച്ചുകൊണ്ടിരുന്നു.

ആ സമയത്ത്, സ്വാമിക്ക് ജ്വരം ഇറങ്ങി, വിശപ്പും ക്ഷീണവും കലശലായി വർദ്ധിച്ചുവന്നു; എഴുനീറ്റ് വല്ലതും കഴിപ്പാൻ ശക്തിയില്ലാതെ, "ദൈവമേ! ഞാൻ ഇപ്പോൾ എന്താണ് ചെയ്യേണ്ടതു" എന്ന് വിചാരിക്കുമ്പോൾ മാധവന്റെ രൂപം ധരിച്ച് ബിന്ദുമാധവൻ വന്നു. അപ്പോൾ, സ്വാമി, "ആരാണ് അതു" എന്ന് ചോദിച്ചതിന്ന്, "ഹെ സ്വാമിൻ! ഭവാന്റെ ശിഷ്യനായ മാധവനാണ്. എന്റെ പിതാവിന്ന് സുഖമായി. അതു ഭവാന്റെ പ്രസാദംതന്നെ; സംശയമില്ല. ഭവാന്ന് ഇപ്പോൾ എന്താണ് വേണ്ടത്" എന്നു ചോദിച്ചു. അതിന്ന് സ്വാമി, "ഹെ വത്സ! എനിക്ക വളരെ ക്ഷീണവും വിശപ്പും ഉണ്ട്. വേഗം ഭക്ഷണം തരിക; അല്ലെങ്കിൽ എന്റെ പ്രാണൻ പോവും" എന്നു മറുപടി പറഞ്ഞു. ഇതുകേട്ട്, മാധവൻ, സ്വാമിക്ക് വിശപ്പും ക്ഷീണവും തീരുവാൻ തക്കതായ ഭക്ഷണം തെയ്യാറാക്കിക്കൊണ്ടുപോയി കൊടുത്തു. സ്വാമിയെ നല്ലവണ്ണം ഭക്ഷണം കഴിപ്പിച്ച്, കൈകഴുകിച്ച്, എച്ചിലും മറ്റും തളിച്ച്, സ്വാമിയുടെ അടുക്കെ ഭക്തിയോടുകൂടി നിന്നു.

ആ സമയത്തിൽ ശിഷ്യനായ മാധവൻ വന്ന് സ്വാമിയോട് "സുഖക്കേട് എങ്ങിനെയിരിക്കുന്നു" എന്ന് ചോദിച്ചു.

ഇതു കേട്ട്, സ്വാമി, "നീ എന്താണ് എന്നോട് ഇങ്ങിനെ ചോദിക്കുന്നത്? നീയല്ലെ ഇപ്പോൾ എനിക്കു ഭക്ഷണം തന്നു രക്ഷിച്ചത്? നീ ഒന്നും അറിയാത്തവനെപ്പോലെ ചോദിക്കുന്നത് എന്താണ്?" എന്നു ചോദിച്ചു. ഇതു കേട്ട് മാധവൻ, "ഹെ സ്വാമി! ഞാൻ ഇതിന്നുമുമ്പെ ഇവിടെ വന്നില്ല, സത്യം തന്നെ" എന്നു മറുവടി പറഞ്ഞു. ഇതു കേട്ടപ്പോൾ, സ്വാമി, "എന്നാൽ പിന്നെ മാധവസ്വാമി തന്നെയാണു എന്നെ രക്ഷിപ്പാൻ വന്നതു്; അപ്പോൾ അന്നം തന്നില്ലെങ്കിൽ ഞാൻ മരിക്കുമായിരുന്നു" എന്നു വിചാരിച്ചു. സ്വാമിക്ക് അന്നുമുതൽ ദേഹത്തിന്നു ബലം വൎദ്ധിച്ചുവന്നു. യാതൊരു ഔഷധവും വേണ്ടിവന്നില്ല. മാധവൻ പിറ്റേ ദിവസം ഈ വൃത്താന്തങ്ങൾ കാശിയിൽ എല്ലാവരോടും പറഞ്ഞു.



## നാല്പത്തെട്ടാം സൎഗ്ഗം.

### ശ്രീധരസ്വാമിചരിതം. (2)

ശ്രീധരസ്വാമി സുഖമായി വസിക്കുമ്പോൾ, അദ്ദേഹത്തെ കുറച്ചു ദൂരെ ഒരു യാഗത്തിന്നു ക്ഷണിച്ചു. അവിടെ പോയി ദക്ഷിണയായും മറ്റും കിട്ടിയ ധനങ്ങളെ എടുത്തുകൊണ്ടു തന്റെ ഗൃഹത്തിലേക്കു പുറപ്പെട്ടുവരുമ്പോൾ, ചില കള്ളന്മാർ പിന്നാലെ കൂടി. ശ്രീധരസ്വാമി അവരെ കള്ളന്മാരെന്നറിഞ്ഞതിനാൽ ഭയപ്പെട്ടു, ശ്രീരാമകവചം എന്നുള്ള മന്ത്രത്തെ ഭക്തിയോടുകൂടി ജപിച്ചു. ആ മന്ത്രത്തിന്റെ മാഹാത്മ്യംകൊണ്ടു ശ്രീരാമലക്ഷ്മണന്മാർ വില്ലും അമ്പും ധരിച്ചു ശ്രീധരസ്വാമിയുടെ സമീപത്തിൽ കൂടി നടന്നുവെങ്കിലും, കള്ളന്മാരെ ഭയപ്പെടുത്തിക്കൊണ്ടു നടക്കുന്ന അവരെ ശ്രീധരസ്വാമി കണ്ടില്ല. കള്ളന്മാർ അവരെ കണ്ടി

ട്ട്, ശ്രീധരസ്വാമിയെ ഒന്നും ചെയ്വാൻ മനസ്സുവരാതെ, ആ സുകുമാരന്മാരുടെ സൌന്ദൎയ്യവിശേഷത്തിൽ മോഹിതന്മാരായി, ശ്രീധരസ്വാമിയുടെ പിന്നാലെ തന്നെ നടന്നു. സ്വാമി ഗൃഹത്തിലെത്തിയപ്പോൾ, ആ വീരന്മാർ മറഞ്ഞുകളഞ്ഞു. അപ്പോൾ കള്ളന്മാർ ആ വീരന്മാരുടെ വിരഹംകൊണ്ട് വ്യസനത്തോടുകൂടി ശ്രീധരസ്വാമിയുടെ പടിക്കൽത്തന്നെ ഇരുന്നു. അവർ വളരെ നേരം പടിക്കൽ ഇരിക്കുന്നതു കണ്ടിട്ട്, സ്വാമി അവരോട്, 'നിങ്ങൾ എന്റെകൂടെ വന്നവരല്ലേ? ഇവിടെ ഇരിക്കുന്നതു എന്തിനാണ്? വല്ല കാൎയ്യവും ഉണ്ടോ? ഇന്നു താമസിക്കേണമെങ്കിൽ എന്റെ ഗൃഹത്തിൽവന്ന് ഇരുന്നുകൊൾവിൻ" — എന്നു പറഞ്ഞു. സ്വാമിയുടെ വാക്കു കേട്ട് കള്ളന്മാർ, "ഞങ്ങൾക്ക് ഇവിടെ താമസിക്കേണ്ടാ; ഭവാന്റെകൂടെ വന്നവരായ ആ വീരന്മാരെ കാണ്മാൻ ഞങ്ങൾക്ക് ആഗ്രഹമുണ്ട്. അവരുടെ ദേഹങ്ങൾ വെളുത്തതും പച്ചയുമാണ്. വില്ലും അമ്പും കൈയിൽ ധരിച്ചിട്ടുണ്ട്. ആ സുന്ദരപുരുഷന്മാരെ ഒന്നു കണ്ടിട്ട് ഞങ്ങൾ പോയിക്കൊള്ളാം" — എന്ന് മറുപടി പറഞ്ഞു. അതുകേട്ട്, സ്വാമി, "നിങ്ങൾ എന്താണ് പറയുന്നത്? ഇതു വളരെ ആശ്ചൎയ്യമായിരിക്കുന്നുവല്ലോ! നിങ്ങൾ പറയുന്നതു സത്യംതന്നെയോ? നിങ്ങൾ ആരാണ്, നിങ്ങൾക്ക് ഏതു ദേശമാണ്, നിങ്ങൾ എന്തു പ്രവൃത്തിക്കാരാണ്, സത്യം പറയുക. എന്നാൽ ഞാൻ ആ വീരന്മാരെ കാണിച്ചുതരാം" — എന്നു ഉത്തരം പറഞ്ഞു.

ഇതു കേട്ടപ്പോൾ, കള്ളന്മാർ, "ഹേ സ്വാമിൻ! ഞങ്ങൾ ബ്രാഹ്മണകുലത്തിൽ ജനിച്ചവരാണ്. ബ്രാഹ്മണകൎമ്മങ്ങൾ ദൂരവേ വിട്ട്, ഈ കാട്ടിൽ താമസിച്ച്, ചോരവൃത്തികൊണ്ടാണ് ഞങ്ങൾ ജീവനം കഴിക്കുന്നതു്. ഭവാൻ ധനവുംകൊണ്ടു വരുന്നതു കണ്ട്, ഭവാനെ കൊന്ന് ധനം അപഹരിക്കുവാൻ വേണ്ടിയാണ് ഞങ്ങൾ പിന്നാലെ കൂടിയതു്. അപ്പോൾ ആ വീരന്മാർ ഞങ്ങളെ ഭയപ്പെടുത്തിക്കൊണ്ടു പിന്നാലെ വന്നു. അതുകൊ

ണ്ടാണ് ഞങ്ങൾ ഭവാനെ ഉപദ്രവിക്കാഞ്ഞത്. ഭവാൻെറകൂടെ അവരും ഗൃഹത്തിൻെറ ഉള്ളിലെക്കു കടന്നു. പിന്നെ അവരെ കണ്ടില്ല"— എന്നു വിവരമായി പറഞ്ഞു. ഇങ്ങിനെ അവർ പറഞ്ഞതു കേട്ട് സ്വാമി അവരെ വേഗം നമസ്കരിച്ച്, "നിങ്ങൾ ധന്യന്മാർ തന്നെയാണ്"— എന്നു പറഞ്ഞു. അപ്പോൾ അവർ, "ഹെ സ്വാമി! എന്താണ് ഇങ്ങിനെ പറയുന്നത്? ഞങ്ങളോടു പ്രതിജ്ഞ ചെയ്തപ്രകാരം ആ വീരന്മാരെ കാണിച്ചുതരിക"— എന്നു പറഞ്ഞു. ഇതു കേട്ട്, സ്വാമി, പിന്നെയും, അവരോട്, "അവർ എൻെറ ഗൃഹത്തിൽ ഇല്ല. അവർ ശ്രീരാമലക്ഷ്മണന്മാരാണ്. നിങ്ങൾ എന്നെ കൊല്ലുവാൻ വന്നപ്പോൾ എന്നെ രക്ഷിപ്പാൻ വേണ്ടി ഞാൻ ശ്രീരാമകവചം ജപിച്ചു. അതിന്നുവേണ്ടി ഭക്തവത്സലന്മാരായിരിക്കുന്ന അവർ എൻെറ ഗൃഹംവരെ വന്നിട്ട് മറഞ്ഞുപോയതാണ്. നിങ്ങളുടെ കണ്ണുകൾകൊണ്ടു രാമലക്ഷ്മണന്മാരെ കണ്ടതുകൊണ്ടു നിങ്ങൾ ഭാഗ്യവാന്മാരും ധന്യന്മാരും ആണ്"—എന്നു പറഞ്ഞു. ഇങ്ങിനെ സ്വാമിയുടെ വാക്കു കേട്ട് ആ കള്ളന്മാർ അവരുടെ ആയുധങ്ങളെ വലിച്ചെറിഞ്ഞു് പൊട്ടുന്നനവെ ഉണ്ടായ ഭക്തിവൈരാഗ്യങ്ങളോടുകൂടി സ്വാമിയെ നമസ്കരിച്ച്, അവർ കണ്ട രാമലക്ഷ്മണന്മാരുടെ മനോഹരവിഗ്രഹത്തെ തന്നെ ധ്യാനിച്ച്, കുറേദിവസംകൊണ്ട് മഹാ ഭക്തന്മാരായിത്തീന്നു. കള്ളന്മാരായിരുന്ന നാലും, കലിയുഗത്തിൽ, ക്ഷണഭക്തികൊണ്ട് ഉത്തമന്മാരാവും, എന്ന് വാദമില്ലാത്തതാകുന്നു. അതുകൊണ്ട്, മനുഷ്യൎക്ക് ഭക്തിയോളം സുഖകരമായി മറ്റൊന്നും ഇല്ല.



## നാല്പത്തൊമ്പതാം സ൪ഗ്ഗം.

### വില്വമംഗലചരിതം.

കൃഷ്ണവേണി എന്നു പേരായ നദിയുടെ തീരത്തിൽ, ദാക്ഷിണാത്യകുലത്തിൽ, അതിധനവാനും അതിസുന്ദരനും ആയി വി

ലോമംശലൻ എന്ന പേരായ ഒരു ബ്രാഹ്മണൻ ഉണ്ടായി. ചെറുപ്പത്തിൽ അച്ഛൻ അധികം ലാളിച്ചതുകൊണ്ട്, അവൻ വിദ്യാഭ്യാസത്തിൽ അഭിരുചിയില്ലാത്തവനായിത്തീൎന്നു. അല്പകാലംകൊണ്ട് അച്ഛൻ മരിച്ചു. ഉടനെ അവൻ തന്റെ ഇഷ്ടംപോലെ ധനത്തെ ദുൎവ്യയം ചെയ്തുതുടങ്ങി. വേശ്യാസ്ത്രീകളോടുകൂടി പാട്ടുപാടിയും ആട്ടം ആടിയും കാലം കഴിച്ചിരുന്നു.

ഇങ്ങിനെ ഇരിക്കുമ്പോൾ, ചിന്താമണി എന്ന പേരായി, സൽഗുണങ്ങളോടുകൂടിയ ഒരു ദാസിയുണ്ടെന്ന് ആരോ പറഞ്ഞു കേട്ടു. കൃഷ്ണാനദിയുടെ അക്കരെയിലായിരുന്നു അവളുടെ ഗൃഹം. ഈ ബ്രാഹ്മണൻ അവളെ അന്വേഷിച്ച്, തന്റെ മൎയ്യാദയെല്ലാം ഉപേക്ഷിച്ച്, അവളുടെ ഗൃഹത്തിലേക്കു പോയി. തന്റെ ബന്ധുക്കൾ വളരെ വിരോധിച്ചിട്ടും കേൾക്കാതെ, കാമപരവശനായി, അവൻ അവളെ ഒരു ക്ഷണംപോലും പിരിയാതെ ഇരുന്നു. കുറച്ചുകാലംകൊണ്ട് തന്റെ ദ്രവ്യമെല്ലാം അവൾക്കു കൊടുത്തുകഴിഞ്ഞു. പിന്നെ ദിവസംതോറും മോഷണംചെയ്ത് ദ്രവ്യം സമ്പാദിച്ച് അവൾക്കു കൊടുത്ത് അവളെ സന്തോഷിപ്പിച്ചുവന്നു. ഇങ്ങിനെ കുറെ കാലം കഴിഞ്ഞപ്പോൾ, ഒരുദിവസം വിലോമംശലന്റെ അച്ഛന്റെ ശ്രാദ്ധം വന്നു. അന്ന് അച്ഛന്റെ ശ്രാദ്ധമാണെന്ന് ആയാൾക്ക് ഓൎമ്മവന്ന് ചിന്താമണിയോട് ഇങ്ങിനെ പറഞ്ഞു: "ഹേ പ്രിയേ! ഇന്ന് എന്റെ അച്ഛന്റെ ശ്രാദ്ധമാണ്. ഞാൻ ഇപ്പോൾ പോകുന്നു. ഇന്ന് നിന്റെ അടുക്കൽ വരുവാൻ പാടില്ലല്ലോ. ആ സങ്കടം എനിക്ക് മരണത്തെക്കാൾ അധികമായിരിക്കുന്നു."

ഇതു കേട്ടപ്പോൾ, ചിന്താമണി, "ഇതുകൊണ്ടു ദുഃഖിക്കേണ്ട. ഗൃഹത്തിൽ പോയി ശ്രാദ്ധമെല്ലാം കഴിച്ച് നാളെ വരിക" എന്ന് മറുവടിപറഞ്ഞു. ഇതുകേട്ട്, ബ്രാഹ്മണൻ തന്റെ ഗൃഹത്തിലേക്കു പോയി, ബ്രാഹ്മണരെയും മറ്റും വിളിച്ച് ശ്രാദ്ധകൎമ്മം കഴിച്ചു. ബ്രാഹ്മണരെ ഭക്ഷണം കഴിപ്പിച്ച് [illegible] ആ

നാം ഭക്ഷണം കഴിച്ചു. ആ വകയെല്ലാം, ചിന്താമണിയെത്തന്നെ വിചാരിച്ചുകൊണ്ടു, ഒരുവിധം കഴിച്ചുകൂട്ടി. സന്ധ്യാവന്ദനത്തിന്ന് കൃഷ്ണാനദിയിലേക്കു പോയപ്പോൾ, ചിന്താമണിയുടെ ഗൃഹം ദൂരത്തിൽ കണ്ടതുകൊണ്ട് കാമപരവശനായി, "ഹെ പ്രിയെ! നിന്റെ മന്ദസ്മിതത്തോടുകൂടിയ മുഖം കാണാതെ ഞാൻ എങ്ങിനെ ഇരിക്കട്ടെ? ഈ നദിയെ ഞാൻ എങ്ങിനെ കടക്കട്ടെ? വർഷംകൊണ്ടു പ്രവാഹം വർദ്ധിച്ചിരിക്കുന്നുവല്ലൊ."— എന്നിങ്ങിനെ പറഞ്ഞ് കരഞ്ഞുംകൊണ്ട്, ആ ബ്രാഹ്മണൻ, അതിപ്രവാഹമുള്ള നദിയെ കടക്കുവാൻ ശ്രമിക്കുന്നതു് ജനങ്ങൾ കാണുമെന്നുള്ള ഭയത്താൽ, ഗൃഹത്തിലേക്കുതന്നെ മടങ്ങിപ്പോയി. രാത്രി ശയനഗൃഹത്തിൽ പോയി കിടന്ന് ചിന്താമണിയെത്തന്നെ വിചാരിക്കകൊണ്ടു ഉറക്കം ഒട്ടും വന്നില്ല. വിരഹാതുരനായിരിക്കുന്ന അവൻ ഇങ്ങിനെ അർദ്ധരാത്രിവരെ കഴിച്ചുകൂട്ടി. പിന്നെ മനസ്സ് ഒരുവിധത്തിലും നിർത്തിയാൽ നിൽക്കാതായി. ഇങ്ങിനെ കാമപരവശനായ അവൻ എഴുനീറ്റ് നദീതീരത്തിലേക്കു പോയി. നദിയുടെ അതിപ്രവാഹത്തെയും അതിവർഷത്തെയും കണ്ട്, അവൻ കുറെനേരം അവിടെനിന്നു. അപ്പോൾ ഇടിമിന്നൽകൊണ്ടു വെള്ളത്തിൽ ഒലിച്ചുവരുന്നതായ ഒരു ശവത്തെക്കണ്ടു. ആ കാമാർത്തനായ ബ്രാഹ്മണൻ അതു തോണിയാണെന്ന് വിചാരിച്ച് അതിൽ മുറുകെ പിടിച്ച് കയറി വളരെ പണിപ്പെട്ട് അങ്ങേക്കരയിൽ എത്തി ഇറങ്ങി, ചിന്താമണിയുടെ ഗൃഹത്തിൻപടിക്കൽ പോയി നോക്കുമ്പോൾ, വാതിൽ അടച്ചിരിക്കുന്നതുകണ്ടു. എങ്ങിനെയാണ് അകത്തു കടക്കേണ്ടത് എന്ന് ആലോചിക്കുമ്പോൾ, അവിടെ കയറുപോലെ തൂങ്ങിക്കിടക്കുന്ന ഒരു സർപ്പത്തെ കണ്ടു. കാമാർത്തനായ അവൻ അതു വള്ളിയാണെന്ന് വിചാരിച്ച് അതിനെ പിടിച്ച് മുറുകെ കയറി അകത്തു കടന്നു, ദരിദ്രനായ മനുഷ്യൻ ചിന്താമണിയെ കണ്ടു സന്തോഷിക്കുന്നതുപോലെ, അവൻ ചിന്താമണിയെ കണ്ടു സന്തോഷി

ച്ച്, തന്റെ പ്രിയയുടെ അട്ടത്തിൽപോയി, "പ്രാണപ്രിയെ! ഇതാ ഞാൻ വന്നുവല്ലൊ" എന്നു പറഞ്ഞു. ആ സാഹസത്തെ കണ്ടിട്ട് ചിന്താമണി, "ഹെ ബ്രാഹ്മണ! ഈ അൎദ്ധരാത്രിയിൽ അതിവൎഷസമയത്തിൽ അതിപ്രവാഹമുള്ള നദിയെ കടന്ന് എങ്ങിനെയാണ് വന്നത്? പടിവാതിൽ അടച്ചിരുന്നുവല്ലൊ. അതു എങ്ങിനെയാണ് തുറന്നത്?"— എന്നു ചോദിച്ചു. ഇതു കേട്ട, വില്വമംഗലൻ, "ഹെ പ്രിയെ! നദികടക്കുവാൻ തോണിയുണ്ടായിരുന്നു. പടിക്കൽ ഒരു വള്ളി തൂങ്ങിക്കിടന്നിരുന്നു. അതു പിടിച്ചു കയറി ഞാൻ അകത്തേക്കു കടന്നു", എന്നു പറഞ്ഞു.

ഇതു കേട്ട്, ചിന്താമണി, "എന്നാൽ ആ തോണിയും ആ വള്ളിയും എനിക്കു കാണിച്ചുതരിക". എന്നു പറഞ്ഞ് ചിന്താമണിയെ കൂട്ടിക്കൊണ്ടു പടിക്കൽ പോയി, ആ വള്ളി കാണിച്ചുകൊടുത്തു. അപ്പോൾ ചിന്താമണി അതു നോക്കീട്ട് "ഹെ മൂഢ! ഇതു സൎപ്പമാണല്ലൊ!" എന്നു പറഞ്ഞു ഉറക്കെ കൈകൊട്ടി ആ സൎപ്പത്തിനെ പുറത്താക്കി. ഇനി ആ തോണിയും നോക്കട്ടെ എന്ന് പറഞ്ഞ്, രണ്ടാളുംകൂടി നദിയിലേക്കു പോയി തോണി നോക്കി.

ചിന്താമണി അതിനെ കണ്ടിട്ട് വളരെ കോപത്തോടുകൂടി, "ഇത തോണിയല്ല, ശവമാണ്. ഭവാൻ കാമമോഹിതനായിട്ട് ഒന്നും തന്നെ അറിയുന്നില്ല. ഭാഗ്യംകൊണ്ടാണ് ജീവിച്ചത്. ബ്രാഹ്മണനായ ഭവാൻ ബ്രാഹ്മണന്നു വേണ്ടുന്ന സംസ്കാരങ്ങളെല്ലാം ചെയ്ത് വിദ്യാഭ്യാസവും ചെയ്ത് മൂഢനെപ്പോലെ കാണിക്കുന്നുവല്ലൊ. ഇന്ന് അച്ഛന്റെ ശ്രാദ്ധമായിട്ട് ഇങ്ങിനെയുള്ള നിന്ദ്യകൎമ്മം ചെയ്യുന്നുവല്ലൊ. ഭവാന്റെ ബ്രാഹ്മണവംശം എവിടെ? ദുരാചാരയായ ഞാൻ എവിടെ? ദൈവഗതി അത്ഭുതം തന്നെ! ലോകത്തിൽ സജ്ജനങ്ങളാൽ നിന്ദ്യനായ ഭവാന്റെ മുഖദൎശനം ചെയ്യരുത്. ബ്രാഹ്മണധൎമ്മങ്ങളേയും ത്യജിച്ച് ദുൎമ്മാൎഗ്ഗങ്ങളെ ആ

ചരിച്ചു നടന്നതു് മതിയാകുക. ഹെ ബ്രാഹ്മണാധമ! എന്റെ മേൽ ഇത്ര കലശലായി ഉറപ്പിച്ചിരുന്ന മനസ്സിനെ ആ പരമാത്മാവായിരിക്കുന്ന ഭഗവാങ്കൽ ഉറപ്പിച്ചിരുന്നാൽ മനുഷ്യജന്മം സഫലമായിരിക്കുമല്ലോ. വെറുതെ എന്നോടുകൂടി രമിക്കുവാൻ പ്രാണനെക്കൂടി ഉപേക്ഷിച്ചു വന്നതു് എന്തിനാണ്? ബ്രാഹ്മണൻ ശ്രാദ്ധദിവസം മൈഥുനം ചെയ്താൽ രൌരവമായിരിക്കുന്ന നരകം അനുഭവിച്ചു് പാപശേഷംകൊണ്ടു് ഗ്രാമസൂകരമായി ജനിക്കും, എന്നു് ബ്രാഹ്മണർ പറഞ്ഞു് ഞാൻ കേട്ടിട്ടുണ്ടു്. ആ ധർമ്മങ്ങളെല്ലാം ത്യജിച്ചു് എന്നോടുകൂടി രമിക്കുവാൻ വന്നുവല്ലോ. ബ്രാഹ്മണാധമനായ ഭവാനെ എനിക്കു കാണുകയേ വേണ്ട. ഭവാൻ ശ്രാദ്ധം കഴിച്ചാൽ അച്ഛനമ്മമാർ തൃപ്തിപ്പെടുമോ?" എന്നു പറഞ്ഞു.



ഇങ്ങിനെ ചിന്താമണി പലവിധം പറഞ്ഞതു കേട്ടു്, ബ്രാഹ്മണനു് ബോധം ഉണ്ടായി. കാമത്തിൽനിന്നു് മനസ്സു പിരിഞ്ഞു്, കുറച്ചുനേരം ആലോചിച്ചുകൊണ്ടു് വെറുതെ നിന്നിട്ടു്, ചിന്താമണിയോടു ഇങ്ങിനെ പറഞ്ഞു. "നീ നിന്റെ ഗൃഹത്തിലേക്കു പോവുക. ഞാൻ രാത്രി ഇവിടെ തന്നെ കഴിച്ചു് രാവിലെ സകലവും ത്യജിച്ചു് എന്റെ ഇഷ്ടംപോലെയുള്ള ദിക്കിലേക്കു് പോയ്ക്കൊള്ളാം". ഇതുകേട്ടു് ചിന്താമണി, "ഞാൻ ഭവാന്റെ സാഹസപ്രവൃത്തി കണ്ടിട്ടു് കോപം വന്നതിനാൽ പറഞ്ഞതാണ്. അതെല്ലാം ഭവാൻ ക്ഷമിക്കണം. നമ്മുടെ ഗൃഹത്തിലേക്കു പോവുക." എന്നു പറഞ്ഞു.

ഇതു കേട്ടു് ബ്രാഹ്മണൻ, "ഇനി എന്നോടു് നീ ഒന്നും പറയരുതു്. എനിക്കു സൽബുദ്ധി ഉപദേശിച്ചതുകൊണ്ടു് നീ എന്റെ ഗുരുവായി. ഇനി നീ എന്റെ അമ്മയെപ്പോലെയാണ്. ഞാൻ നിന്നെ നമസ്കരിക്കുന്നു"—എന്നുപറഞ്ഞു് വേഗം അവിടെനിന്നുപോയി. ചിന്താമണി കുറേദൂരം പിന്നാലെ നടന്നു്, "നി

ൽക്കുക, നിൽക്കുക," എന്നുപറഞ്ഞു. ബ്രാഹ്മണൻ തിരിഞ്ഞു നോക്കിയതുതന്നെയില്ല. അപ്പോൾ അവൾ മടങ്ങി ബ്രാഹ്മണനെ ത്തന്നെ വിചാരിച്ചുകൊണ്ടു ഗൃഹത്തിലേക്കുപോയി. ബ്രാഹ്മണൻ ബദ്ധപ്പെട്ടു കുറേദൂരംനടന്നു. ഒരു ദിക്കിൽ രാത്രികഴിയുമ്പോളും ഇരുന്നു് രാവിലെ ദ്വാരദിക്കിലേക്ക് പോവുകയും ചെയ്തു.

## അമ്പതാംസൎഗ്ഗം.

### വില്വമംഗലചരിതം. (2)

ആ വില്വമംഗലബ്രാഹ്മണൻ വഴി നടക്കുമ്പോൾ ഇങ്ങിനെ ആലോചിച്ചുതുടങ്ങി: "ഞാൻ ഇനി ആരെയാണ് ശരണം പ്രാപിക്കേണ്ടതു്? എങ്ങിനെയാണ് സൽഗതി ലഭിക്കേണ്ടുന്നതു്? ഞാൻ ജനിച്ചതുമുതൽ ഇതുവരെക്കും യാതൊരു സൽകൎമ്മവും ചെയ്തിട്ടില്ലല്ലോ. സൎവ്വപാപഹരനായിരിക്കുന്ന ശ്രീകൃഷ്ണസ്വാമിയെ ഞാൻ എങ്ങിനെയാണ് ഭജിക്കേണ്ടതു്?" എന്നിങ്ങിനെ വിചാരിച്ചു്, ആ ബ്രാഹ്മണൻ പശ്ചാത്താപംകൊണ്ട് ദുഃഖിതനായും ചിന്താപരവശനായും ഭവിച്ചു്, ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ ഇരുന്നു് വിശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ, ഒരു വഴിപോക്കനായ ബ്രാഹ്മണൻ അവിടെ വന്നിരുന്നു വിശ്രമിച്ചു. കുറേനേരം കഴിഞ്ഞപ്പോൾ, ആ വഴിപോക്കൻ ഇങ്ങിനെ ചോദിച്ചു: "ഭവാൻ ആരാണ്? എവിടെ നിന്നാണുവരുന്നതു്? വളരെ വ്യസനമുള്ളവനെപ്പോലെ തോന്നുന്നുവല്ലോ. ഭവാൻ വല്ല ബ്രഹ്മഹത്തിയോ മറ്റോ ചെയ്തുവോ?"

ഇതു കേട്ടു്, വില്വമംഗലൻ, താൻ ജനിച്ചതുമുതൽ ചിന്താമണിയുടെ വാക്കുകൊണ്ടു വിരക്തനായതുവരെയുള്ള സകല

വൃത്താന്തങ്ങളും പറഞ്ഞു. പിന്നെ, താൻ അപ്പോൾ തന്റെ താപത്തെ ശമിപ്പിക്കുവാൻ സമർത്ഥനായ ഒരു സൽഗുരുവിനെ അന്വേഷിച്ചു നടക്കുകയാണ് എന്നും പറഞ്ഞു.

അപ്പോൾ വഴിപോക്കൻ, "ഹെ ബ്രാഹ്മണ! ദുഃഖിക്കേണ്ടാ. ഇവിടെ സമീപത്തിൽ സോമഗിരി എന്നുപേരായ ഒരാൾ ഇരിക്കുന്നുണ്ട്. അദ്ദേഹം ബ്രാഹ്മണശ്രേഷ്ഠനാണ്, തപസ്വിയുമാണ്. വാനപ്രസ്ഥാശ്രമത്തെ അനുസരിച്ചുകൊണ്ട് കാട്ടിൽ തന്നെയാണ് ഇരിക്കുന്നത്. സർവ്വഭൂതങ്ങളിലും ദയയുള്ളവനാണ്, അദ്ദേഹത്തിനെ ശരണം പ്രാപിക്കുക; എന്നാൽ അദ്ദേഹം നിന്നെ രക്ഷിക്കും" ഇതു കേട്ട്, ഉടനെ വില്വമംഗലൻ ആ ബ്രാഹ്മണനെ നമസ്കരിച്ച്, പുറപ്പെട്ട്, സോമഗിരി തപസ്സുചെയ്യുന്ന ദിക്കിൽപോയി ആയാളെ കണ്ട് നമസ്കരിച്ചെഴുനീറ്റ് തൊഴുതുകൊണ്ടു നിന്നു.

ഇതു കണ്ട്, സോമഗിരി, "നീ ആരാണ്? എവിടെ നിന്നാണ് വരുന്നതു? ഇവിടെ എന്തിനായിട്ടാണ് വന്നത്? വേഗം പറയുക"— എന്നു ചോദിച്ചു. ഇതു കേട്ടപ്പോൾ വില്വമംഗലൻ തന്റെ വൃത്താന്തങ്ങളെല്ലാം പറഞ്ഞ്, തന്നെ പാപത്തിൽ നിന്ന് ഉദ്ധരിപ്പിക്കണമെന്നു പ്രാർത്ഥിച്ചു. അപ്പോൾ, സോമഗിരി, "നീ ഇവിടെത്തന്നെ സുഖമായിരിക്കുക. ഇപ്പോൾ തന്നെ നിനക്ക് ഇഷ്ടത്തെ നൽകുന്നതായ ഒരു മന്ത്രം ഉപദേശിക്കാം" എന്ന് പറഞ്ഞ് ആലോചിച്ചുതുടങ്ങി: "ഇവന്നു ഞാൻ എന്താണ് ഉപദേശിക്കേണ്ടതു? ഇവന്റെ ദുഷ്കൃതം എന്തുകൊണ്ടു നീങ്ങും? ഇവൻ ജന്മപ്രഭൃതി മഹാപാപിയാണ്. ബ്രാഹ്മണധർമ്മത്തിൽനിന്ന് അധഃപതിച്ചവനുമാണ്." ഇങ്ങിനെ ആലോചിക്കുമ്പോൾ, സോമഗിരിയുടെ മനസ്സിൽ ഇങ്ങിനെ (ഒരു ശ്ലോകം) തോന്നി. 'കൃഷ്ണാ എന്നുള്ള ദിവ്യനാമം ആരുടെ വാക്കിൽ ഇരിക്കുന്നുവോ അവരുടെ സകല പാപങ്ങളും ഭസ്മമായി ഭവി

ക്കുന്നു. ദരിദ്രനാവട്ടെ, രോഗിയാവട്ടെ, ദുർഗ്രഹങ്ങളാൽ ബാധിക്കപ്പെട്ടവനാവട്ടെ 'ശ്രീകൃഷ്ണ' എന്നുള്ള നാമം ജപിക്കുന്നതായാൽ സകല ഉപദ്രവങ്ങളും നീങ്ങി സുഖിയായി ഭവിക്കും, നിശ്ചയമാണ്."— സോമഗിരി, മനസ്സുകൊണ്ടു, ഇതുതന്നെയാണു ഇവന്നു സിദ്ധൌഷധം എന്ന് നിശ്ചയിച്ച്, വളരെ പ്രസന്നനായി വില്വമംഗലത്തോടു പറഞ്ഞു: "നീ എന്റെ കൂടെ കൃഷ്ണാനദിയിലേക്കു വരിക. അവിടെവെച്ച് നിനക്ക് സർവ്വാർത്ഥസാധകമായ മന്ത്രം ഉപദേശിക്കാം"— എന്നുപറഞ്ഞ് രണ്ടാളുംകൂടി കൃഷ്ണാനദിയിലേക്കുപോയി. സ്നാനംചെയ്ത് വിധിപ്രകാരം കൃഷ്ണമന്ത്രത്തെ ഉപദേശിച്ചു; ശിരസ്സിൽ കൈവെച്ച്,വലത്തെ കാതിൽ ഉപദേശിച്ചു. ഗുരുവിന്റെ കരസ്പർശംകൊണ്ടും, മന്ത്രത്തിന്റെ മാഹാത്മ്യംകൊണ്ടും, വില്വമംഗലൻ മഹാപാപങ്ങളിൽനിന്ന് വേർപെട്ട് അഗ്നിയെപ്പോലെ ജ്വലിച്ചു. ഉടനെ സോമഗിരിയെ നമസ്കരിച്ച് ഇങ്ങിനെ പറഞ്ഞു:— "ഹേ ഗുരോ! ഞാൻ കൃതാർത്ഥനായി ഇനി ഞാൻ എന്താണു ചെയ്യേണ്ടതു്, പറയുക" ഇതു കേട്ട്, സോമഗിരി, "ഇനി നീ നല്ല ആചാരങ്ങളെ അനുഷ്ഠിക്കുക. ഈ മന്ത്രം ജപിച്ചുകൊണ്ടു നിനക്ക് ഇഷ്ടമുള്ള ദിക്കിൽ ഇരിക്കുക"— എന്നു പറഞ്ഞു. ഇതുകേട്ട വില്വമംഗലൻ ഗുരുശുശ്രൂഷയിങ്കൽ തല്പരനായിട്ട് ഗുരുവിന്റെ അടുക്കെ തന്നെ താമസിച്ചു. എന്തിനു പറയുന്നു? ആറുമാസംകൊണ്ട് വില്വമംഗലൻ മഹാവിദ്വാനായി ഭവിച്ചു. സർവ്വശാസ്ത്രാർത്ഥങ്ങളെയും അറിഞ്ഞു; സകലവിഷയങ്ങളിലും വൈരാഗ്യവും ഉണ്ടായി.

അനന്തരം, വില്വമംഗലൻ ശ്രീകൃഷ്ണനെ കാണേണമെന്നുള്ള ആഗ്രഹമുണ്ടായതുകൊണ്ടു ഗുരുവിനോട് അനുജ്ഞവാങ്ങി, വൃന്ദാവനത്തിലേക്കു പുറപ്പെട്ടു പോകുന്ന മാർഗ്ഗമദ്ധ്യത്തിൽ, നർമ്മദാനദിയുടെ തീരത്തിൽ അതിമനോഹരമായിരിക്കുന്ന മാഹിഷ്മതിപുരിയെ കണ്ടു. അവിടെ കൃഷ്ണനാമം ജപിച്ചുകൊണ്ടു കുറെ കാലം

താമസിച്ചു. അപ്പോൾ ഒരു ദിവസം ഒരു ആശ്ചര്യമുണ്ടായി. ഒരു ദിവസം, വില്വമംഗലൻ നർമ്മദാനദിയിലേക്കു കുളിപ്പാൻ പോയപ്പോൾ, വിധവയായിരിക്കുന്ന ഒരു ബ്രാഹ്മണസ്ത്രീ കരഞ്ഞുകൊണ്ടിരിക്കുന്നതു കണ്ടു. ഒരു മരിച്ച കുട്ടിയെയും എടുത്തു കരഞ്ഞുകൊണ്ടിരിക്കുന്ന ആ സ്ത്രീയെ കണ്ടു വളരെ ദയയോടുകൂടി, "ഹേ ബ്രാഹ്മണി! ഈ കുട്ടിക്ക് എന്താണ്? ഈ കുട്ടി നിന്റെ ആരാണ്?"— എന്നു ചോദിച്ചു. ഇതുകേട്ട്, ബ്രാഹ്മണസ്ത്രീ കരഞ്ഞുകൊണ്ട്, "ഞാൻ ബ്രാഹ്മണസ്ത്രീയാണ്. ഈ കുട്ടി എന്റെ പുത്രനാണ്. ഈ കുട്ടി ജനിച്ച ഉടനെ എന്റെ ഭർത്താവു മരിച്ചുപോയി. അന്നുമുതൽക്കു കുട്ടിയുണ്ടല്ലൊ എന്നുള്ള ധൈര്യത്തോടുകൂടി ഇരുന്നു. ഇപ്പോൾ ഈ കുട്ടിയും മരിച്ചുപോയി. ഇനി ഞാൻ എന്തു ചെയ്യട്ടെ? എവിടേക്കു പോവട്ടെ? എനിക്ക് ഇനി ആരും ഇല്ല. ഈ കുട്ടിയോടുകൂടെ ഞാനും മരിച്ചുകളയാം. ഞാൻ എന്റെ അച്ഛനു സമനായ ഭവാനെ നമസ്കരിക്കുന്നു"— എന്നു പറഞ്ഞു. ഇതുകേട്ട്, വില്വമംഗലൻ വളരെ കൃപയോടുകൂടെ അവളുടെ അടുക്കെ പോയി ആ കുട്ടിയെ എടുത്ത് തന്റെ മടിയിൽ കിടത്തി, ശ്രീകൃഷ്ണസ്വാമിയെ സ്മരിച്ചു: "ഹേ ഭഗവൻ! എനിക്ക് ഈ കുട്ടിയെ ജീവിപ്പിച്ചു തന്നിട്ടില്ലെങ്കിൽ, ഈ കുട്ടിയോടുകൂടെ ഞാനും മരിക്കും, സംശയമില്ല". ഇങ്ങിനെ നിശ്ചിതചിത്തനായ ഭക്തന്റെ നിർബ്ബന്ധംകണ്ട് ഭഗവാൻ ആ കുട്ടിയെ ജീവിപ്പിച്ചു. അപ്പോൾ ആ കുട്ടിയെക്കണ്ട്, ബ്രാഹ്മണസ്ത്രീ വളരെ സന്തോഷത്തോടുകൂടെ, ബ്രാഹ്മണനെ പിന്നെയും പിന്നെയും നമസ്കരിച്ചു. കുട്ടിയെ എടുത്ത് വില്വമംഗലൻ ആ സ്ത്രീക്കു കൊടുത്തു. എല്ലാവരും അതുകണ്ടു വളരെ ആശ്ചര്യപ്പെട്ടു. അന്നുമുതൽ ജനങ്ങൾ ആ ബ്രാഹ്മണനെ ഈശ്വരനെപ്പോലെ വിചാരിച്ചുവന്നു. പിന്നെ ആ ബ്രാഹ്മണൻ തന്റെ ഗൃഹത്തിലേക്കു പോയി ശ്രീകൃഷ്ണനെ സ്മരിച്ചുകൊണ്ടു മാഹിഷ്മതിയിൽ കുറേകാലം വസിക്കയും ചെയ്തു.



# അമ്പത്തൊന്നാം സൎഗ്ഗം.

## വില്വമംഗലചരിതം (3)

വില്വമംഗലബ്രാഹ്മണൻ ഇങ്ങിനെ മാഹിഷ്മതിയിൽ ഇരിക്കുമ്പോൾ, വിരക്തനായ അദ്ദേഹത്തിനെ ജനങ്ങൾ ചെന്നു് ബുദ്ധിമുട്ടിച്ചുതുടങ്ങി. അപ്പോൾ അദ്ദേഹം തന്റെ ധ്യാനത്തിന്നു ഭംഗം വിഘ്നം വരുമെന്നു വിചാരിച്ചു, അവിടെനിന്നു് വൃന്ദാവനത്തിലേക്കു പുറപ്പെട്ടു; മാൎഗ്ഗമദ്ധ്യത്തിൽ ഒരു മനോഹരിയായ വൈശ്യസ്ത്രീയെ കണ്ടു. നൎമ്മദാനദിയിൽനിന്നു കുളിച്ചു തന്റെ ഗൃഹത്തിലേക്കു പോകുന്ന വഴിക്കു ആ സൎവ്വാംഗസുന്ദരിയെ കണ്ടു്, വില്വമംഗലൻ മോഹിതനായി, അവളുടെ സൌകുമാൎയ്യത്താൽ വശീകൃതനായിട്ടു്, അവളുടെ പിന്നാലെ തൊട്ടുപോലെ നടന്നു. ഒപ്പം നടക്കുന്ന കാമുകനായ ആ ബ്രാഹ്മണനെ കണ്ടു്, അവൾ വേഗം നടന്നു ഗൃഹത്തിൽ ചെന്നു് അവളുടെ ഭൎത്താവിനോടു വൃത്താന്തമെല്ലാം പറഞ്ഞറിയിച്ചു. അപ്പോൾ ഭൎത്താവു്, അവളോടു്, "ആവട്ടെ നീ ഇവിടെത്തന്നെ ഇരിക്കുക. അദ്ദേഹം വന്നാൽ അദ്ദേഹത്തിന്റെ ഇഷ്ടത്തെ ചെയ്യുക. എന്റെ കല്പനപ്രകാരം ചെയ്യുന്നതുകൊണ്ടു് നിനക്കു പാതിവ്രത്യഭംഗം വരുന്നതല്ല"— എന്നു പറഞ്ഞുകൊണ്ടിരിക്കുമ്പോൾ, വില്വമംഗലൻ അവളുടെ പടിക്കൽ പോയി മിണ്ടാതെ നിന്നു. അപ്പോൾ വൈശ്യൻ ചെന്നു് നമസ്കരിച്ചു് "ഹേ ഭഗവൻ! എന്റെ ഗൃഹത്തിലേക്കു വരിക. ഞാൻ ഭവാന്റെ ദാസനാണു്, ഇവൾ ദാസിയുമാണു്. ഇഷ്ടംപോലെ ചെയ്യുക. ഭവാൻ എന്റെ ഗൃഹത്തിൽ വന്നതുകൊണ്ടുതന്നെ എന്റെ ജന്മം സഫലമായി." എന്നു പറഞ്ഞു.

ഇങ്ങിനെ വൈശ്യൻ പറഞ്ഞതുകേട്ടു്, അദ്ദേഹം അവനെ പ്രശംസിച്ചു്, ആ വൈശ്യസ്ത്രീയോടു് "നീ ഗൃഹത്തിലേക്കു വരി

ക്കു, ഇനിക്ക് ഒന്നു പറവാനുണ്ട്" എന്നു പറഞ്ഞു. ഇതുകേട്ട് അവൾ ഭർത്താവിന്റെ അനുമതിയോടുകൂടി ഗൃഹത്തിൽ ഗോപ്യമായ ഒരു സ്ഥലത്തു പോയി നിന്നു.

അപ്പോൾ ആ വില്വമംഗലൻ അവളെ നമസ്കരിച്ച് "ഹേ സാധ്വി! എനിക്കു രണ്ടു സൂചികൾ തരിക"— എന്നു പറഞ്ഞതനുസരിച്ച്, അവൾ സൂചി കൊണ്ടുവന്നു കൊടുത്തു. അവൻ അതു രണ്ടും വാങ്ങി തന്റെ രണ്ടു കണ്ണുകളേയും കുത്തിപ്പൊട്ടിച്ച് ഉടനെ പുറത്തേക്കു പോവുകയും ചെയ്തു. കണ്ണുകളിൽനിന്ന് രക്തം ഒഴുകിക്കൊണ്ടു പുറത്തേക്കു പോകുന്ന ആ ബ്രാഹ്മണനെ കണ്ട്, ആ ദമ്പതികൾ ഉറക്കെ കരഞ്ഞുകൊണ്ട് പിന്നാലെ ചെന്നു. അപ്പോൾ ബ്രാഹ്മണൻ, "നിങ്ങൾ നിൽക്കുവിൻ. നിങ്ങൾക്കു യാതൊരപരാധവും ഇല്ല. നിങ്ങളുടെമേൽ ഞാൻ വളരെ പ്രസാദിച്ചിരിക്കുന്നു. എന്റെ കണ്ണുകളുടെ ദുർന്നയംകൊണ്ടു കാമമോഹിതനായ ഞാൻ ഈ പതിവ്രതയെ ആഗ്രഹിച്ചു. അതുകൊണ്ടാണ് കണ്ണുകൾ കുത്തിപ്പൊട്ടിച്ചതു്. ഞാൻ പോകുന്നു; നിങ്ങൾ പോയി സുഖമായിരിക്കുവിൻ" എന്നു പറഞ്ഞു.

ആ ബ്രാഹ്മണൻ അവിടെനിന്നു പുറപ്പെട്ട്, മധുരാരാജ്യത്തിൽ എത്തി. കാളിന്ദീനദിയിൽ കുളിച്ച് കരയിൽ കയറി ഇരുന്നു; വിശപ്പുകൊണ്ടും ദാഹംകൊണ്ടും പീഡിതനായി ഇങ്ങിനെ വിചാരിച്ചു: "എന്റെ വിശപ്പു മാറുവാൻ ഭക്ഷണം ആരാണ് തരുന്നത്? ഞാൻ എവിടെയാണ് പോകേണ്ടത്? അന്ധനായി ജീവിച്ചിരുന്നിട്ടു ഫലമെന്താണ്? ഈ മധുരാപുരി കൃഷ്ണന്റെ ജന്മഭൂമിയാണ്, ഇതു മോക്ഷപ്രദയാണ്; ഇവിടെ ദേഹം ത്യജിച്ചാൽ സൽഗതിയും ലഭിക്കും"— ഇങ്ങിനെ നിശ്ചയിച്ച് ആ ബ്രാഹ്മണൻ അവിടെത്തന്നെ ഇരുന്നു.

രണ്ടുദിവസം യമുനാനദിയിലെ വെള്ളംകൂടി കുടിക്കാതെ അങ്ങിനെതന്നെ ഇരുന്നു. മൂന്നാംദിവസം അർദ്ധരാത്രിയിൽ, ഭ

ക്തവത്സലനായ ഭഗവാൻ ബ്രാഹ്മണവേഷം ധരിച്ച് ഭൂമിയിൽ ആർക്കും ലഭിക്കാത്തതായ അന്നം എടുത്തുകൊണ്ട്, വില്വമംഗലന്റെ അടുക്കെ വന്ന് ഇങ്ങിനെ പറഞ്ഞു: "ഹേ ബ്രാഹ്മണ! നീ എഴുന്നീല്ക്കുക, നീ വിശന്നിരിക്കുന്നു എന്ന് അറിഞ്ഞിട്ട് ഞാൻ ഇതാ അന്നം കൊണ്ടുവന്നിരിക്കുന്നു. എഴുന്നേറ്റ് ഇതു ഭക്ഷിക്കുക. നല്ല ജലം ഇതാ കുടിക്കുക, എന്നിട്ട് സുഖമായി ഉറങ്ങാം".

ഇതു കേട്ടപ്പോൾ വില്വമംഗലൻ, "ഞാൻ അന്ധനാണ്, എന്റെ അടുക്കെ വന്ന് അന്നം എന്റെ കയ്യിൽ തരിക" — എന്നു പറഞ്ഞു. ഇതു കേട്ട് ഭഗവാൻ വില്വമംഗലന്റെ അടുക്കെ പോയി അന്നം കൈയിൽ കൊടുത്തു. ഭഗവാന്റെ കൈ വില്വമംഗലന്റെ കൈയിൽ തട്ടിയപ്പോൾ എന്തോ ഒരു വിശിഷ്ടത ഉണ്ടെന്നു തോന്നി. വില്വമംഗലൻ ഭഗവാന്റെ കൈയിനെ മുറുക്കെ പിടിച്ചു, "ഭവാൻ ആരാണ്? സത്യം പറയുക. അല്ലെങ്കിൽ ഞാൻ കൈ വിടുന്നതല്ല" — എന്നു പറഞ്ഞു. അപ്പോൾ ഭഗവാൻ ബലാൽക്കാരമായി കുടഞ്ഞു തന്റെ കൈയിനെ വലിച്ചെടുത്ത്, ആ ബ്രാഹ്മണന്റെ അടുക്കെ മിണ്ടാതെ നിന്നു. അപ്പോൾ ബ്രാഹ്മണൻ "ഹേ പ്രഭോ! ഞാൻ ഭവാനെ അറിഞ്ഞു. ബലംകൊണ്ട് എന്നെ ജയിച്ച് എന്റെ കൈയിൽനിന്നു പുറത്തു പോയല്ലേ? എന്റെ ഹൃദയത്തിൽനിന്നു പുറത്തുപോയാൽ മാത്രമേ ഭവാൻ ജയിക്കുള്ളു" — എന്നു പറഞ്ഞു.

ഇതു കേട്ടപ്പോൾ ഭഗവാൻ അടക്കാൻ പാടില്ലാത്ത സന്തോഷത്തോടുകൂടി ഇങ്ങിനെ പറഞ്ഞു: "ഹേ ബ്രാഹ്മണ! നീ എന്നെ അറിഞ്ഞുവോ? എന്നാൽ നീ എന്റെ പ്രിയൻ തന്നെ. പുത്രമിത്രകളത്രാദികളേയും ധനത്തേയും ഗൃഹത്തേയും എല്ലാം ഉപേക്ഷിച്ച് എന്നെ മാത്രം ശരണമായി പ്രാപിച്ചതുകൊണ്ട്, എനിക്കു നിന്നെക്കാൾ പ്രിയമായി ലോകത്തിൽ ഒരു വസ്തുവും ഇല്ല. ഇതു സത്യമാണെന്നു ഞാൻ നിനക്കു പ്രതിജ്ഞ ചെയ്യുന്നു. എ

നിക്കു മഹാലക്ഷ്മിയെക്കൂടി എൻ്റെ ഭക്തന്മാരോളം വാത്സല്യമില്ല. എനിക്കു ഭക്തന്മാൎക്കുവേണ്ടി ചെയ്തുകൂടാത്തതു് ഒന്നുംതന്നെയില്ല. നോക്കുക. ഞാൻ ഗോകുലത്തിൽ ജനിച്ചു് അവരുടെ ഉച്ഛിഷ്ടവും മററും ഭക്ഷിച്ചു; ഗോപസ്ത്രീകളുടേയും കുബ്ജയുടേയും സഖിത്വമാചരിച്ചു; അൎജ്ജുനൻ്റെ ദാസ്യത്തെ അനുഷ്ഠിച്ചു; ഗണികാഗജഗൃദ്ധ്രപതിതനായ അജാമിളൻ മുതലായവരെ സ്നേഹിച്ചു; എൻ്റെ ഇങ്ങിനെയുള്ള പ്രവൃത്തികളുടെ കാരണത്തെ ആലോചിക്കുക. അതുകൊണ്ടു നീ എൻ്റെ അതിപ്രിയനാകുന്നു. നിനക്കു് അതിസൗന്ദൎയ്യമുള്ള കണ്ണുകൾ ഉണ്ടാകും. നീ അടുത്തകാലത്തു് എൻ്റെ ഈ ബ്രാഹ്മണസ്വരൂപത്തെ കാണും. ഈ സ്വരൂപത്തോടുകൂടെ നമ്മുടെ സഖ്യം ഉണ്ടാവട്ടെ. വിശേഷിച്ചു്, ഞാൻ നിനക്കു് ദിവ്യനേത്രത്തെ തന്നിരിക്കുന്നു. എന്നാൽ യോഗികൾ ധ്യാനിക്കുന്നതായ എൻ്റെ ദിവ്യരൂപം നിനക്കു കാണുവാൻ സാധിക്കും, സംശയമില്ല"— എന്നിങ്ങിനെ ഭഗവാൻ പറഞ്ഞപ്പോൾ, വില്വമംഗലനു കണ്ണുകൾ ഉണ്ടായി. ബ്രാഹ്മണരൂപം ധരിച്ചവനായ ജഗദീശ്വരനെ അവൻ കണ്ടു. ഉടനെ വില്വമംഗലൻ ആനന്ദാശ്രുക്കളെക്കൊണ്ടു ദേഹം മുഴുവൻ നനഞ്ഞവനായിട്ടു്, ശ്രീകൃഷ്ണസ്വാമിയുടെ കാക്കൽ വീണു. അപ്പോൾ ഭഗവാൻ, വാത്സല്യത്തോടുകൂടി അവനെ പിടിച്ചു് എഴുനീല്പിച്ചു്, തൻ്റെ അഭയഹസ്തത്തെ വില്വമംഗലൻ്റെ ശിരസ്സിൽ വെച്ചു്, "ഹെ വില്വമംഗല! നീ സുഖമായി ഇവിടെത്തന്നെ വസിക്കുക. നീ വിചാരിക്കുമ്പോൾ ഞാൻ ഇവിടെ വരാം. അന്നവും ജലവും നിനക്കു് ദിവസവും ഇവിടെ കിട്ടും."— എന്നുപറഞ്ഞു് മറഞ്ഞു.

വില്വമംഗലൻ സന്തുഷ്ടനായി അമൃതിനോടു സമമായിരിക്കുന്ന ആ അന്നപാനാദികളെ അനുഭവിച്ചു് ആ ബ്രാഹ്മണസ്വരൂപത്തെത്തന്നെ സ്മരിച്ചുകൊണ്ടു്, യമുനാതീരത്തിൽ ഇരുന്നു. രാവിലെ എഴുനീററു് വില്വമംഗലൻ, "ഞാൻ രാത്രികണ്ടു സ്വ

സ്വപ്നമോ? അതോ എന്റെ ഭ്രമം തന്നെയോ? മനുഷ്യനായ എനിക്ക് കൃഷ്ണസ്വാമിയോടുള്ള സംഭാഷണം അസംഭവമല്ലേ?'' എന്നിങ്ങിനെ ചിന്താക്രാന്തനായിട്ട്, ആശ്ചൎയ്യം പൂണ്ട്, ഭ്രാന്തനെപ്പോലെ ആയിത്തീൎന്നു. പിന്നെ സ്നാനം മുതലായതുകളെല്ലാം ചെയ്തുകൊണ്ടിരിക്കുമ്പോൾ, ഭഗവാൻ പറഞ്ഞതു് ഓൎമ്മവന്നു: 'നീ വിചാരിക്കുമ്പോൾ ഞാൻ വരാം' എന്നു പറഞ്ഞിട്ടുണ്ടല്ലോ; എന്നാൽ അതുപോലെ വിചാരിക്കാം; വന്നാൽ ഇതെല്ലാം സത്യമെന്ന് വരുന്നതാണല്ലോ'—എന്ന് നിശ്ചയിച്ച് കണ്ണടച്ച് ഭഗവാനെ ധ്യാനിച്ചുകൊണ്ടിരുന്നു. അപ്പോൾ ഭഗവാൻ മുമ്പത്തെ ബ്രാഹ്മണസ്വരൂപത്തോടുകൂടിവന്നു. "ഞാൻ ഇതാ വന്നിരിക്കുന്നു. എന്തിനാണ് എന്നെ വിചാരിച്ചതു്''—എന്നു ചോദിച്ചു. ഇതു കേട്ട് ധ്യാനത്തിൽ നിന്ന് ഉണൎന്ന്, വില്വമംഗലൻ നോക്കുമ്പോൾ, മുമ്പത്തെ രൂപംപോലെതന്നെ കണ്ടു; വളരെ സന്തോഷത്തോടുകൂടെ നമസ്കരിച്ചു. താൻ സംശയിച്ചതു തെററാണെന്ന് അറിഞ്ഞ്, അതിനെ ക്ഷമിക്കണം എന്ന് പ്രാൎത്ഥിച്ചുകൊണ്ട്, തല താഴ്ത്തിനിന്നു. അപ്പോൾ ഭഗവാൻ "ഹെ സഖെ! എന്നെ ഒട്ടും സംശയിക്കേണ്ടാ. നിന്റെമേലുള്ള സ്നേഹംകൊണ്ടു എപ്പോഴും ഞാൻ നിന്റെ അടുക്കെത്തന്നെ ഇരിക്കുന്നു''— എന്നുപറഞ്ഞു മറഞ്ഞു. ബ്രാഹ്മണന്നു സംശയവും തീൎന്നു. വില്വമംഗലൻ സദാകാലവും കൃഷ്ണനെത്തന്നെ ചിന്തിച്ചുകൊണ്ടും, സകലഭൂതങ്ങളും കൃഷ്ണനാണെന്നുള്ള ബുദ്ധി വന്നതുകൊണ്ടും, തന്നെത്താൻ കൃതാൎത്ഥനായി ഭവിച്ചു.



## അമ്പത്തിരണ്ടാംസർഗ്ഗം.

### വില്വമംഗലചരിതം. (4)

വില്വമംഗലൻ ഇങ്ങിനെ ഭഗവാന്റെ സഖ്യംലഭിച്ച്,

എപ്പോഴും ഭഗവാനെ കണ്ടുകൊണ്ടും, സംഭാഷണം ചെയ്തുകൊണ്ടും ഇരിക്കുന്ന കാലത്തു്, ഒരു ദിവസം ശ്രീകൃഷ്ണസ്വാമിയോടു്, താൻ പണ്ട് വേശ്യാലമ്പടനായിരുന്നതും, പിന്നെ അവളുടെ ഉപദേശംകൊണ്ടു ദേവാദികൾക്കുംകൂടി ദുർല്ലഭമായിരിക്കുന്ന അവസ്ഥ പ്രാപിച്ചതും, മററും പറഞ്ഞുകൊണ്ടിരിക്കുമ്പോൾ, ഭഗവാൻ ചിരിച്ചുകൊണ്ടു്, "എന്നാൽ നിന്റെ ആ ചിന്താമണി ഇവിടെ വരും" എന്നുപറഞ്ഞു് മറഞ്ഞുകളഞ്ഞു.

ചിന്താമണിയാവട്ടെ, വില്വമംഗലൻ പോയതിന്നുശേഷം ദുഃഖിതയായിട്ടു് തന്റെ വൃത്തിയെ വിട്ടു് "ഹാ ദൈവമേ! എന്റെ വാക്കുകൊണ്ടു ആ സാധുബ്രാഹ്മണൻ സൎവ്വവും ത്യജിച്ചു് വിരക്തനായി ശ്രീകൃഷ്ണസ്വാമി തന്നെ ശരണം എന്നു വിചാരിച്ചു് ദേശാന്തരം പോയല്ലോ. ഛീ! ഞാൻ മഹാ പാതകിതന്നെ. പണ്ടു്, ഒരു വേശ്യ കിളിക്കു് 'രാമരാമ' എന്നു പറഞ്ഞുകൊടുത്തതുകൊണ്ടു് ഉത്തമഗതിയെ സിദ്ധിച്ചു എന്നു കേട്ടിട്ടുണ്ടു്. ഞാൻ മഹാ പാപിയാണെങ്കിലും 'കൃഷ്ണ കൃഷ്ണ' എന്നുള്ള നാമംകൊണ്ടു സകല പാപങ്ങളിൽ നിന്നും മോചിക്കാം. കലികാലത്തിൽ നാമം തന്നെയാണു് സൎവ്വപാപഹരമായിട്ടുള്ളതു്" എന്നിങ്ങിനെ വിചാരിച്ചു്, സകലങ്ങളിലും വിരക്തയായി ശ്രീകൃഷ്ണതല്പരയായി തന്നെ ഇരുന്നു. ബന്ധുക്കൾ എത്ര പറഞ്ഞിട്ടും, അവൾ അനുസരിച്ചില്ല. "ഗൃഹകൃത്യങ്ങളെല്ലാം നിങ്ങൾതന്നെ ചെയ്യുവിൻ. എന്റെ വൃത്തികൂടി ഞാൻ ത്യജിച്ചിരിക്കുന്നു. ഞാൻ ഇനി ശ്രീകൃഷ്ണസ്വാമിയുടെ ദാസിയാണു്. ഇനി അദ്ദേഹത്തിനെ സന്തോഷിപ്പിച്ചു് സംസാരസാഗരത്തെ കടക്കട്ടെ"— എന്നു് തന്റെ ജനങ്ങളോടു പറഞ്ഞു്, ചിന്താമണി, ഗൃഹത്തെയും ധനത്തെയും പുത്രാദികളേയും മറന്നുകളഞ്ഞു്, കൃഷ്ണക്ഷേത്രങ്ങളിൽ ചെന്നു കൃഷ്ണപ്രതിമകളുടെ മുമ്പിൽ കൃഷ്ണചരിതം പാടി തുള്ളിക്കൊണ്ടു് കൃഷ്ണസ്വാമിയുടെമേൽ ഏകാഗ്രചിത്തയായി ദിവസം കഴിച്ചുവന്നു.

ഇങ്ങിനെ കുറെ കാലം കഴിഞ്ഞപ്പോൾ, ഒരിക്കൽ കൃഷ്ണാതീരവാസികളായ ചില ജനങ്ങൾ കൂടി ശ്രീകൃഷ്ണദൎശനത്തിന്നായി മധുരാപുരിക്ക പുറപ്പെട്ടു. അപ്പോൾ ചിന്താമണിയും അവരൊന്നിച്ച് കൃഷ്ണചരിതം പാടിക്കൊണ്ട് മധുരാപുരിക്കുപോയി; യമുനാനദിയിൽ സ്നാനംചെയ്തു്, കൃഷ്ണസ്വാമിയുടെ സന്നിധിയിൽപോയി, വീണ മടിയിൽ വെച്ചുകൊണ്ട്, കൃഷ്ണചരിതം ഭക്തിയോടുകൂടി പാടി. പിന്നെ എഴുനീറ്റ് കൃഷ്ണസ്വാമിയെ നമസ്കരിച്ച് നൃത്തം ചെയ്തു. ആനന്ദാശ്രുക്കളെക്കൊണ്ട നനഞ്ഞ ദേഹത്തോടുകൂടി അവൾ നൃത്തംചെയ്യുന്നതു കണ്ട്, എല്ലാജനങ്ങളും വിശേഷം വിശേഷം എന്നുപറഞ്ഞു. പിന്നെ നൃത്തം മതിയാക്കുവാൻവേണ്ടി, പൂജകൻ നിവേദ്യം കൊണ്ടുവന്നുകൊടുത്തു. അതു വാങ്ങീട്ടും അവൾ നൃത്തംമതിയാക്കിയില്ല. കുറെകഴിഞ്ഞപ്പോൾ, പൂജകന്മാർ ക്ഷേത്രം അടച്ച് അവരുടെ ഗൃഹത്തിലേക്ക പോയി. അപ്പോൾ ചിന്താമണി നൃത്തം മതിയാക്കി, യമുനാതീരത്തിൽ പോയി, പൂജകൻ കൊടുത്ത നിവേദ്യത്തെ ഭക്ഷിച്ച യമുനാനദിയിൽനിന്ന് ജലപാനവുംചെയ്ത് മടങ്ങിവരുമ്പോൾ, വില്വമംഗലത്തിന്റെ ആശ്രമം കണ്ടു; സാക്ഷാൽ സൂൎയ്യനെപ്പോലെ പ്രകാശത്തോടുകൂടി അവിടെയിരുന്ന ധ്യാനിക്കുന്ന വില്വമംഗലസ്വാമിയേയും കണ്ടു. ആ മഹാനെ കണ്ടിട്ട്, ചിന്താമണി ആശ്രമദ്വാരത്തിൽതന്നെ നിന്നു. അപ്പോൾ വില്വമംഗലൻ അവളെ കണ്ട് വേഗം എഴുനീറ്റ പുറത്തുപോയി അവളെ നമസ്കരിച്ച്, "നിന്റെ ഉപദേശം കൊണ്ട് ഞാൻ ജീവന്മുക്തനായി ഭവിച്ചു" എന്ന പറഞ്ഞു. അപ്പോൾ, ചിന്താമണി, ഭൂമിയിൽ വീണു നമസ്കരിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു: "ഹെ സ്വാമിൻ! ഭവാന്റെ സംസൎഗ്ഗംകൊണ്ടു മഹാപാതകിയായ ഞാനും സകല പാപങ്ങളിൽനിന്നു മോചിച്ച് ശ്രീകൃഷ്ണസ്വാമിയെ ശരണം പ്രാപിച്ചു." ഇങ്ങിനെ അവർ അന്യോന്യം സ്തുതിച്ചുകൊണ്ട് ആ ദിക്കിൽതന്നെ ഇരുന്നു. കുറെകഴിഞ്ഞ

പ്പോൾ, വില്വമംഗലന്നു് ഭക്ഷണപദാൎത്ഥങ്ങൾ എത്തി. വില്വമംഗലൻ അതു് അവൾക്കും കൊടുത്തു് താനും ഭക്ഷിച്ചു. അവൾ ആ ദിവ്യാന്നം ഭക്ഷിച്ചു് ജലപാനവും ചെയ്തു് എന്തൊ ഒന്നു് ചോദിപ്പാൻ ഭാവിച്ചു. അപ്പോൾ വില്വമംഗലൻ, "നിനക്കു് ശ്രീകൃഷ്ണസ്വാമിയുടെമേൽ ഇത്ര ഭക്തിയുണ്ടായല്ലൊ? നീ ധന്യതന്നെ, സംശയമില്ല. അതുകൊണ്ടു് എന്റെ ആശ്രമത്തിലൊ അല്ലെങ്കിൽ ഇതിന്നടുത്ത ദിക്കിലൊ കുറെക്കാലം വസിക്കുക." എന്നു പറഞ്ഞു. ഇതു കേട്ടു്, ചിന്താമണി, "ഞാൻ ഇതുതന്നെയാണു് ഭവാനോടു ചോദിപ്പാൻ തുടങ്ങിയതു്. ഈ ആശ്രമത്തിൽ ഞാൻ താമസിക്കുന്നില്ല. ഇവിടെ അടുത്തു് എവിടെയെങ്കിലും താമസിക്കാം"—എന്നുപറഞ്ഞു്, അടുക്കെ ഒരു ഗൃഹത്തിൽ താമസിച്ചു. മധുരാക്ഷേത്രത്തിൽ ശ്രീകൃഷ്ണചരിതം പാടിക്കൊണ്ടു രണ്ടുദിവസം ആഹാരം കഴിക്കാതെ ഇരുന്നു. അപ്പോൾ, പൂജകനോടു, ഭഗവാൻ, സ്വപ്നത്തിൽ, അവൾക്കു അന്നം കൊടുക്കുവാൻ പറഞ്ഞു. പിന്നെ അവൾക്കു് എപ്പോഴും അമൃതതുല്യമായ അന്നം ലഭിച്ചുകൊണ്ടിരുന്നു. ഇങ്ങിനെ അവർ കൃതാൎത്ഥരായിട്ടു് മധുരയിൽ വസിച്ചു് അന്ത്യത്തിൽ കൃഷ്ണസായൂജ്യം ലഭിക്കുകയും ചെയ്തു.

ഇങ്ങിനെ വില്വമംഗലസ്വാമിയുടേയും ചിന്താമണിയുടേയും ഭക്തിമാഹാത്മ്യത്തെ പറഞ്ഞു. മനുഷ്യൎക്കു ഭക്തികൊണ്ടു സിദ്ധിക്കാത്തതു് എന്താണു്? അതുകൊണ്ടു്, അറിവുള്ളവർ ഭക്തിയെ ചെയ്യുന്നതാണു്. ജാതിധൎമ്മമാവട്ടെ, ആശ്രമധൎമ്മമാവട്ടെ, യോഗമാവട്ടെ ഭഗവൽപ്രസാദത്തിന്നു കാരണമാവുന്നതല്ല. ഭക്തിതന്നെയാണു് ഭഗവൽപ്രീതിക്കു് കാരണമായിട്ടുള്ളതു്.



# അമ്പത്തിമൂന്നാം സൎഗ്ഗം

## വിഷ്ണുശൎമ്മചരിതം

മിഥിലാരാജ്യത്തിൽ, തരൌനി എന്നുപേരായ ഗ്രാമത്തിൽ വിഷ്ണുശൎമ്മൻ എന്നുപേരായി ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം വേദശാസ്ത്രങ്ങളെല്ലാം നല്ലവണ്ണം അഭ്യസിച്ചു, ക്രമപ്രകാരം ബ്രഹ്മചൎയ്യാശ്രമത്തെ അനുഷ്ഠിച്ചു, ഗൃഹസ്ഥാശ്രമം സ്വീകരിച്ചു വിവാഹം ചെയ്തു പുത്രന്മാരെയും ജനിപ്പിച്ചു, ഭാൎയ്യയോടുകൂടി ഗൃഹത്തിൽ വസിക്കുമ്പോൾ, ഭാൎയ്യയുടെ ക്രൂരവാക്കുകൾ കേട്ടു, ബ്രാഹ്മണന്നു വളരെ വൈരാഗ്യം ഉണ്ടായി. അപ്പോൾത്തന്നെ ആ ബ്രാഹ്മണൻ, രണ്ടു കാഷിവസ്ത്രം മാത്രം എടുത്തു അഗ്നിഹോത്രം മുതലായ സകല കൎമ്മങ്ങളെയും സന്ന്യസിച്ചു ശിവനെ മനസ്സിൽ ധരിച്ചുകൊണ്ടു, സമീപത്തുള്ള ശിവക്ഷേത്രത്തിൽ പോയി ഇരുന്നു. സന്ന്യാസാശ്രമത്തെ സ്വീകരിച്ചുവെങ്കിലും, കുടുമയും ബ്രഹ്മസൂത്രവും കളഞ്ഞില്ല

അപ്പോൾ ഗ്രാമത്തിൽ ഉള്ളവരെല്ലാം ഈ വൃത്താന്തം അറിഞ്ഞു, ആ ക്ഷേത്രത്തിൽ ചെന്നു ആ ബ്രാഹ്മണനോടു വളരെ സമാധാനം പറഞ്ഞു. അദ്ദേഹത്തിന്റെ ഭാൎയ്യയും വന്നു വളരെ എല്ലാം അപേക്ഷിച്ചു. എന്നിട്ടും അദ്ദേഹം ഒട്ടും സമ്മതിച്ചില്ല. അപ്പോൾ എല്ലാവരും കൂടി കരയുവാനും ബുദ്ധിമുട്ടിക്കുവാനും തുടങ്ങി. അപ്പോൾ ബ്രാഹ്മണൻ അവിടെനിന്നു എഴുനീറ്റു നടന്നു. അവന്റെ ഭാൎയ്യയും കുട്ടികളെ എടുത്തുകൊണ്ടു പിന്നാലെ നടന്നു ബ്രാഹ്മണൻ പിന്നോക്കം തിരിഞ്ഞു നോക്കാതെ നടന്നപ്പോൾ, ആ ഗ്രാമവാസികളായ ജനങ്ങൾ ആ ബ്രാഹ്മണന്റെ ഭാൎയ്യയെയും കുട്ടികളെയും കൂട്ടിക്കൊണ്ടു വന്നു ഗൃഹത്തിൽ ഇരുത്തി അവരവരുടെ ഗൃഹങ്ങളിലേക്കു പോവുകയും ചെയ്തു. വിഷ്ണുശൎമ്മൻ വിധിപ്രകാരമല്ലാതെ സന്ന്യസിച്ചതുകൊണ്ടു ജനങ്ങൾ എല്ലാവരും അദ്ദേഹത്തെ നിന്ദിച്ചുതുടങ്ങി. ആ ഗ്രാമവാസികളാൽ താൻ നിന്ദ്യനായി എങ്കിലും, അതിവിദ്വാനായ

കൊണ്ട്, ഒട്ടും ഇളകാതെ, കുടുമയേയും ബ്രഹ്മസൂത്രത്തേയും വെച്ചുകൊണ്ടു തന്നെ, കൎമ്മസന്ന്യാസം ചെയ്തുകൊണ്ട് ശിലാനാഥമൂൎത്തിയുടെ ക്ഷേത്രത്തിൽതന്നെ ഇരുന്നു.

ആ ശിലാനാഥമൂൎത്തിയായ പരമേശ്വരൻ, പണ്ട്, സതീദേവിയുടെ വിരഹംകൊണ്ട് ആതുരനായി ഭൂമി മുഴുവനും സഞ്ചരിച്ച് മിഥിലാരാജ്യത്തിൽ വന്നപ്പോൾ, ജനകരാജാവിന്റെ രാജധാനിയുടെ സമീപത്തിൽ ഉള്ള ബിന്ദുസരസ്സിന്റെയും കമലാനദിയുടെയും തെക്കെ ഭാഗത്തു് ഒരു സ്ഥലത്തു് സതീദേവിയുടെ നാഭിയോടുകൂടിയ ഉദരം വീണുകിടക്കുന്നതു കണ്ടു. അപ്പോൾ പരമേശ്വരൻ തന്റെ ഉദരവും അവിടെ പതിപ്പിച്ചു. ഈ അവസ്ഥ അറിഞ്ഞ് ബ്രഹ്മാവും വിഷ്ണുവും മററുള്ള ദേവന്മാരും അവിടെ വന്ന് ശിവനെ തൊഴുതുകൊണ്ട് ഇങ്ങിനെ പറഞ്ഞു: "ഹേ നാഥ! ഭവാൻ എന്താണ് ദേഹത്തിനെ ഇവിടെ പതിപ്പിക്കുന്നതു്? ഭവാന്നു വാസ്തവത്തിൽ ദേഹമില്ല. പ്രപഞ്ചവാസികളുടെ അനുഗ്രഹത്തിന്നായിക്കൊണ്ടു മാത്രമാണ് ഭവാൻ ദേഹത്തെ സ്വീകരിച്ചിട്ടുള്ളതു്. അതിനെ എങ്ങിനെയാണു പതിപ്പിക്കുന്നതു്?" ഇങ്ങിനെ അവർ പറഞ്ഞതുകേട്ട്, പരമേശ്വരൻ, ചിരിച്ചുകൊണ്ട്, "ഹെ ദേവന്മാരെ! കേൾക്കുവിൻ: എന്നാൽ ലോകഹിതത്തിന്നു വേണ്ടി തന്നെയാണു എന്റെ ദേഹത്തെ പതിപ്പിക്കുന്നതു്. ഇവിടെയുള്ള ബിന്ദുസരസ്സ് മുമ്പുതന്നെ എത്രയോ മുഖ്യമായിട്ടുള്ളതാകുന്നു. ഇപ്പോൾ ഞങ്ങളുടെ ദേഹപാതംകൊണ്ടും അതിലും ശ്രേഷ്ഠമായി ഭവിച്ചു. ഈ ബിന്ദുസരസ്സിലും കമലാനദിയിലും സ്നാനം ചെയ്ത് ഞങ്ങളുടെ ഉദരത്തെ ഭജിക്കുന്ന മനുഷ്യരുടെ ബ്രഹ്മഹത്യ മുതലായ സകല പാപങ്ങളും നശിക്കും, സംശയമില്ല. ഏതു കാൎയ്യത്തെയെങ്കിലും ആഗ്രഹിച്ച് ഇവിടെ ഒരു മാസം ഇരുന്ന് എന്നെ ആരാധിക്കുന്നവൎക്ക് അവരുടെ സൎവ്വാഭീഷ്ടങ്ങളേയും ഞാൻ കൊടുക്കുന്നതാണ്. ഈ സരസ്സ് സാക്ഷാൽ മണികൎണ്ണികക്കു തുല്യമാണെന്നു നിങ്ങൾ അറിയുവിൻ. ഞാൻ മുക്തിദായക സാക്ഷാൽ വിശ്വനാഥൻ തന്നെ

യാണു്. ഇവിടെ മരിക്കുന്നവൎക്കു മുക്തിയെ കൊടുപ്പാൻ ഞാൻ ഇവിടെ തന്നെ ഇരിക്കുന്നതാണു്. ഇതു് സിദ്ധിക്ഷേത്രങ്ങളിൽ വെച്ചു് ഏററവും മുഖ്യമായിട്ടുള്ളതാണു്. ഇവിടെ തപസ്സു ചെയ്യുന്നവൎക്കു വേഗത്തിൽ സിദ്ധിയുണ്ടാവുകയും ചെയ്യും"—എന്നു പറഞ്ഞു. പരമേശ്വരൻ തന്റെ ഉദരത്തെ അവിടെ പതിപ്പിച്ചു. ബ്രഹ്മാവും വിഷ്ണുവും അവരവരുടെ പേർ പറഞ്ഞു് ഓരോ ശിവലിംഗങ്ങളെ അവിടെ പ്രതിഷ്ഠിച്ചു് അവരവരുടെ സ്ഥാനങ്ങളിലേക്കു പോവുകയും ചെയ്തു. ഇങ്ങിനെ ഉണ്ടായതാണു് ശിലാനാഥമൂൎത്തി.

വിഷ്ണുശൎമ്മൻ ആ ക്ഷേത്രത്തിൽ ഇരുന്നുകൊണ്ടു് ശിലാനാഥനെ പൂജിച്ചു് ബ്രഹ്മചൎയ്യത്തോടുകൂടി ഒരു കൊല്ലം കഴിഞ്ഞു. ഒരു കൊല്ലം കഴിയുന്ന ദിവസം രാത്രിയിൽ, ശിലാനാഥൻ സ്വപ്നത്തിൽ, വിഷ്ണുശൎമ്മനോടു്, "ഹേ ബ്രാഹ്മണ! നിന്റെ ആരാധനംകൊണ്ടു ഞാൻ പ്രീതനായി. നിനക്കു സൎവ്വസിദ്ധിക്കായിക്കൊണ്ടു ഒരു വൈഷ്ണവമന്ത്രം തരാം. ആ മന്ത്രം നീ നിത്യവും ജപിക്കുക. ഈ ജന്മത്തിൽ സകലഭോഗങ്ങളെയും അനുഭവിച്ചു് അന്ത്യത്തിൽ നിനക്കു മോക്ഷവും ലഭിക്കും. നിനക്കു ദീൎഘായുസ്സുണ്ടു്. നീ ഇനിയും വിവാഹം ചെയ്യും. വംശവൎദ്ധനത്തിന്നു സന്തതിയും ഉണ്ടാവും"—എന്നു പറഞ്ഞു്, ദ്വാദശാക്ഷരമഹാമന്ത്രവും ഉപദേശിച്ചു മറയുകയും ചെയ്തു. വിഷ്ണുശൎമ്മൻ എഴുനീററു്, സ്വപ്നത്തെ ആലോചിച്ചു വിസ്മയിച്ചു്, സൎവ്വകൎമ്മപരിത്യാഗം ചെയ്തു് താൻ ഇനി ഗൃഹസ്ഥനാകുന്നതു് എങ്ങിനേയാണെന്നു പിന്നേയും പിന്നേയും ആലോചിച്ചുകൊണ്ടു് വൈഷ്ണവചിഹ്നങ്ങളെ ധരിച്ചു് ദ്വാദശാക്ഷരമന്ത്രം ജപിച്ചുകൊണ്ടു് ആരോടും യാചിക്കാതെ ഭഗവൽപ്രസാദത്തെ ഒരു നേരം മാത്രം ഭക്ഷിച്ചുകൊണ്ടു അവിടേത്തന്നെ ഇരുന്നു.

ഇങ്ങിനെയിരിക്കുമ്പോൾ, ഒരു ശിവരാത്രിദിവസം, സകല

ദിക്കുകളിൽനിന്നും ജനങ്ങൾ വന്നുകൂടി. വിഷ്ണുശർമ്മന്റെ ഗ്രാമത്തിൽനിന്നും വളരെ ജനങ്ങൾ വന്നു. അവരെല്ലാം ശിലാനാഥദർശനവും മററും കഴിച്ച് വിഷ്ണുശർമ്മനെക്കണ്ടു വളരെ സന്തോഷത്തോടെ അദ്ദേഹത്തിന്റെ അടുക്കെ പോയി സ്വാഗതവാക്കുകൾ പറഞ്ഞ് അദ്ദേഹത്തെയും ഗ്രാമത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. മുമ്പിലത്തെ ഗൃഹത്തിൽ പോകാതെ, വേറെ ഒരു ഗൃഹം ഉണ്ടാക്കി, വേറെ വിവാഹംചെയ്തു ഭാര്യയോടുകൂടി സുഖമായി വസിച്ചു. വംശവൃദ്ധിക്കു പുത്രനും ഉണ്ടായി.

അനന്തരം വിഷ്ണുശർമ്മൻ വളരെ സുശീലയായ ഭാര്യയോടുകൂടി വിഷ്ണുഭക്തന്മാരിൽവെച്ച് അഗ്രഗണ്യനായി ഭവിച്ചു. പിന്നെ, ഭക്തരത്നാവലി എന്ന പേരായ ഒരു ഗ്രന്ഥം ഉണ്ടാക്കി, ജഗന്നാഥപുരിയിൽ പോയി ശ്രീപുരുഷോത്തമസ്വാമിയെ കേൾപ്പിച്ച്, ആ കൃതിയെ സ്വാമിയുടെ പാദാരവിന്ദത്തിൽ സമർപ്പിച്ച്, അവിടെ നിന്ന് കാശിയിൽ പോയി താമസിച്ചു. അപ്പോൾ ജഗന്നാഥസ്വാമി തന്റെ പൂജകന്മാരോട്, സ്വപ്നത്തിൽ, ഇങ്ങിനെ പറഞ്ഞു: "എനിക്കു വിഷ്ണുശർമ്മൻ ഉണ്ടാക്കിയ 'ഭക്തരത്നാവലിമാല' വേണം. അതു് എനിക്കു വളരെ പ്രിയമുള്ളതാണ്. ആ വഷ്ണുശർമ്മൻ കാശിയിൽ ഇരിക്കുന്നു. അവിടെ പോയി എന്റെ പേർ പറഞ്ഞാൽ അവൻ ആ 'ഭക്തരത്നാവലിമാല' തരും. അതു കൊണ്ടുവന്ന് എന്റെ കഴുത്തിൽ കെട്ടുവിൻ. അതുവരെ എനിക്കു വേറെയൊരു മാലയും വേണ്ട". ഇങ്ങിനെ സ്വപ്നം കണ്ട്, പൂജകന്മാർ, ആശ്ചര്യത്തോടുകൂടി രാജാവിന്റെ അടുക്കെ പോയി വൃത്താന്തമെല്ലാം പറഞ്ഞു. രാജാവും അങ്ങിനെ തന്നെ സ്വപ്നം കണ്ടിരിക്കുന്നു. പിന്നെ, രാജാവും പൂജകന്മാരും കൂടി ജഗന്നാഥക്ഷേത്രത്തിലേക്കു പോയിനോക്കുമ്പോൾ, സ്വാമിയുടെ കഴുത്തിൽ ഉള്ള രത്നമാലകളും മററും ആരോ വലിച്ചിട്ടതു പോലെ താഴത്തു കിടക്കുന്നതു കണ്ട് ആശ്ചര്യപ്പെട്ടു; രാജാവ്

വേഗം എഴുത്തെഴുതി ദൂതന്മാരുടെ പക്കൽ കൊടുത്തയച്ചു. അവർ വേഗം കാശിയിൽ പോയി വിഷ്ണുശർമ്മനെ കണ്ടു് എഴുത്തു കൊടുത്തു. വിഷ്ണുശർമ്മൻ ആ എഴുത്തു കണ്ടു് ആനന്ദസമുദ്രത്തിൽ മുങ്ങിയവനായി, വേഗം ദൂതന്മാരെ പൂജിച്ചു് സൽക്കരിച്ചിരുത്തി. അപ്പോൾ ദൂതന്മാർ, "ഞങ്ങൾക്കു് ഒട്ടും ഇവിടെ താമസിപ്പാൻ പാടില്ല. അങ്ങിനെയാണു് രാജകല്പന"—എന്നു പറഞ്ഞു. ഇതു കേട്ടു വിഷ്ണുശർമ്മൻ സന്തോഷത്തോടുകൂടി 'ഭക്തരത്നാവലി'യെ ദൂതന്മാരുടെ വശം കൊടുത്തു. അവർ അതു കൊണ്ടുവന്നു രാജാവിന്റെ പക്കൽ കൊടുത്തു. രാജാവു് അതു വാങ്ങി വിദ്വാന്മാരായ ബ്രാഹ്മണരെക്കൊണ്ടു സ്വാമിയുടെ സന്നിധിയിൽനിന്നു പിന്നെയും പിന്നെയും വായിച്ചു കേൾപ്പിച്ചു; എല്ലാവരും അവരവരുടെ ഗൃഹത്തിലേക്കു പോയി. അന്നു രാത്രിയും സ്വപ്നത്തിൽ ഭഗവാൻ ഇങ്ങിനെ പറഞ്ഞു: "ആ ഭക്തരത്നാവലിയിൽ ഉള്ള ഓരോ ശ്ലോകത്തിനെ ഓരോ ഉണ്ടയാക്കി ഒരു മാലയിലാക്കിക്കോർത്തു് എന്റെ കഴുത്തിൽ ഇടണം. എന്നാൽ മാത്രമേ ഞാൻ പ്രീതനാവു". ഇങ്ങിനെ സ്വപ്നം കണ്ടു് പൂജകന്മാരും രാജാവും പിറ്റേദിവസം രാവിലെ 'ഭക്തരത്നാവലി'യെ മാലയാക്കി ഭഗവാന്റെ കഴുത്തിൽ ഇട്ടു. പിന്നെ മററുള്ള മാലകളേയും ഇട്ടു. അപ്പോൾ ഭഗവാൻ പ്രീതനായി അവയെല്ലാം സ്വീകരിച്ചു.

ഇങ്ങിനെ വിഷ്ണുശർമ്മന്റെ ഭക്തിയുടെ പ്രഭാവം പ്രസിദ്ധമായിട്ടുള്ളതാണു്. ഇതു കേൾക്കുന്നവർ ഭക്തിമാന്മാരായി ഭവിക്കും, സംശയമില്ല.



# അമ്പത്തിനാലാം സർഗ്ഗം.

## വല്ലഭാചാൎയ്യചരിതം.

ലോകത്തിൽ വിഷ്ണുഭക്തിയുടെ സമ്പ്രദായത്തെ പ്രസിദ്ധപ്പെടുത്തിയതുകൊണ്ട് കീൎത്തിപ്പെട്ടവരായ നാലാളുകൾ ഉണ്ട്: ഒന്ന്, വിഷ്ണുസ്വാമി; രണ്ട്, നിംബാദിത്യൻ; മൂന്ന്, മദ്ധ്വാചാൎയ്യൻ; നാലു്, രാമാനുജൻ. ഇവർ ശിഷ്യന്മാരെക്കൊണ്ടും ശിഷ്യന്മാരുടെ ശിഷ്യന്മാരെക്കൊണ്ടും പൂജ്യത സമ്പാദിച്ചവരാണ്. അവരിൽ വിഷ്ണുസ്വാമിയുടെ വംശത്തിലാണ് വല്ലഭാചാൎയ്യൻ ജനിച്ചതു്. അദ്ദേഹം വിദ്യാഭ്യാസംചെയ്തു വിവാഹം കഴിച്ചു് ഭാൎയ്യയോടുകൂടി സ്വദേശം വിട്ടു ഗോകുലത്തിൽ പോയി താമസിച്ചു. ശ്രീകൃഷ്ണനിൽ അതിഭക്തിയോടുകൂടി കൃഷ്ണാൎച്ചനയിങ്കൽ തല്പരനായിട്ടു ഗോകുലത്തിൽ വസിച്ചു. അദ്ദേഹത്തിന്റെ ഭക്തിപ്രഭാവംകൊണ്ട്, ആ ദിക്കിൽ ഉള്ള രാജാവു മുതലായവരെല്ലാം അദ്ദേഹത്തിന്റെ ശിഷ്യന്മാരായിത്തീൎന്നു; അദ്ദേഹം എന്തു പറയുന്നു എന്ന് എപ്പോഴും കാത്തുകൊണ്ട്, ഇഷ്ടംപോലെ ശുശ്രൂഷിച്ചുവന്നു. ഇങ്ങിനെ വസിക്കുന്ന കാലത്തു്, ഒരു ദിവസം, ദൂരദിക്കിൽനിന്ന് ഒരു ഭക്തൻ വല്ലഭാചാൎയ്യരുടെ ഗൃഹത്തിൽ വന്നു. ഒരു സാളഗ്രാമം പട്ടുവസ്ത്രത്തിൽ കെട്ടി ആയാളുടെ കഴുത്തിൽ കെട്ടിയിരുന്നു. ആയാൾ വല്ലഭാചാൎയ്യരുടെ പടിക്കൽ വന്നുപ്പോൾ സാളഗ്രാമത്തെ കഴുത്തിൽനിന്ന് അഴിച്ചു്, ഒരു വൃക്ഷത്തിൽ വെച്ചു; അകത്തേക്കു പോയി വല്ലഭാചാൎയ്യനെ കണ്ടു് നമസ്കരിച്ചു്, "ഭവാൻ സാളഗ്രാമപൂജ ചെയ്യുന്നുണ്ടോ? ഉണ്ടെങ്കിൽ ആ പൂജാഗൃഹം എനിക്കു കാണുവാൻ ആഗ്രഹമുണ്ടു്"— എന്നു പറഞ്ഞു. വല്ലഭാചാൎയ്യൻ ആ ഭക്തനെ അകത്തേക്കു കൂട്ടിക്കൊണ്ടുപോയി. അകത്തുപോയി

നോക്കുമ്പോൾ അതിസൌരഭ്യമുള്ള പുഷ്പങ്ങളെക്കൊണ്ടും ചന്ദനം മുതലായ സുഗന്ധദ്രവ്യങ്ങളെക്കൊണ്ടും പൂജിക്കപ്പെട്ടതായ അനവധി സാളഗ്രാമങ്ങളെ കണ്ട്, ഭക്തൻ പരമാനന്ദത്തോടുകൂടെ നമസ്കരിച്ച്, പുറത്തുവന്നു വൃക്ഷത്തിൽ വെച്ചിരിക്കുന്ന തന്റെ സാളഗ്രാമത്തെ എടുപ്പാൻ നോക്കുമ്പോൾ, കണ്ടില്ല. പരിഭ്രമിച്ച് കരഞ്ഞുംകൊണ്ടു വല്ലഭാചാര്യന്റെ അടുക്കെ വന്ന് "ഞാൻ പടിക്കലുള്ള വൃക്ഷത്തിൽ എന്റെ സാളഗ്രാമം വെച്ചിരുന്നു; അത് ആരോ കൊണ്ടുപോയിരിക്കുന്നു. ആ സാളഗ്രാമത്തെ വിട്ടു ഞാൻ ജീവിച്ചിരിക്കയില്ല"— എന്നു പറഞ്ഞു നിലവിളിച്ചു. അപ്പോൾ വല്ലഭാചാര്യൻ, "ഹേ ഭക്ത! വിഷാദിക്കേണ്ട. എന്റെ പൂജാഗൃഹത്തിൽ പോയി ഇഷ്ടമുള്ള സാളഗ്രാമത്തെ എടുത്തുകൊൾക" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ, ഭക്തൻ പറഞ്ഞു: "എന്റെ സാളഗ്രാമത്തെപ്പോലെയുള്ള സാളഗ്രാമം ഭവാന്റെ ഗൃഹത്തിൽ ഇല്ല". അപ്പോൾ, വല്ലഭാചാര്യൻ, പിന്നെയും, "നീ അകത്തു വന്നു നോക്കുക" എന്നു പറഞ്ഞ്, ഭക്തനേയും കൂട്ടിക്കൊണ്ടു പൂജാഗൃഹത്തിൽ ചെന്നുനോക്കി; അവിടെയുള്ള സകല സാളഗ്രാമങ്ങളും തന്റെ സാളഗ്രാമംപോലെ ഇരിക്കുന്നതു കണ്ടിട്ടു ഭക്തൻ വിസ്മയചിത്തനായിട്ടു പുറത്തുവന്നു. അപ്പോൾ, വല്ലഭാചാര്യൻ, "ഇനി ആ വൃക്ഷത്തിൽ പോയി നോക്കുക"— എന്നു പറഞ്ഞു. ഇതു കേട്ടു, ഭക്തൻ വൃക്ഷത്തിൽ പോയി നോക്കുമ്പോൾ, തന്റെ സാളഗ്രാമം അവിടെ കണ്ടു. അതിനെ എടുത്തു കൃതകൃത്യനായി ആചാര്യനെ നമസ്കരിച്ച് പോവുകയും ചെയ്തു. ഈ മഹാത്മാവിന്റെ ഇങ്ങിനെയുള്ള അനവധി പ്രവൃത്തികൾ ലോകത്തിൽ പ്രസിദ്ധപ്പെട്ടവയാണ്.



## ജ്ഞാനദേവചരിതം. (1)

ഈ വംശത്തിൽ ജനിച്ചവനായ ജ്ഞാനദേവൻ എന്ന മഹാന്റെ ചരിത്രം ഇനി പറയാം. ഇന്ദ്രാണി എന്ന പേരായ നദിയുടെ തീരത്തിൽ ബ്രാഹ്മണർ നിറഞ്ഞതായി ആനന്ദക്ഷേത്രം എന്ന പേരായ ഒരു ഗ്രാമത്തിൽ, ഒരു ബ്രാഹ്മണൻ എന്തോ ഒരു സംഗതികൊണ്ടു ഭാൎയ്യയുമായി കലഹിച്ചു് ഭാൎയ്യ അറിയാതെ അവിടെനിന്നു പോയി സന്ന്യാസാശ്രമത്തെ സ്വീകരിച്ചു; കുറച്ചുകാലം കഴിഞ്ഞപ്പോൾ, ഭാൎയ്യ അതു് അറിഞ്ഞു് അവിടെ ചെന്നു് ഭൎത്താവിനോടു് തന്നെ സ്വീകരിക്കേണമെന്നു് അപേക്ഷിച്ചു. അപ്പോൾ ആ ബ്രാഹ്മണൻ, "ഞാൻ നിന്റെ ഭൎത്താവല്ല. നീ എവിടെയെങ്കിലും പൊയ്ക്കോ" എന്നുപറഞ്ഞു. അതുകേട്ട് ഭാൎയ്യ, ബ്രാഹ്മണന്നു സന്ന്യാസം കൊടുത്ത ഗുരുവിന്റെ അടുക്കൽപോയി, "ഹേ ഗുരുസ്വാമി! എനിക്കു് മാതാവും പിതാവും ഇല്ല; പുത്രനും ഉണ്ടായിട്ടില്ല ഭൎത്താവു് ഭവാന്റെ ശിഷ്യനാവുകയുംചെയ്തു. എന്നെ ആർ രക്ഷിക്കും? ഞാൻ ആരെയാണു് ശരണംപ്രാപിക്കേണ്ടതു്?" എന്നുപറഞ്ഞു. ഇതുകേട്ടു് ഗുരു ശിഷ്യനെ വിളിച്ചു് "നീ ഇവളെ സ്വീകരിക്കുക. ഇവൾ പതിവ്രതയായതുകൊണ്ടു് ഉപേക്ഷിക്കുവാൻ പാടില്ല. ഒട്ടും ഭയപ്പെടേണ്ട. ഞാൻ പറഞ്ഞതു കേൾക്കുക. അതുകൊണ്ടു് യാതൊരു ദോഷവും വരില്ല. അറിയാതെ നിന്നെ സന്ന്യാസിയാക്കിയതിന്നുള്ള ദോഷം എനിക്കാണു്, നിനക്കു് ത്രിമൂൎത്തികളോടു തുല്യന്മാരായ സൽപുത്രന്മാർ ഉണ്ടാവും"— എന്നുപറഞ്ഞു് അനുഗ്രഹിച്ചു. ഇങ്ങിനെ ഗുരുവിന്റെ കല്പനയെ അനുസരിച്ചു്, ബ്രാഹ്മണൻ, ഭാൎയ്യയെ കൂട്ടിക്കൊണ്ടു വന്നു്, അവളോടുകൂടി വസിച്ചു. സന്ന്യാസിധൎമ്മത്തെ ഉപേക്ഷിച്ചതുമില്ല. മനസ്സിൽ ഒട്ടും ആഗ്രഹമില്ലാതെ ഭാൎയ്യയോടുകൂടി ഇരുന്നു. ഇങ്ങിനെ കുറെ കാലം കഴിഞ്ഞപ്പോൾ, മൂന്നു പുത്രന്മാരും ക്രമ

ത്തിൽ ഉണ്ടായി. അതിൽ മൂത്തവനാണ് ജ്ഞാനദേവൻ. ജ്ഞാനദേവന് ഏഴുവയസ്സായപ്പോൾ അച്ഛൻ കുട്ടിയെ കൂട്ടിക്കൊണ്ടു ഗ്രാമത്തിൽ പോയി ബ്രാഹ്മണരോട്, "നിങ്ങൾ ഈ കുട്ടിയുടെ ഉപനയനം കഴിച്ചു വേദാധ്യയനം ചെയ്യിക്കുവിൻ, ഞാൻ നിങ്ങടെ വക്കൽ ഇവനെ ഏല്പിക്കുന്നു" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ ബ്രാഹ്മണർ തമ്മിൽനോക്കി ചിരിച്ചുംകൊണ്ട്, "ഈ മൂഢൻ സന്യസിച്ചതിന്നുശേഷം പിന്നെയും ഭാര്യയെ സ്വീകരിച്ച് ഉല്പാദിപ്പിച്ച പുത്രനാണ് ഇതു്. ഇവനു വേദാധ്യയനമോ? കഷ്ടം!" എന്നു പറഞ്ഞുകൊണ്ടിരിക്കുമ്പോൾ, അവിടെ ഒരു എരുമ മേഞ്ഞിരുന്നു. അതിനെ പിടിച്ച്, ജാതികൊണ്ടും വിദ്യകൊണ്ടും മദാന്ധന്മാരായിരിക്കുന്ന ആ ബ്രാഹ്മണർ, "ഞങ്ങൾ ഇതിന്നു വേദം പറഞ്ഞുകൊടുക്കാം; ഇതും വേദാധ്യയനം ചെയ്യട്ടെ"— എന്നു പറഞ്ഞ് വളരെ ഹസിച്ചു. സന്യാസി അതു കേട്ട് തലതാഴ്ത്തിനിന്നു. അപ്പോൾ ജ്ഞാനദേവൻ അവരോടു അതിമധുരമായി ഇങ്ങിനെ പറഞ്ഞു: "ഹേ മഹാബ്രാഹ്മണരേ! എരുമ വേദം ചൊല്ലുന്നതു അസംഭവമാണെന്നു വിചാരിച്ചിട്ടല്ലേ നിങ്ങൾ ഹസിക്കുന്നതു്. ഒരു സമയം അതു ഉണ്ടായി എന്നു വന്നാലോ? ജഗദീശ്വരന്റെ ചേഷ്ടിതം ആർക്കാണു അറിയുന്നതു്?" ഇതു കേട്ടപ്പോൾ ബ്രാഹ്മണർ പിന്നെയും ചിരിച്ചു. അപ്പോൾ ജ്ഞാനദേവനും ചിരിച്ചുകൊണ്ട് എരുമയോട്, "ഹേ ഭക്തവത്സലനായ മാധവ! ഭവാൻ മഹിഷരൂപത്തെ ധരിച്ച് ദുര്യശസ്സിൽ മുങ്ങിയ ഭക്തനെ രക്ഷിക്കുക. ഭക്തന്മാരെ രക്ഷിക്കുവാൻ വേണ്ടി ഭവാൻ വളരെ രൂപങ്ങളെല്ലാം ധരിച്ചിട്ടുണ്ടല്ലോ"— എന്നപേക്ഷിച്ചുപറഞ്ഞു. ഇതുകേട്ട ക്ഷണത്തിൽ, മഹിഷം വളരെ വ്യക്തമായ സ്വരത്തോടെ വേദം ചൊല്ലുവാൻ തുടങ്ങി. ഇതു കണ്ടു നിൽക്കുന്ന ജനങ്ങൾ എല്ലാം ആശ്ചര്യപ്പെട്ടു. അതുകേട്ട് ഗ്രാമത്തിൽ ഉള്ള സകല ജനങ്ങളും വന്ന് ജ്ഞാനദേവനോടും അ

ച്ചനോടും വളരെ സാന്ത്വന വാക്കുകൾ ഇങ്ങിനെ പറഞ്ഞു: “അല്ലയോ ഭിക്ഷോ! ഭവാൻ ധന്യൻതന്നെ. ഭവാന്റെ പുത്രനും അതിധന്യൻതന്നെയാണു, സംശയമില്ല. ഈ കുട്ടിക്കു വേണ്ടി സാക്ഷാൽ വിഷ്ണുതന്നെ വന്ന് വേദാദ്ധ്യയനം ചെയ്യുവല്ലൊ. ഞങ്ങൾ പറഞ്ഞതെല്ലാം ക്ഷമിക്കണം, ഞങ്ങൾ ഈ കുട്ടിയെ പഠിപ്പിച്ചുകൊള്ളാം.” ഇതുകേട്ടപ്പോൾ ജ്ഞാനദേവൻ മഹിഷത്തെ നമസ്കരിച്ച് തൊഴുതുകൊണ്ട്, “ഭവാൻ ഇനി വിരമിക്കുക, സകലാപരാധത്തെയും ക്ഷമിക്കുക,” എന്നു പറഞ്ഞു. ഇതുകേട്ടപ്പോൾ മഹിഷം വേദം ചൊല്ലുന്നതു് മതിയാക്കി. പിന്നെ ബ്രാഹ്മണൻ കുട്ടിയെ കൂട്ടിക്കൊണ്ടുപോയി ഉപനയനം കഴിപ്പിച്ച്, ഒരു മാസംകൊണ്ട് മൂന്നുവേദങ്ങളെയും സകലശാസ്ത്രങ്ങളെയും പഠിപ്പിച്ചു. അങ്ങിനെ ഇരിക്കുമ്പോൾ, ഒരു സിദ്ധൻ അവിടെവന്ന്, ഒരു വ്യാഘ്രത്തിന്റെ പുറത്തു കയറിക്കൊണ്ട് നിർഭയനായിട്ട്, “ജ്ഞാനദേവൻ എവിടെ?” എന്നു ജനങ്ങളോടു ചോദിച്ചു. അപ്പോൾ ജ്ഞാനദേവൻ ഭിത്തിയുടെ മുകളിൽ കയറി ഇരുന്നുകൊണ്ട് ഇങ്ങിനെ പറഞ്ഞു: “ഒരു സിദ്ധൻ എന്നെ കാണ്മാൻ വരുന്നു. എന്നെ അവിടേക്കു കൊണ്ടുപോവുക. ഞാൻ നമസ്കരിക്കുന്നു.” ഇതുകേട്ടപ്പോൾ ഭിത്തി പതുക്കെ നടന്ന് സിദ്ധന്റെ മുമ്പിൽ എത്തി. ഭിത്തിയുടെ മുകളിലും വ്യാഘ്രത്തിന്റെ മുകളിലും ഇരിക്കുന്ന അവരെക്കണ്ട് ജനങ്ങൾ വളരെ വിസ്മയിച്ചു. പിന്നെ സിദ്ധൻ ഭിത്തിയിൽ ഇരിക്കുന്ന ജ്ഞാനദേവനോട് “നല്ലതു, നല്ലതു” എന്ന് പറഞ്ഞ് വളരെ സ്നേഹത്തോടെ ജ്ഞാനദേവനെ പിടിച്ച് ആലിംഗനം ചെയ്തു. അപ്പോൾ ജ്ഞാനദേവൻ സിദ്ധനെ നമസ്കരിച്ച്, “ഇതെല്ലാം ഭവൽകൃപകൊണ്ടാണ്” എന്നു പറഞ്ഞു. പിന്നെ അവർ തമ്മിൽ കുറച്ച് സംഭാഷണം ചെയ്ത് സിദ്ധൻ പോയി. ജ്ഞാനദേവൻ ഗൃഹത്തിലേക്കു വരികയും ചെയ്തു.

# അമ്പത്തഞ്ചാംസർഗ്ഗം.

—:0:—

## ജ്ഞാനദേവചരിതം. (2)

—

ഇങ്ങിനെ ജ്ഞാനദേവൻ ഭക്തിയുടെയും ജ്ഞാനത്തിന്റെയും പ്രഭാവങ്ങളെ കാണിച്ചുകൊണ്ടിരിക്കുമ്പോൾ, വളരെ ജനങ്ങൾ വന്ന് ശിഷ്യന്മാരായി ഉപദേശം ഗ്രഹിച്ച്, പരമഭാഗവതന്മാരായി ഭവിച്ചു. അതിൽ ഒരാളുടെ ഉപദേശക്രമത്തെ പറയുന്നു.

പണ്ഡരിപുരത്തിൽ വസിക്കുന്നവനായ വിശോപഖേശൻ എന്നൊരാൾ സകലശ്രുതിസ്മൃതികളെയും ഇതിഹാസപുരാണങ്ങളെയും പഠിച്ചതിന്റെ ശേഷം, തന്റെ മനസ്സിൽ ഇങ്ങിനെ വിചാരിച്ചു: "സ്വരൂപഗുണവിഭവങ്ങളാൽ സകലത്തിനും ശ്രേഷ്ഠനായി, സകല ചേതനാചേതനങ്ങൾക്കും അധിഷ്ഠാനമായി, തനിക്ക് വേറെ ഒരാധാരവുമില്ലാത്തവനായി, യാതൊരു വികാരവുമില്ലാത്തവനായി, ജനനമരണാദ്യവസ്ഥകൾ ഇല്ലാത്തവനായി, ജ്ഞാനസ്വരൂപനായി, സകലചരാചരങ്ങളുടെ ഉള്ളിലും പുറത്തും വ്യാപിച്ചവനായി, ഒന്നിലും ഒട്ടാതെ എല്ലാറ്റിലും പ്രകാശിച്ചുകൊണ്ടിരിക്കുന്നവനായി, ഇച്ഛാഗൃഹവാസിയായി, അനേകനാമരൂപങ്ങളോടു കൂടിയിരിക്കുന്ന സർവ്വേശ്വരൻ ഒരാൾ ഉണ്ട്. അവനാൽ അനേക ബ്രഹ്മാണ്ഡങ്ങൾ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. ഈ ബ്രഹ്മാണ്ഡങ്ങൾ എല്ലാം അനേകജീവാത്മാക്കളാൽ നിറഞ്ഞിരിക്കുന്നു. ഈ ജീവാത്മാക്കൾ പൂർവ്വകർമ്മാനുരൂപമായി നാനാവിധയോനികളിൽ പിറന്നിരിക്കുന്നു. അതിൽ മനുഷ്യജന്മം ലഭിക്കുവാൻ വളരെ പ്രയാസം. അങ്ങിനെയുള്ള ജന്മം ജനിച്ചിട്ടും അനാദിയായ ദുർവ്വാസനയാൽ അജ്ഞാനത്തിൽ അകപ്പെട്ട് ഇന്ദ്രിയങ്ങൾക്കു വശനായി സർവ്വേശ്വരനെ മറന്നിരിക്കു

ന്നതല്ലാതെ, ജ്ഞാനവാനായി ഇന്ദ്രിയങ്ങളെ ജയിച്ചു് സൎവ്വേശ്വരനെ ഭജിക്കുന്നതു വളരെ പ്രയാസം. ഇതെല്ലാം ലഭിച്ചാലും ജ്ഞാനസമ്പന്നനായ സൽഗുരുവിനെ ലഭിക്കുന്നതു് അത്യന്തം ദുൎല്ലഭം. ഗുരൂപദേശം ലഭിക്കാതെ സൎവ്വേശ്വരനോടുള്ള ഐക്യം ലഭിക്കുന്നതുമല്ല. അതുകൊണ്ടു് ഒരു സൽഗുരുവിനെ ആശ്രയിച്ചു് ഉപദേശം ലഭിച്ചു ഭഗവാങ്കൽ തൈലധാരയെപ്പോലെ മനോവൃത്തിയെ ലയിപ്പിച്ചു്, സൎവ്വകൎമ്മങ്ങളെയും ഭഗവാങ്കൽ സമൎപ്പിച്ചു് സുഖദുഃഖാദികളായ ദ്വന്ദ്വങ്ങളെ വിട്ടിരിക്കുന്നവൻ ബ്രഹ്മത്തെ പ്രാപിക്കുവാൻ സമൎത്ഥനാകുന്നു. അനാദികാലമായി അനേകജന്മങ്ങളെ എടുത്തു് ഇങ്ങിനെയുള്ള ജ്ഞാനവും അതിന്നു അനുകൂലമായ അനുഷ്ഠാനങ്ങളും ഇല്ലാതെ ഇന്ദ്രിയങ്ങൾക്കു ദാസനായി യമന്റെ കൈയിൽ അകപ്പെട്ടുപോയല്ലോ. ഇനി ഭഗവാന്റെ കടാക്ഷത്തിനാൽ ഒരു സൽഗുരുവിനെ ആശ്രയിച്ചു് ഉപദേശം ലഭിച്ചതിനനന്തരം, ഭഗവൽഭജനം ചെയ്തു് കൃതാൎത്ഥനാവട്ടെ" എന്നിങ്ങിനെ പലവിധം വിചാരിച്ചു്, ജ്ഞാനസമ്പന്നനായ ജ്ഞാനദേവന്റെ അടുക്കെപ്പോയി, നമസ്കരിച്ചു് തൊഴുതുകൊണ്ടുനിന്നു. അപ്പോൾ ജ്ഞാനദേവൻ നോക്കി ഇങ്ങിനെ ചോദിച്ചു: "നീ ആരാണ്? വളരെ കുട്ടിയായിരിക്കുന്നുവല്ലോ. ബാലനായ നീ ബാലക്രീഡ ഉപേക്ഷിച്ചു് അച്ഛനമ്മമാരെപ്പിരിഞ്ഞു്, ഇവിടെ വന്നതിന്നുള്ള കാരണം എന്താണ്?"—ഇതുകേട്ടപ്പോൾ വിശോപകേശൻ, "ഹേ! സ്വാമിൻ! ഞാൻ ഇതുവരെയും എടുത്ത ജന്മങ്ങൾക്കു് കണക്കില്ല, ആ ജന്മങ്ങളിൽ എല്ലാം ഇനിക്കു് എത്രയോ അച്ഛനമ്മമാർ ഉണ്ടായിരുന്നു. ഈ ദേഹത്തെ പെററുവളൎത്തിയ അച്ഛനമ്മമാരും അവരുടെ കൂട്ടത്തിൽ എന്നല്ലാതെ, വിശേഷം ഒന്നും ഞാൻകാണുന്നില്ല. സൎവ്വേശ്വരനായ ശ്രീനാരായണസ്വാമി തന്നെ ഇനിക്കും ഭവാനും സകലലോകങ്ങൾക്കും പിതാവായിരിക്കുന്നു. ആ പിതാവിന്റെ കൃപകൊണ്ടു് ഇനിക്കു് ദു

ല്ലഭമായിരിക്കുന്ന മനുഷ്യജന്മം കിട്ടിയിരിക്കുന്നു. ഇതു ലഭിച്ചിട്ടും, ആ ജഗദീശ്വരനെ ഉപാസിക്കാതെ, ആഹാരം, നിദ്രാ, ഭയം, മൈഥുനം, ഇതുകൾക്കു വശ്യനായി, വെറുതെ കാലം കഴിക്കുന്നതായാൽ, നാലുകാലുള്ള മൃഗങ്ങൾക്കു സമനാകുമല്ലോ. സജ്ജനസംഘത്തിൽചേൎന്ന ശാന്തസുഖത്തെ അനുഭവിക്കുന്നതല്ലെ മനുഷ്യജന്മത്തിന്റെ ഫലം? അങ്ങിനെയുള്ളസുഖത്തെ അനുഭവിക്കുവാൻസമ്മതിക്കാതെ, കാമം,ക്രോധം,ലോഭം,മോഹം,മദമാത്സൎയ്യമെന്നുള്ള ശത്രുക്കൾ എന്നു ഉപദ്രവിക്കുന്നു. ഈ ശത്രുക്കളെ ജയിച്ചവനല്ലെ ജനനമരണരൂപമായ വലയെ അറുത്തു് ബ്രഹ്മാനന്ദത്തെ അനുഭവിക്കുന്നതു്? അങ്ങിനെയുള്ള പരമാനന്ദത്തെ ആഗ്രഹിച്ചു് സംസാരസാഗരത്തെ കടക്കുവാൻ സജ്ജനസംസൎഗ്ഗമല്ലാതെ വേറെ ഒരു ഉപായവുമില്ലെന്നു് നിശ്ചയിച്ചു്, സജ്ജനങ്ങളിൽവെച്ചു ശ്രേഷ്ഠനായ ഭവാന്റെ പാദാരവിന്ദങ്ങളെ ആശ്രയിച്ചു് സദാകാലവും ഭവാന്റെ ദാസ്യപ്രവൃത്തിചെയ്തു കൃതാൎത്ഥനാവേണമെന്നു് നിശ്ചയിച്ചു വന്നതാണു്. ശരണാഗതരക്ഷണം ഭവാനെപ്പോലെയുള്ള സജ്ജനങ്ങളുടെ സ്വഭാവമാണെല്ലോ, എന്നുപറഞ്ഞു.

ജ്ഞാനദേവൻ ഇതുകേട്ടു് വളരെ ആശ്ചൎയ്യപ്പെട്ടു, ഇങ്ങിനെ പറഞ്ഞു: "നീ വളരെ കുട്ടിയായിരിക്കുന്നു. നിന്റെ ജ്ഞാനഗൎഭങ്ങളായ വാക്കുകൾ ചെവിക്കു് അമൃതമായിരിക്കുന്നു. ഇതു അചിന്ത്യശക്തിമാനായ ദൈവത്തിന്റെ സങ്കല്പംതന്നെയെന്നാണു് തോന്നുന്നതു്. ലോകത്തിൽ ഉള്ളവർ എല്ലാം ഭഗവാനെ ഭജിക്കാത്തവരായി കാമക്രോധാദികളായ ശത്രുക്കളെ ആശ്രയിച്ചുകൊണ്ടിരിക്കെ, നീ ഇത്ര ബാല്യത്തിൽ ആ ശത്രുക്കളുടെ സ്വഭാവത്തെ അറിഞ്ഞു് ഇന്ദ്രിയസുഖങ്ങളെ വെറുത്തു് ബ്രഹ്മാനന്ദത്തെ അപേക്ഷിച്ചുവല്ലൊ! അതുകൊണ്ടു് നീ ഒട്ടും ഭയപ്പെടേണ്ട. നിന്റെ ഇഷ്ടപ്രകാരം എന്റെ അടുക്കെ വസിക്കുക"— എന്നു്

വളരേ കൃപയോടുകൂടേ പറഞ്ഞു. അതുകേട്ടപ്പോൾ വിശോപകേശന്ന്, നാരദഋഷിയുടെ സല്ലാപത്താൽ വേദവ്യാസക്കും ധ്രുവന്നും ഉണ്ടായ സന്തോഷംപോലെയുള്ള സന്തോഷം ഉണ്ടായി. പിന്നെ അന്നുമുതൽ തന്റെ ആത്മാവിനെക്കൂടി ഗുരുവിന്ന് അൎപ്പണം ചെയ്തുകൊണ്ട് ഗുരുശുശ്രൂഷ ചെയ്യുവാൻ തുടങ്ങി.

ഇങ്ങിനെ ഇരിക്കുമ്പോൾ ജ്ഞാനദേവൻ വിശോപകേശനെ ബഹുവിധമായി പരീക്ഷിച്ച്, സകല സൽഗുണങ്ങളും തികഞ്ഞിരിക്കുന്ന ഇവൻ ബ്രഹ്മോപദേശത്തിന്ന് പാത്രമാണെന്ന നിശ്ചയിച്ച്, വളരെ സന്തോഷത്തോടെ വിശോപകേശനെ വിളിച്ച് അവന്റെ ശിരസ്സിൽ തന്റെ ഹസ്തത്തെ വെച്ച് ശ്രീതാരകമന്ത്രം ഉപദേശിച്ചു. പിന്നേയും പറയുവാൻ തുടങ്ങി: "ഹേ ശിഷ്യ! ഞാൻ പറയുന്നതിനെ നീ ശ്രദ്ധയോടെ കേൾക്കുക. 'ഞാൻ' എന്നുള്ള അഹംഭാവത്തെ പാറി കാച്ചപറയാം. നീ ദേവമനുഷ്യാദി സൃഷ്ടിവൎഗ്ഗങ്ങളിലും, ബ്രഹ്മക്ഷത്രിയ വൈശ്യ ശൂദ്രാദികളിലും, ബ്രഹ്മചൎയ്യ ഗൃഹസ്ഥവാനപ്രസ്ഥസന്യാസികളിലും, ഒരുവനുല്ല. ഈ കല്പനകൾ എല്ലാം ശരീരഗതങ്ങളായിരിക്കുന്നതല്ലാതെ ആത്മാവിന്നു ഇല്ല; ആത്മാവ് നിത്യസ്വരൂപനായിത്തന്നെ ഇരിക്കുന്നു. ബ്രാഹ്മണർ മുതലായവർ ചെയ്യുന്ന നമസ്കാരങ്ങൾ ദേഹത്തിന്നല്ലാതെ ആത്മാവിന്നല്ല. അതുകൊണ്ട് ഈ നമസ്കാരങ്ങളാൽ നിന്റെ സ്വരൂപം മാറീട്ടില്ല. അഹംശബ്ദവാച്യൻ ആത്മാവല്ലാതെ, ദേഹമല്ല. അങ്ങിനെ ഇരിക്കെ, ബ്രാഹ്മണനെന്നും ശൂദ്രനെന്നും ഉള്ള ദേഹധൎമ്മങ്ങളെ ആത്മാവിൽ ആരോപിച്ചു വ്യവഹരിക്കുന്നതു ലോകസ്വഭാവമാണ്. എങ്കിലും വ്യവഹാരാവസ്ഥയിൽ എങ്ങിനേയുള്ള വാക്കുകളെ പറഞ്ഞാലും, ബുദ്ധിമാന്മാർ എപ്പോഴും സ്മരണതെറ്റാതെ ആത്മസ്വരൂപത്തെ ഉപാസിച്ചുകൊണ്ടിരിക്കേണ്ടതാണ്. ഈ ആത്മാവിന്നു കൎമ്മാനുരൂപമായി അനേകജന്മങ്ങളും അനുഭവങ്ങളും ഉണ്ടായിക്കൊണ്ടിരിക്കും. വി

വേകിയായവൻ സൽഗുരുവിനെ ഉപാസിച്ച് ഗുരുകടാക്ഷത്താൽ ജ്ഞാനദീപത്തെ ലഭിച്ച്, അജ്ഞാനതിമിരത്തെ കളഞ്ഞ്, തന്നത്താൻ അറിഞ്ഞ്, തന്റെ ഭാരത്തെ എല്ലാം പരമാത്മാവിങ്കൽ സമൎപ്പിച്ച്, ആ പരമാത്മാവിന്റെ കൃപാകടാക്ഷത്താൽ പ്രകൃതിബന്ധത്തെ ഒഴിച്ച്, മറുജന്മമില്ലാത്ത മോക്ഷത്തെ പ്രാപിക്കും. അതുകൊണ്ട്, നീ ഭഗവാന്റെ കല്പനയാകുന്ന ശ്രുതിസ്മൃതികളെ പരിഹസിക്കാതെ, ശാസ്ത്രോക്തമായ മാൎഗ്ഗത്തിൽ, നടന്ന് എപ്പോഴും ഭഗവന്നാമങ്ങളെ ജപിച്ചും ഭഗവൽസ്മരണ ചെയ്തും കൊണ്ടിരിക്കുക. ആത്മാവാകുന്ന തേരാളി ദേഹമാകുന്ന തേരിൽ കയറിയിരിക്കുന്നു. ഈ തേരിന്ന് ഇന്ദ്രിയങ്ങൾ കുതിരകളും, മനസ്സ് കടിഞ്ഞാണും, ബുദ്ധി സാരഥിയും ആണ്. ബുദ്ധിയാകുന്ന സാരഥി ഇന്ദ്രിയങ്ങളാകുന്ന കുതിരകളെ അതിജാഗ്രതയോടെ ശാസ്ത്രമാൎഗ്ഗമായി നടത്തിയാൽ ഭയമില്ലാത്ത മോക്ഷമാൎഗ്ഗത്തിലേക്കു പോവാം. അതല്ലാതെ, ബുദ്ധിസാരഥി അജാഗ്രതയായി മനസ്സാകുന്ന കടിഞ്ഞാണിനെ തളൎത്തിവിട്ടാൽ, ഇന്ദ്രിയങ്ങളാകുന്ന ദുഷ്ടകുതിരകൾ ദേഹമാകുന്ന രഥത്തെ സന്മാൎഗ്ഗത്തെ വിട്ടു ദുൎമ്മാൎഗ്ഗത്തിലേക്കു വലിച്ചുകൊണ്ടുപോകും. ആ വഴിയിൽ ഉള്ള കള്ളന്മാർ ആത്മാവാകുന്ന തേരാളിയെ യമപട്ടണത്തിൽ കൊണ്ടുപോയി ചേൎക്കും. അതുകൊണ്ട്, ഭഗവാൻ എന്റെ ദേഹത്തിൽ ഇരുന്ന് നിനക്കു ചെയ്ത ഉപദേശത്തെ മറക്കാതെ, ജാഗ്രതയായി സജ്ജനസംസൎഗ്ഗം ചെയ്തു ബാക്കിയുള്ള ജീവകാലം മുഴുവനും ബ്രഹ്മാനന്ദത്തെ അനുഭവിക്ക" എന്നിങ്ങിനെ ഉപദേശിച്ച ജ്ഞാനദേവന്റെ വാക്കുകേട്ട് വിശോപകേശൻ നമസ്കരിച്ച് ഇങ്ങിനെ പറഞ്ഞു: "ഹേ! ഗുരുസ്വാമി! ഞാൻ ഇപ്പോൾ ധന്യനായി. ഭവരോഗത്തിന്നു വൈദ്യനായ ശ്രീജഗദീശ്വരൻ ഭവൽസ്വരൂപമായി വന്ന് എനിക്കു സിദ്ധൌഷധം തന്നു. അതു സേവിച്ചതുകൊണ്ട് ഭവൽകടാക്ഷത്താൽ ഭവരോഗത്തിൽനിന്നു മുക്തനായി ഭവിച്ചു"— എന്നു പറഞ്ഞ് പിന്നേയും

നമസ്കരിച്ച് ജ്ഞാനദേവന്റെ അനുമതിപ്രകാരം വിശോപാഖകരൻ പോവുകയും ചെയ്തു.

പിന്നെയും ജ്ഞാനദേവൻ ഇങ്ങിനെ അനേകം ജനങ്ങളെ മുക്തന്മാരാക്കി, അവസാനം, അളകാപുരിയിൽപോയി അവിടെ ഒരു സമാധിമഠം കെട്ടിച്ച് തന്റെ ശിഷ്യരെ എല്ലാം വരുത്തി താൻ ആ സമാധിഗൃഹത്തിൽ ഇറങ്ങി പത്മാസനത്തിൽ ഇരുന്ന് തനിക്ക മേലെ കല്ലുവെച്ച് കുമ്മായം ഇടുവാൻ ശിഷ്യരോടുപറഞ്ഞ് സമാധിയിൽ ഇരിക്കുകയും ചെയ്തു.

ഇപ്പോഴും ജനങ്ങൾ വല്ല ആപത്തുകളും വന്നാൽ, അവിടെ ചെന്ന് സേവിക്കുന്നത് പതിവാണ്. ഈ മഹാത്മാവിന്റെ ചരിത്രം വിസ്താരമായി പറവാൻ എന്നാൽ അസാദ്ധ്യമാണ്. ഇതു കേൾക്കുന്നവർ ജ്ഞാനവാന്മാരായി ഭവിക്കും, സംശയമില്ല.



## അമ്പത്താറാംസർഗ്ഗം.

### ത്രിലോചനചരിതം.

ഇനി ജ്ഞാനദേവന്റെ ശിഷ്യനായ ത്രിലോചനന്റെ ചരിത്രം പറയാം. ത്രിലോചനൻ എന്നുപേരായ ബ്രാഹ്മണൻ വിവാഹംചെയ്തു, ഭാൎയ്യയോടുകൂടി, ദാരിദ്ര്യത്താൽ ഭിക്ഷാടനം ചെയ്തുകൊണ്ട്, സന്തുഷ്ടചിത്തനായി വിഷ്ണുഭക്തിയിങ്കൽ അതിജാഗ്രതയോടെ ഇരുന്നു. ആ ബ്രാഹ്മണൻ മദ്ധ്യാഹ്നസമയംവരെ ഭിക്ഷയെടുത്തുകൊണ്ടുവന്ന് അതുകൊണ്ടു ചില ബ്രാഹ്മണൎക്ക ഭക്ഷണംകൊടുത്തു ബാക്കി താനും പത്നിയും ഭക്ഷണംകഴിക്കും: ഇങ്ങിനെയാണു വ്രതം. വിശേഷിച്ച്, ഹരി എന്നുള്ള ഭഗവന്നാമം ഉണ്ടുമ്പോൾകൂടി, ജപിച്ചുകൊണ്ടിരിക്കും. ഇങ്ങിനെ ത്രിലോചനന്റെ ഭക്തികണ്ട് ഭഗവാൻ സന്തോഷിച്ച്, ഒരു വൃദ്ധബ്രാഹ്മണ

ന്റെ രൂപം ധരിച്ച് അന്തൎയ്യാമിയെന്ന പേരോടുകൂടെ ത്രിലോചനന്റെ ഗൃഹത്തിൽ കേറിവന്നു. ത്രിലോചനൻ ആ വൃദ്ധനെ തന്റെ ഗൃഹത്തിൽ താമസിക്കുവാൻ പറഞ്ഞു. രണ്ടാളുംകൂടി ഭിക്ഷയ്ക്കുപോവും. ത്രിലോചനന് ക്ഷീണനിവൃത്തിക്കു അവന്റെ ഭാണ്ഡം അന്തൎയ്യാമി വാങ്ങി എടുത്തു ഗൃഹത്തിൽ കൊണ്ടുപോയി കൊടുക്കും. ബ്രാഹ്മണഭക്ഷണത്തിന് വേണ്ടുന്നതെല്ലാം സഹായിച്ചുകൊടുക്കും. ബ്രാഹ്മണരുടേയും ത്രിലോചനന്റെയും ഭക്ഷണം കഴിയുന്നതുവരെ അന്തൎയ്യാമി ഭക്ഷിക്കുകയില്ല. ബ്രാഹ്മണരുടേയും ത്രിലോചനന്റേയും കഴിഞ്ഞാൽ, ബാക്കിയുള്ള അന്നം ത്രിലോചനന്റെ ഭാൎയ്യ അന്തൎയ്യാമിക്കു കൊടുക്കും. ബാക്കിയുള്ള അന്നം മുഴുവനും അന്തൎയ്യാമി ഭക്ഷിക്കും. മതി എന്നു പറയുകയുമില്ല. ഇങ്ങിനെ മൂന്നുദിവസം ത്രിലോചനന്റെ ഭാൎയ്യക്കു അല്പമെങ്കിലും അന്നംകിട്ടിയില്ല. അവളും പതിവ്രതാശിരോമണിയായതുകൊണ്ട് ഈ വൃത്താന്തം ഭൎത്താവിനോടു പറഞ്ഞതുമില്ല. നാലാം ദിവസം ആ ഗ്രാമത്തിൽനിന്ന് ത്രിലോനപത്നിയുടെ സഖിയായ ഒരു സ്ത്രീ വന്ന് ഇവളെക്കണ്ട് ഇങ്ങിനെ ചോദിച്ചു: "അല്ലയോ സഖി! നീ, എന്താണ് ഇങ്ങിനെയിരിക്കുന്നതു്? നിനക്ക് രോഗം വല്ലതും ഉണ്ടോ? ഉണ്ടെങ്കിൽ എന്നോടുപറയുക. അതിന്നു ചികിത്സ ചെയ്യാം."

ഇതുകേട്ടപ്പോൾ ത്രിലോചനപത്നി സഖിയോട് ഇങ്ങിനെ പറഞ്ഞു: "ഇനിക്ക് രോഗം ഒന്നും ഇല്ല. ബ്രാഹ്മണരുടേയും ഭൎത്താവിന്റേയും ഭക്ഷണംകഴിഞ്ഞാൽ ബാക്കിയുള്ള അന്നമെല്ലാം അന്തൎയ്യാമി ഭക്ഷിക്കുന്നു. അതുകൊണ്ട് ഇനിക്കു ഒട്ടും ഭക്ഷണം കിട്ടാറില്ല. ഇങ്ങിനെ മൂന്നുദിവസമായിക്കഴിയുന്നു." ഇതുകേട്ടപ്പോൾ സഖിചോദിച്ചു: 'ആ അന്തൎയ്യാമി ആരാണ്? എവിടെനിന്നു വന്നവനാണ്? നിന്റെ ഭൎത്താവിന്റെ ഇഷ്ടനായതു എങ്ങിനെയാണ്?" അപ്പോൾ ത്രിലോചനപത്നി പിന്നെയും പറഞ്ഞു: "എ

ന്റെ ഭൎത്താവു വഴിയിൽനിന്നു കണ്ടു കൂട്ടിക്കൊണ്ടുവന്നതാണ്. അവൻ ആരാണ്, എവിടെനിന്നു വന്നവനാണു എന്നു ആൎക്ക അറിയും?"—എന്നിങ്ങിനെ ത്രിലോചനപത്നി പറയുന്നതുകേട്ടപ്പോൾ, അന്തൎയ്യാമി മറഞ്ഞുകളഞ്ഞു. പിന്നെ കുറെനേരം കഴിഞ്ഞപ്പോൾ, ത്രിലോചനൻ ഭാൎയ്യയോടു, "അന്തൎയ്യാമിയെകണ്ടിട്ട് കുറെനേരമായല്ലൊ? അവനെ എവിടെക്കെങ്കിലും അയച്ചിട്ടുണ്ടൊ" എന്നു ചോദിച്ചു. ഇതുകേട്ടപ്പോൾ അവൾ, "ഞാൻ അവനെക്കണ്ടേല്ല്യ, എവിടെക്കു പോയിഎന്നും ഇനിക്ക് അറിവില്ല. ഇവിടെനിന്ന് ഊണുകഴിഞ്ഞു പുറത്തേക്കുപോയതാണ്. പിന്നെ ഞാൻ കണ്ടിട്ടില്ല,"—എന്നു പറഞ്ഞു. ഇതുകേട്ടു ത്രിലോചനൻ പുറത്തിറങ്ങി ഉറക്കെ വിളിച്ചുനോക്കി; എന്നിട്ടും കണ്ടില്ല. സന്ധ്യാവന്ദനം കഴിച്ച് അന്തൎയ്യാമിയെക്കാണാതെ കരഞ്ഞുകൊണ്ടു ഗൃഹത്തിലേക്കുവന്ന് വളരെ ദുഃഖിതനായിട്ട് രാത്രി ഭക്ഷണവും മററും കഴിക്കാതെ ചിന്താപരവശനായി കിടന്നുറങ്ങി. അപ്പോൾ സ്വപ്നത്തിൽ ഭഗവാൻ ഇങ്ങിനെപറഞ്ഞു: "ഹേ! ത്രിലോചനാ! നീ ദുഃഖിക്കേണ്ട. നിന്റെ ഭക്തികൊണ്ടു സന്തുഷ്ടനായിട്ടു അന്തൎയ്യാമിയുടെ രൂപത്തെധരിച്ച് നിന്റെകൂടെ ഇരുന്നവൻ ഞാനാണ്. ഞാൻ ഇനി എപ്പോഴും നിന്റെ ഗൃഹത്തിൽതന്നെ ഇരിക്കും. നിന്നെപ്പിരിയുവാൻ ഞാൻ ശക്തനല്ല. നീ നാളെമുതൽ ഭിക്ഷയ്ക്കുപോവേണ്ടാ; നീ വളരെ ബലഹീനനായിരിക്കുന്നു. നീ ദുഃഖിക്കുന്നതുകണ്ട് ഇനിക്കു വളരെ ദുഃഖം ഉണ്ട്. നിനക്ക് വേണ്ടുന്ന സകലസാധനങ്ങളും നിന്റെ ഗൃഹത്തിൽ ഉള്ള പാത്രങ്ങളിൽ നിറഞ്ഞിരിക്കും. അതു അക്ഷയമായും ഇരിക്കും. നിന്റെ ഇഷ്ടംപോലെ ബ്രാഹ്മണൎക്കും മററും ഭക്ഷണംകൊടുത്തു നീയും ഭക്ഷിക്കുക. എന്റെ പ്രസാദംകൊണ്ടു നിന്റെ ജീവകാലംമുഴുവനും ഇങ്ങിനെകഴിയും"—ഇങ്ങിനെ സ്വപ്നത്തിൽകണ്ടു ത്രിലോചനൻ രാവിലെ എഴുനീററു നോക്കുമ്പോൾ തന്റെ ഗൃഹത്തിൽ സകല

സാധനങ്ങളും സമ്പന്നമായിക്കണ്ടു് പത്നിയോടു വൃത്താന്തമെല്ലാം പറഞ്ഞു. പിന്നെ ഇഷ്ടംപോലെ അനവധി ബ്രാഹ്മണരെ ഭുഷ്ടാന്നമായി ഭുജിപ്പിച്ചു്, താനും പത്നിയും നല്ലവണ്ണം ഭക്ഷണം കഴിച്ചുതുടങ്ങി. ഇങ്ങിനെ ഭഗവൽഭക്തികൊണ്ടു് ത്രിലോചനൻ ഇഹലോകത്തിൽ സകല സമ്പത്തുകളേയും അനുഭവിച്ചു് അന്ത്യത്തിൽ ശ്രീവിഷ്ണുപദത്തെയും പ്രാപിച്ചു. ഈ ത്രിലോചനചരിത്രം കേൾക്കുന്നവർ ദാരിദ്ര്യദുഃഖത്തിൽനിന്നു മോചിക്കപ്പെടും.

# അറുവത്തേഴാംസൎഗ്ഗം.

## കലശേഖരചരിതം. (1)

നീലാചലത്തിൽ കലശേഖരൻ എന്നു പേരായി ഒരു രാജാവുണ്ടായിരുന്നു. സീതാരാമപാദാരവിന്ദത്തിൽ സമൎപ്പിച്ച മനസ്സോടുകൂടിയും, സീതാരാമജപത്തോടുകൂടിയും, പൂജയിങ്കൽ അതിതല്പരതയോടുകൂടിയും രാജ്യപരിപാലനം ചെയ്യുമ്പോൾ, അതിദയാലുവും അതിധൎമ്മിഷ്ഠനും ആയ ആ രാജാവു മദ്ധ്യാഹ്നംവരെ രാജകാൎയ്യം നടത്തുകയും, അതിന്നുശേഷം പൌരാണികനെക്കൊണ്ടു്, രാമായണം വായിപ്പിച്ചു കേട്ടുകൊണ്ടിരിക്കയും പതിവാണു്. ആ പൌരാണികൻ രാജാവിന്നു ശ്രീരാമങ്കൽ ഉള്ള സ്നേഹബന്ധത്തെ അറിഞ്ഞിട്ടു്, വനവാസമാവട്ടെ, സീതാഹരണമാവട്ടെ, ഒരിക്കലും വായിച്ചു കേൾപ്പിക്കാറില്ല. ആ പൌരാണികൻ ഒരിക്കൽ ജ്വരരോഗംകൊണ്ടു കിടപ്പായപ്പോൾ, അദ്ദേഹത്തിന്റെ പുത്രൻ രാമായണംവായിച്ചു. സീതയെ രാവണൻ കൊണ്ടുപോയതെല്ലാം വായിച്ചുകേട്ടപ്പോൾ, രാജാവിന്നു് ക്രോധംകൊണ്ടു് വ്യഥിതമിച്ചു്, വേഗം എഴുനീററു തന്റെ വാളെടുത്തു കുതിരയെ വേഗം കൊണ്ടുവരുവാൻ പറഞ്ഞു: "ഞാൻ ജീവിച്ചിരിക്കുമ്പോൾ

എന്റെ മാതാവായ ജാനകിയെ രാക്ഷസൻ കൊണ്ടുപോയില്ലേ? ഹീ, കഷ്ടം! എന്റെ ജന്മം വ്യർത്ഥംതന്നെ. ഞാൻ ഇപ്പോൾ ആ രാവണനെ കൊന്നുകളയാം''—എന്നുപറഞ്ഞ് കുതിരപ്പുറത്തു കയറി, ഓടിച്ച് സമുദ്രത്തിന്റെ വക്കത്തുചെന്ന് പിന്നേയും കുതിരയെ അടിച്ചു. കുതിര അപ്പോൾ സമുദ്രത്തിലേക്ക ഇറങ്ങി ഓടി. ഇങ്ങിനെ ഭക്തനായ രാജാവിന്റെ നിർബ്ബന്ധംകൊണ്ടു ഭക്തവത്സലനായ ശ്രീരാമചന്ദ്രൻ സീതാലക്ഷ്മണസമേതനായിട്ട് ഒരു തോണിയിൽ കയറി ഒരു തോണിക്കാരനോട്ടു കൂടി സമുദ്രത്തിൽ പ്രത്യക്ഷനായി. തോണിക്കാരൻ രാജാവിനോട്ടു ഇപ്രകാരം ചോദിച്ചു: ''നീ എന്തിനാണു ലങ്കയ്ക്കുപോകുന്നതു്?''— ഇതു കേട്ടപ്പോൾ രാജാവു് ''രാവണനെ കൊന്നു സീതയെ കൊണ്ടുവരുവാനാണ്'' എന്നു പറഞ്ഞു. അപ്പോൾ തോണിക്കാരൻ, ''ശ്രീരാമൻ ലക്ഷ്മണനോടുകൂടി പോയി രാവണനെക്കൊന്നു സീതയേയും കൊണ്ടു അയോദ്ധ്യയ്ക്കു പോയല്ലോ. ഇനി നീ ലങ്കയ്ക്കുപോകേണ്ട; രാജ്യത്തിലേക്കുതന്നെ പോവുക''—എന്നുപറഞ്ഞു. ഇതു കേട്ടപ്പോൾ രാജാവു് മേല്പോട്ടുനോക്കി. അപ്പോൾ ശ്രീരാമനും ലക്ഷ്മണനും സീതയും പുഷ്പകവിമാനത്തിൽ പോവുന്നതു കണ്ടു. ഇതു കണ്ടപ്പോൾ രാജാവു് സമുദ്രത്തിന്റെ ഉള്ളിൽനിന്ന് കരയിലേക്ക കയറി. അപ്പോൾ തന്റെ സൈന്യങ്ങൾ വന്നു നമസ്കരിച്ചു. രാജാവു് ഒന്നും മിണ്ടാതെ തന്റെ രാജ്യത്തേക്ക പോവുകയും ചെയ്തു. താൻ കണ്ട ആശ്ചര്യത്തെ പൌരാണികനോട്ടു പറഞ്ഞു. പൌരാണികൻ ഇതുകേട്ട് രാജാവിനെ ബഹുമാനിച്ചു: ''ഹെ രാജൻ! ഭവാന്റെ ഭക്തികൊണ്ടു പ്രസന്നനായ ശ്രീരാമചന്ദ്രൻ സമുദ്രത്തിൽ മുങ്ങുന്നവനായ ഭവാനെ രക്ഷിക്കുവാൻ താൻതന്നെ പ്രത്യക്ഷമായി വന്നതാണ്. ഭവാൻ ധന്യനാണ്, സംശയമില്ല. അനേകകാലം തപസ്സുചെയ്യുന്ന യോഗീശ്വരന്മാൎക്കുകൂടി കാണ്മാൻ കഴിയാത്തതായ ഭഗവൽസ്വരൂപത്തെ കണ്ണുകൊണ്ടു ക

ണ്ടുവല്ലോ. ഇനി ഇതിലധികം എന്താണു വേണ്ടതു്?"—ഇങ്ങിനെ പൌരാണികൻ പറഞ്ഞതുകേട്ടു്, രാജാവിന്നു് ശൌൎയ്യമെല്ലാം [illegible]പായി ബോധംവന്നു. വളരെ പശ്ചാത്താപത്തോടുകൂടെ ഇങ്ങിനെ വിചാരിച്ചു: "ഹരി കഷ്ടം! എന്റെ പ്രഭുവായ ശ്രീരാമചന്ദ്രൻ എന്റെ മുമ്പിൽ വന്നിട്ടു് ഞാൻ അറിഞ്ഞില്ലല്ലോ. അതു എന്റെ ശൌൎയ്യവിഘ്നങ്ങളാൽ മനസ്സുമറിച്ചതുകൊണ്ടല്ലേ?"—എന്നിങ്ങിനെ തന്നെത്താൻ നിന്ദിച്ചുകൊണ്ടു് ശ്രീരാമനെത്തന്നെ സ്മരിച്ചുകൊണ്ടു് മുമ്പത്തെ നിയമങ്ങളോടുകൂടി രാജ്യപരിപാലനം ചെയ്തിരുന്നു. ഇങ്ങിനെ ധൎമ്മാത്മാവായ ആ രാജാവു കലികാലത്തിലും ഭഗവാനെ പ്രത്യക്ഷമായി കണ്ടു. അതുകൊണ്ടു ഭക്തിതന്നെയാണു എപ്പോഴും ഭഗവൽപ്രീതിക്കു കാരണം.

## അമ്പത്തെട്ടാം സൎഗ്ഗം.

### കുലശേഖരചരിതം. (2)

ആ കുലശേഖരരാജാവിന്റെ വേറെ ഒരു ചരിത്രം പറയുന്നു. ഇതു പാപനാശനവും ഭക്തിവൎദ്ധനവും ആകുന്നു. ആ രാജാവു് വസന്തകാലമായിരിക്കുന്ന മേടമാസത്തിൽ, വെളുത്ത ചതുൎദ്ദശി ദിവസം, നരസിംഹമൂൎത്തിയുടെ അവതാരഉത്സവത്തെ ഭക്തിയോടുകൂടി ചെയ്തു. ഒരാൾ ഹിരണ്യകശിപുവിന്റെ രൂപവും ധരിച്ചു്, മറ്റൊരാൾ പ്രഹ്ലാദന്റെ രൂപവുംധരിച്ചു. അതിവിശേഷമായ സഭയും നിൎമ്മിച്ചു. ആ സഭയുടെ തൂണിൽ ഒരാൾ മറഞ്ഞിരുന്നു. ഹിരണ്യകശിപു പ്രഹ്ലാദനോടു ചോദിക്കുന്നതും, പ്രഹ്ലാദന്റെ ഉത്തരവും, പ്രഹ്ലാദനെ അഗ്നിയിൽ ഇടുന്നതും, സമുദ്രത്തിൽ ഇടുന്നതും, സൎപ്പത്തിനെക്കൊണ്ടു കടിപ്പിക്കുന്നതും, എല്ലാം പുരാണത്തിൽ പറയുന്നതുപോലെ കാണിച്ചു. പിന്നെ ഹി

രണ്യകശിപു ഒരു വാളും കൈയിൽ എടുത്ത് ഇടത്തു കൈകൊണ്ടു പ്രഹ്ലാദനെ പിടിച്ച് ഇങ്ങിനെ പറഞ്ഞു: "നിന്റെ ഹരി എവിടെ? നീ ആരുടെ ബലംകൊണ്ടാണ് എന്റെ വാക്കുകൾ കേൾക്കാതിരിക്കുന്നത്? അവനെ കാണിക്ക്. അല്ലെങ്കിൽ നിന്നെ ഇപ്പോൾ കൊല്ലും"—എന്നു പറഞ്ഞപ്പോൾ പ്രഹ്ലാദൻ വളരെ ശങ്കിതനാവാതെ നടിച്ചുകൊണ്ടു "അല്ലയോ താത! അവൻ എവിടെ എന്നു ചോദിക്കുന്നതു യുക്തമല്ല. അവൻ സർവാന്തര്യാമിയാണ്, സർവമയനാണ്. അങ്ങിനെയിരിക്കെ അവൻ എവിടെയെന്നു ചോദിക്കുന്നതു യുക്തമോ"—എന്നു ചോദിച്ചു. അപ്പോൾ ഹിരണ്യകശിപു ചോദിച്ചു. "എന്നാൽ അവൻ ഈ സ്തംഭത്തിൽ ഉണ്ടോ?"—അപ്പോൾ പ്രഹ്ലാദൻ പറഞ്ഞു: "അവൻ നിശ്ചയമായും ഈ സ്തംഭത്തിൽ ഉണ്ട്." അതുകേട്ടപ്പോൾ ഹിരണ്യകശിപു ക്രോധത്തോടുകൂടെ സ്തംഭത്തെ അടിച്ചു. അപ്പോൾ നരസിംഹരൂപം ധരിച്ചവൻ പുറത്തുചാടി. ഹിരണ്യകശിപുവിനെ പിടിച്ചു താഴത്തുതള്ളിയിട്ട് നഖങ്ങളെക്കൊണ്ടു മാറുപിളർന്ന്, ഹിരണ്യകശിപുവിന്റെ വേഷം ധരിച്ചവൻ യഥാർത്ഥമായി മരിക്കുകയും ചെയ്തു.

നരസിംഹരൂപം ധരിച്ചവൻ പിന്നെയും ക്രോധം ശമിക്കാതെ ജ്വലിച്ചുകൊണ്ടിരുന്നു. ഇതെല്ലാംകണ്ട് രാജാവു ഭയപ്പെട്ട്, വേഗം നരസിംഹമൂർത്തിയെ പൂജിച്ച് പ്രഹ്ലാദനെ അടുക്കെ കൊണ്ടുപോയി നിർത്തി. അപ്പോൾ ശാന്തനായി ഭവിച്ചു. പിന്നെ, ജനങ്ങളും തമ്മിൽ ഗോപ്യമായി ഇങ്ങിനെ പറയുവാൻ തുടങ്ങി: "നരസിംഹരൂപം ധരിച്ചവന് ഹിരണ്യകശിപുരൂപം ധരിച്ചവനോടു എന്തോ മത്സരം ഉണ്ടാവും. അതുകൊണ്ടാണ് അവനെ കൊന്നുകളഞ്ഞത്"—എന്നിങ്ങിനെ ചിലർ പറയുന്നതു രാജാവും കേട്ടു. എല്ലാം ദൈവകല്പിതമാണെന്നു നിശ്ചയിച്ച് രാജാവ് ഒന്നും മിണ്ടാതിരുന്നു. പിന്നെ ആ മാസത്തിൽത്തന്നെ ശ്രീ

രാമനവമിക്ക ഉത്സവം നിശ്ചയിച്ച് രാമായണം കളിക്കുവാൻ തുടങ്ങി. ആ രാമായണത്തിൽ വേണ്ടുന്ന എല്ലാവരുടെ രൂപങ്ങളും ധരിച്ചു. മുമ്പ നരസിംഹമൂൎത്തിയുടെ രൂപംധരിച്ച ആൾ ഇതിൽ ദശരഥന്റെ രൂപംധരിച്ചു. രാമജനനംമുതൽ വനവാസം വരെ കളിച്ചുകൊണ്ടുവന്നപ്പോൾ, ശ്രീരാമൻ വനത്തിലേക്കുപോയതിന്നുശേഷം ദശരഥന്റെ മരണസമയത്തിൽ ദശരഥന്റെരൂപം ധരിച്ച ആൾ യഥാൎത്ഥമായി പ്രാണനെ ത്യജിച്ചു. ഈ അത്യാശ്ചൎയ്യത്തെ കണ്ടപ്പോൾ, സകല ജനങ്ങളും, ഇതിന്നു കാരണം രാജാവിന്റെ ഭക്തിയും വിശ്വാസവും തന്നെയാണെന്നു നിശ്ചയിച്ചു. ഇങ്ങിനെയല്ലൊ ഗോപസ്ത്രീകളും ശ്രീകൃഷ്ണലീലയെ നടിച്ചതുകൊണ്ട് ശ്രീകൃഷ്ണസായൂജ്യം ലഭിച്ചത്? ഭക്തിയുടെ മാഹാത്മ്യം ഇങ്ങിനെയുള്ളതാണ്. ലോകത്തിൽ ഭക്തികൊണ്ടു ലഭിക്കാത്തതു യാതൊന്നുമില്ല.



## അറുപത്തൊമ്പതാം സൎഗ്ഗം.

### രതീമതിചരിതം.

ദക്ഷിണദിക്കിൽ രതീമതി എന്നു പേരായി ഒരു ബ്രാഹ്മണസ്ത്രീ ഉണ്ടായി. അവൾക്ക ബാല്യത്തിൽതന്നെ വൈധവ്യം വന്നതുകൊണ്ടു പുത്രനും ഉണ്ടായില്ല. കുറെ ധനം മാത്രം ഉണ്ടായിരുന്നു. ആ ധനംകൊണ്ടു അവൾ ധൎമ്മാനുഷ്ഠാനത്തോടുകൂടി ഇരിക്കുമ്പോൾ, ഒരു ദിവസം സന്ധ്യാസമയത്തിൽ ഒരു വിഷ്ണുഭക്തൻ വന്നു. രതീമതി അതുകണ്ട് സന്തോഷത്തോടുകൂടെ അദ്ദേഹത്തെ പൂജിച്ച്, വളരെ സ്വാദുള്ള ഭക്ഷണപദാൎത്ഥങ്ങളെല്ലാം കൊടുത്തു. അപ്പോൾ ഭക്തൻ ജലം വാങ്ങി സന്ധ്യാവന്ദനംകഴിച്ച് ത

ന്റെ പെട്ടിയിൽനിന്ന് ബാലഗോവിന്ദവിഗ്രഹം എടുത്ത് ഭക്ഷണപദാൎത്ഥങ്ങളെല്ലാം നിവേദിച്ച് കുറച്ചുനേരം ഭഗവാനെ സ്തുതിച്ച്, വിഗ്രഹത്തെ പെട്ടിയിൽതന്നെ വെച്ചു, താൻ ഭക്ഷണം കഴിച്ചു. അപ്പോൾ രതീമതിക്ക് ആ ബാലഗോവിന്ദവിഗ്രഹത്തെ കണ്ടിട്ട് വളരെ ഭക്തിതോന്നി. ഭക്തനെ തൊഴുതുകൊണ്ട് ഇങ്ങിനെ ചോദിച്ചു: "ഹെ! ഭക്തശിഖാമണെ! ഞാൻ ബ്രാഹ്മണകുലത്തിൽ ജനിച്ചവളാണ്. എനിക്ക ഭൎത്താവും ഇല്ല, പുത്രനും ഇല്ല. എനിക്ക് എന്തു ഗതിയാണ് കിട്ടുന്നത് എന്നിനിക്ക് നിശ്ചയമില്ല. ഇതുവരെ ഞാൻ അറിഞ്ഞിട്ട യാതൊരു പാപവും ചെയ്തിട്ടില്ല. ഭൎത്താവും പുത്രനും ഇല്ലാതെ ദുഃഖിതയായിരിക്കുന്നു, എനിക്ക് ഒരു ധൎമ്മവും ചെയ്യുവാൻ സാധിച്ചിട്ടില്ല. ഇപ്പോൾ ഈ ബാലഗോവിന്ദവിഗ്രഹംകണ്ടിട്ട് എനിക്കും ഇങ്ങിനെ ഒരു വിഗ്രഹം ഉണ്ടാക്കി ഗൃഹത്തിൽവെച്ച് പൂജിച്ചാൽ കൊള്ളാമെന്ന് ആഗ്രഹംതോന്നുന്നു. അതിന്ന ഭവാൻ എനിക്ക തുണചെയ്യുക. അതിന്നുള്ള മന്ത്രവും പൂജചെയ്യേണ്ടുന്ന ക്രമവും ഉപദേശിക്കുക. ഇപ്പോൾതന്നെ ഞാൻ ഒരു ശില്പിയെവരുത്തി ഒരു ഗൃഹം നിൎമ്മിക്കാം. അതുവരെ ഭവാൻ എന്റെ മേൽ പ്രസാദിച്ച് ഇവിടെ താമസിക്കണം"—ഇതു കേട്ടപ്പോൾ ഭക്തൻ പറഞ്ഞു: "പൂൎവ്വകൎമ്മഫലത്താൽ നിനക്ക് ഭൎത്താവും പുത്രനും ഇല്ലാതെയായതാണ്. എങ്കിലും ഗോവിന്ദവിഗ്രഹത്തെക്കണ്ട് നിനക്ക് ഭക്തി ഉത്ഭവിച്ചതിനാൽ, നീ ദുഷ്കൎമ്മങ്ങളെല്ലാം നശിച്ച് ധന്യയായി. പൂജോപകരണംകൊണ്ടോ മന്ത്രംകൊണ്ടോ അല്ല ഭഗവാൻ പ്രസാദിക്കുന്നത്. ഭക്തികൊണ്ടുമാത്രമാണ്. ഭക്തികൊണ്ടു ഭഗവാൻ പ്രസന്നനായാൽ സൎവ്വാഭീഷ്ടങ്ങളേയും തരും, സംശയമില്ല. നിന്റെ പുത്രനെ സ്നേഹിക്കുന്നതുപോലെ ഭഗവാനെ സ്നേഹിച്ചാൽ വേഗം ഭഗവാൻ പ്രസാദിക്കും"— എന്നുപറഞ്ഞ് ഗോപാൽപൂജക്കുള്ള മന്ത്രവും പൂജാക്രമവും ഉപദേശിച്ചു.

അനന്തരം രതീമതി ശില്പിയെ വരുത്തി പൂജാഗൃഹം ഉണ്ടാക്കിച്ച്, ബാലഗോവിന്ദവിഗ്രഹത്തേയും ഉണ്ടാക്കിച്ച്, നല്ല മുഹൂൎത്തത്തിൽ പൂജയും തുടങ്ങി. ഭക്തനെ നല്ലവണ്ണം ദ്രവ്യംകൊണ്ടു സന്തോഷിപ്പിച്ചയച്ചു. പിന്നെ രതീമതി, ഏകപുത്രയായ ജനനി പുത്രനെ സ്നേഹിക്കുന്നതുപോലെ, ബാലഗോവിന്ദവിഗ്രഹത്തെ സ്നേഹിച്ചു. വിഗ്രഹത്തെ ബഹുവിധ ഭൂഷണങ്ങളെക്കൊണ്ടു അലങ്കരിച്ച് ദൃഷ്ടിദോഷം പരിഹരിപ്പാൻ മുഖത്തു കരികൊണ്ടു പൊട്ടുതൊട്ടും; തണുപ്പുസമയങ്ങളിൽ ഉഷ്ണമായ വസ്ത്രം ധരിപ്പിച്ച് ഉഷ്ണമായ ഭക്ഷണദ്രവ്യങ്ങളും കൊടുക്കും; ഉഷ്ണസമയങ്ങളിൽ തണുപ്പുള്ളതും കൊടുക്കും. ഇങ്ങിനെ പുത്രവാത്സല്യമുള്ള അമ്മയെപ്പോലെ, മനസ്സുകൊണ്ടും വാക്കുകൊണ്ടും കൎമ്മംകൊണ്ടും ഒരുപോലെ പരിചരിച്ചുവന്നു. അവൾ രാത്രി കിടക്കുമ്പോൾ ബാലഗോവിന്ദവിഗ്രഹത്തെ എടുത്ത് മാറിൽ കിടത്തി തന്റെ വസ്ത്രത്തിന്റെ തലകൊണ്ടു പുതപ്പിച്ചു കിടന്നുറങ്ങും. രാവിലെ എഴുനീററു ഗോവിന്ദവിഗ്രഹത്തെ എണ്ണ തേച്ചു കുളിപ്പിക്കും. രാവിലെ ഭക്ഷണവും കൊടുത്തു കളിപ്പാൻ ഉള്ള സാധനങ്ങളെല്ലാം കൊണ്ടുവന്ന് കൊടുത്ത് കുട്ടികളെ കളിപ്പിക്കുന്നതുപോലെ കളിച്ചുകൊണ്ടിരിക്കും.

ഇങ്ങിനെ രതീമതി സകല പ്രപഞ്ചകാൎയ്യങ്ങളും മറന്ന് ബാലഗോവിന്ദവിഗ്രഹത്തിൽ തന്റെ പുത്രസ്നേഹത്തെ നല്ലവണ്ണം ഉറപ്പിച്ച് കാലം കഴിച്ചുകൊണ്ടിരിക്കുമ്പോൾ, ഒരു ദിവസം ഒരു ബ്രാഹ്മണൻ ഭാഗവതത്തിൽ ശ്രീകൃഷ്ണലീല വായിക്കുന്നതു കേട്ടു; ശ്രീകൃഷ്ണൻ നവനീതചോരണം ചെയ്തതിനാൽ യശോദ ദേഷ്യപ്പെട്ട് ശ്രീകൃഷ്ണന്റെ പിന്നാലെ ഓടി, പിടിച്ച് കോൽകൊണ്ടു അടിച്ച് ഉരലിൽപിടിച്ചു കെട്ടുന്നതും മററും കേട്ട്, രതിമതി, പുത്രവാത്സല്യത്താൽ സങ്കടം സഹിക്കാതെ നിലവിളിച്ചുകൊണ്ടു ഭൂമിയിൽ വീണു പ്രാണനെ ത്യജിച്ചു. അപ്പോൾ അതു

കണ്ടുകൊണ്ടിരിക്കുന്നവർ എല്ലാം ഓടിവന്നു് രതീമതിയെ എഴുന്നീല്പിച്ചുനോക്കി. അവൾ മരിച്ചിരിക്കുന്നു. പിന്നെ എങ്ങിനെ എഴുന്നീല്ക്കും? ഇങ്ങിനെ കൃഷ്ണനിൽ ഉള്ള അതിപ്രേമത്തോടുകൂടെ മരിച്ച രതീമതി യശോദയ്ക്കു ലഭിച്ചതായ ഗതിയെ ലഭിച്ചു. അവൾക്കു തപസ്സില്ല, യോഗമില്ല, ധ്യാനമില്ല, ജ്ഞാനമില്ല; ഭഗവാനിൽ ഉണ്ടായ പ്രേമഭക്തികൊണ്ടുതന്നെ യോഗിഗമ്യമായ പദത്തെ പ്രാപിച്ചു. പണ്ടു് ഭഗവാൻ വാമനരൂപം ധരിച്ചു് മഹാബലിയുടെ ഗൃഹത്തിൽ പോയപ്പോൾ, മഹാബലിയുടെ പുത്രി വാമനനെ കണ്ടു് ഇങ്ങിനെ വിചാരിച്ചു: "ഈ ബാലൻ എത്ര മനോഹരനായിരിക്കുന്നു. ഇവന്റെ അമ്മ അതി ധന്യതന്നെയാണു്, സംശയമില്ല. ഇങ്ങിനെ സുന്ദരനായ ഒരു പുത്രനുണ്ടായി, അവനെ എടുത്തു് സന്തോഷത്തോടെ മടിയിൽവെച്ചു മുലകൊടുത്തു കൃതാർത്ഥയായി ഭവിക്കുന്നതു് എന്നാണു്?" ഇങ്ങിനെ മനസ്സിൽ സങ്കല്പിച്ചതുകൊണ്ടു് അവൾ ബാലഘാതിനിയായ പൂതനയായി ജനിച്ചു് ഗോകുലത്തിൽ പോയി ശ്രീകൃഷ്ണനെ ദ്വേഷത്തോടുകൂടി എടുത്തു മുലകൊടുത്തു് യശോദയ്ക്കു സിദ്ധിച്ച ഗതി ലഭിച്ചു. ഇങ്ങിനെ ദ്വേഷത്താൽകൂടി രാക്ഷസിക്കു ഗതി സിദ്ധിച്ചിരിക്കെ ബാലഗോവിന്ദനിൽ തന്നെ ഏകാഗ്രചിത്തയായ ബ്രാഹ്മണസ്ത്രീക്കു ദിവ്യഗതി ലഭിച്ചതിൽ ആശ്ചര്യമുണ്ടോ?

## അറുപതാംസർഗ്ഗം.

### പുരുഷോത്തമപുരരാജചരിതം.

പുരുഷോത്തമപുരത്തിൽ സകല സൽഗുണങ്ങളും തിക

ന്നു ഒരു രാജാവുണ്ടായിരുന്നു. ആ രാജാവ് വളരെ വിഷ്ണുഭക്തിയുള്ളവനായിരുന്നു. ഒരുദിവസം, ആ രാജാവു ചതുരംഗം വെച്ചുകൊണ്ടിരിക്കുമ്പോൾ, ജഗന്നാഥസ്വാമിയുടെ പൂജകൻ, പൂജ കഴിഞ്ഞു് ഭഗവൽപ്രസാദമായിരിക്കുന്ന മാല കൊണ്ടുവന്നു, രാജാവിന്നു കൊടുക്കുവാൻ രാജാവിന്റെ അടുക്കെ നിന്നു. അപ്പോൾ രാജാവു ചതുരംഗത്തിൽ ആസക്തനായിരുന്നതുകൊണ്ടു, മാല വാങ്ങുവാൻ ഇടത്തെ കൈ നീട്ടി കാണിച്ചു. അപ്പോൾ പൂജകൻ മാല കൊടുക്കാതെ മിണ്ടാതെ നിന്നു. “ഈ രാജാവ് ഐശ്വൎയ്യമത്തനായിട്ടല്ലെ ഭഗവൽപ്രസാദത്തിന്ന് ഇടത്തെ കൈ കാണിച്ചതു്? അതുകൊണ്ടു ഞാൻ മാല കൊടുക്കില്ല”. എന്നു് നിശ്ചയിച്ചു്, പൂജകൻ മടങ്ങിപ്പോയി. പൂജകൻ പോയപ്പോൾ, രാജാവ് താൻ ചെയ്ത അപമാനംകൊണ്ടാണു് പൂജകൻ പോയതെന്നറിഞ്ഞു് വളരെ പശ്ചാത്താപത്തോടുകൂടി ചിന്താപരവശനായിട്ടു് ചതുരംഗസാധനങ്ങളെ എല്ലാം വലിച്ചെറിഞ്ഞു്, എന്താണു് ചെയ്യേണ്ടതു് എന്നറിയാതെ, തന്നെത്താൻ നിന്ദിച്ചുകൊണ്ടു്, ഒട്ടും സുഖമില്ലാതെ ഇരുന്നു. വളരെയെല്ലാം ആലോചിച്ചതിന്റെ ശേഷം, ജഗന്നാഥസ്വാമിയുടെ പ്രസാദം വാങ്ങാതെ അപമാനിച്ചതിന്നു തന്റെ വലത്തെ കൈ മുറിക്കുന്നതാണു തക്കതായ ശിക്ഷ എന്നു നിശ്ചയിച്ചു, അതിന്നു് ഒരു ഉപായം ആലോചിച്ചു്, താൻ മഹാവ്യസനമുള്ളവനെപ്പോലെ ഭാവിച്ചുകൊണ്ടിരുന്നു. അപ്പോൾ, രാജാവിന്നു അതി പ്രിയനായ മന്ത്രി രാജാവിനോടു വളരെ ഗോപ്യമായി ചോദിച്ചു: “ഹേ മഹാരാജൻ! ഭവാന്നു വലിയ ഒരു വ്യസനം ഉണ്ടെന്നു തോന്നുന്നു അതു് എന്താണു്? അതു ഭവാന്റെ ദേഹത്തെ വളരെ ക്ഷീണിപ്പിക്കുന്നുവല്ലൊ. ആ വ്യസനം ഇന്നതാണെന്നു പറഞ്ഞാൽ, അതു തീൎക്കുവാൻ ഉപായം ഉണ്ടാക്കാം”. ഇതു കേട്ടു് രാജാവു പറഞ്ഞു: “എന്നെ എപ്പോഴും ഒരു പിശാ

ച്ചു വന്നു ഭയപ്പെടുത്തുന്നു. രാത്രിയിൽ അധികമായി ഭയപ്പെടുത്തുന്നു. അതുകൊണ്ടു എനിക്കു രാത്രി ഉറക്കവുമില്ല. ഈ ചിന്തകൊണ്ട് മനസ്സിന്നു സുഖവുമില്ലാതായിരിക്കുന്നു. നീ ഇന്നു ഞാൻ കിടക്കുന്ന മുറിയിൽ ഒളിച്ചിരിക്കണം. എന്നാൽ ഞാൻ എന്റെ കഷ്ടാവസ്ഥ കാണിച്ചുതരാം".

ഇതുകേട്ട്, മന്ത്രി, രാജാവു കിടക്കുന്നതിന്റെ സമീപത്തിൽ പോയി ഒളിച്ചിരുന്നു. പിശാചു വന്നാൽ വെട്ടിക്കൊല്ലുവാൻ വേണ്ടി ഒരു വാളും കൈയിൽ പിടിച്ചുകൊണ്ടിരുന്നു. അർദ്ധരാത്രിയായപ്പോൾ, മന്ത്രി കുറച്ചുറങ്ങിപ്പോയി. അപ്പോൾ രാജാവ് പതുക്കെ എഴുനീററ്, താൻ കിടക്കുന്നതുപോലെ കിടക്കയിൽ വസ്ത്രംകൊണ്ടു മൂടിവെച്ച്, പുറത്തുവന്നു കിളിവാതിൽ കയറി, വലത്തകൈയിൽ ഒരു വടിയും പിടിച്ചുകൊണ്ട് രാജാവു കിടക്കുന്ന കിടക്കയിൽ അടിക്കുവാൻ തുടങ്ങി. അപ്പോൾ മന്ത്രി ഉണർന്ന് തന്റെ വാൾകൊണ്ടു കൈയിനെ മുറിച്ചുകളഞ്ഞു. കൈ മുറിഞ്ഞപ്പോൾ രാജാവ് അകത്തുക്കു വന്നു. കൈമുറിഞ്ഞു ചോരയോടുകൂടി രാജാവിനെ കണ്ടപ്പോൾ, മന്ത്രി ഒന്നും പറയുവാൻ കഴിയാതെ, ഭയംകൊണ്ടു വിറച്ചുനിന്നു. അപ്പോൾ രാജാവു പറഞ്ഞു: "നീ ഒട്ടും ഭയപ്പെടേണ്ടാ. നിനക്ക് യാതൊരു അപരാധവുമില്ല. എന്റെ വലത്ത കൈ മുറിക്കുവാൻ വേണ്ടി ഞാൻ ഈ വ്യാജം പ്രവർത്തിച്ചതാണ്. ജഗന്നാഥസ്വാമിയുടെ പ്രസാദം കൊണ്ടുവന്നപ്പോൾ, വാങ്ങാത്ത കുററത്തിനാലാണ് ഈ കൈയിനെ ശിക്ഷിച്ചത്. നീ അതുകൊണ്ടു ഒന്നും വിചാരിക്കേണ്ടാ. നീ എന്റെ പ്രിയനാണ്."—എന്നു പറഞ്ഞ് രാജാവും മന്ത്രിയും കിടന്നുറങ്ങി. അപ്പോൾ കൃപാനിധിയായ ജഗന്നാഥസ്വാമി തന്റെ പൂജകനോടു സ്വപ്നത്തിൽ ഇങ്ങിനെ പറഞ്ഞു: "നീ എന്റെ പ്രസാദം കൊണ്ടുപോയപ്പോൾ രാജാവു ക്രീഡാസക്തനായതുകൊണ്ട് ഇടത്ത കൈ കാണിച്ചതാ

ണ്. അതുകൊണ്ട് പിന്നെ രാജാവു പശ്ചാത്താപത്തോടുകൂടി എന്റെ പ്രസാദത്തെ അപമാനിച്ച കാരത്തിന്ന് തന്റെ വലത്തെക്കൈ മുറിച്ചുകളഞ്ഞു. അവൻ എന്റെ അതി പ്രിയനാണ്. അതിനാൽ നീ നാളെ എന്റെ പ്രസാദം കൊണ്ടുപോയി അവന്നു കൊടുക്കണം. അപ്പോൾ അവന്നു വലത്തെ കൈ ഉണ്ടാവും. മുറിഞ്ഞുകിടക്കുന്ന കൈയിനെ കൊണ്ടുവന്ന് എന്റെ പുഷ്പോദ്യാനത്തിൽ വെക്കണം. എന്നാൽ അതു് മേനർ എന്നു പേരായ ഒരു വൃക്ഷമായി ഭവിക്കും. അതു എനിക്ക് അതി പ്രിയമായും ഭവിക്കും". ഇങ്ങിനെ സ്വപ്നം കണ്ട്, പൂജകൻ, രാവിലെ എഴുനീറ്റ് പൂജകഴിഞ്ഞു പ്രസാദവുംകൊണ്ടു രാജഗൃഹത്തിലേക്കു പോയി. അപ്പോൾ രാജാവു പൂജകനെ വേഗം എഴുനീറ്റു നമസ്കരിച്ച് തൊഴുതുകൊണ്ടു നിന്നു. പൂജകൻ തന്റെ സ്വപ്നവൃത്താന്തമെല്ലാം പറഞ്ഞ് മാല കൊടുക്കുവാൻ ഭാവിച്ചു. അപ്പോൾ രാജാവ് അതിഭക്തിയോടെ മാല വാങ്ങുവാൻ കൈ നീട്ടിയപ്പോൾ, മുറിച്ച കൈ മുമ്പത്തെപ്പോലെ വന്നു. അതു കൊണ്ടു മാല വാങ്ങി. ജനങ്ങൾ ഈ അത്യാശ്ചൎയ്യത്തെ കണ്ടിട്ട് രാജാവിന്റെ ഭക്തിയെ പ്രശംസിച്ചു. പൂജകൻ രാജാവിന്റെ മുറിഞ്ഞ കൈയിനെ കൊണ്ടുപോയി ഉദ്യാനത്തിൽ വെച്ചു. അതു കാച്ചുദിവസംകൊണ്ടു മരമായി, പുഷ്പിക്കുകയുംചെയ്തു. അതിന്റെ പുഷ്പംകൊണ്ടു ഭഗവാനെ പൂജിക്കുകയുംചെയ്തു. ഇപ്പോഴും ശ്രീജഗന്നാഥസ്വാമി ഭക്തന്മാൎക്കു അഭീഷ്ടത്തെ കൊടുക്കുന്നു. അതു കൊണ്ട് ഭഗവൽപ്രസാദത്തിന്നു ഭക്തിക്കു തുല്യമായി വേറെ യാതൊന്നും ഇല്ല. ഇങ്ങിനെയറിഞ്ഞ് എല്ലാവരും ഭഗവാങ്കൽ ഭക്തിയെ ചെയ്യുവിൻ. ഈ ഭക്തിമാഹാത്മ്യത്തെ കേൾക്കുന്നവൎക്കും ഭക്തിലഭിക്കും, സംശയമില്ല.

## അറുപത്തൊന്നാംസൎഗ്ഗം.

### പുഷ്കരതീൎത്ഥചരിതം.

പടിഞ്ഞാറെ ദിക്കിൽ പുഷ്കരതീൎത്ഥത്തിന്റെ സമീപത്തിൽ കൎമ്മാ എന്നുപേരായി ഒരു ബ്രാഹ്മണസ്ത്രീ ഉണ്ടായിരുന്നു. അവൾക്കു ഭൎത്താവും ഇല്ല, പുത്രനുമില്ല, ഒരു ബന്ധുവുമില്ല. അതി ദരിദ്രയും ആയിരുന്നു. എങ്കിലും അവൾ സദാചാരത്തോടുകൂടി ഭിക്ഷയും എടുത്തുകൊണ്ടു കാലക്ഷേപം ചെയ്തുവന്നു. അങ്ങിനെയിരിക്കെ, ഒരുദിവസം, ഭിക്ഷക്കു നടക്കുമ്പോൾ, ഒരുദിക്കിൽ ജഗന്നാഥമാഹാത്മ്യം വായിക്കുന്നതുകേട്ടു. "ശ്രീ ജഗന്നാഥപുരിയിൽ പോയി സ്വാമിദൎശനം കഴിച്ച് യഥാശക്തി വല്ലതും സ്വാമിക്കു നിവേദിച്ചാൽ ഭഗവാൻ പ്രസന്നനായി അവൎക്കു ഇഹലോകസുഖത്തെയും അന്ത്യത്തിൽ പരമപദത്തെയും കൊടുക്കും, സംശയമില്ല."— ഇങ്ങിനെ ജഗന്നാഥമാഹാത്മ്യത്തെ കേട്ട്, ആ ബ്രാഹ്മണി, "ഞാൻ ജഗന്നാഥപുരിയിൽപോയി മരണപൎയ്യന്തം അവിടെതന്നെ വസിക്കും" എന്നു നിശ്ചയിച്ചു. അവിടേക്കു പോകുന്നതുവരെ ഭിക്ഷയെടുത്തു കിട്ടുന്നതെല്ലാം ജഗന്നാഥസ്വാമിക്കു നിവേദിച്ച് ഭക്ഷണം കഴിച്ചുകൊണ്ടിരുന്നു. അങ്ങിനെയിരിക്കുമ്പോൾ, ആ ഗ്രാമവാസികളായ ചില ബ്രാഹ്മണർ ജഗന്നാഥപുരിക്കു പോകുവാൻ പുറപ്പെട്ടു. ആ ബ്രാഹ്മണിയും അവരോടുകൂടെ പോയി. ജഗന്നാഥപുരിയിൽ പോയി, ആ ബ്രാഹ്മണസ്ത്രീ അതിസന്തോഷത്തോടെ സ്വാമിയെകണ്ട് അമൃതതുല്യമായിരിക്കുന്ന നിവേദ്യം ഭക്ഷിച്ച് വളരെ തൃപ്തയായി ഭവിച്ചു. ഇങ്ങിനെ നിവേദ്യം ഭക്ഷിച്ചതുകൊണ്ടു അവൾ ഭിക്ഷക്കു പോയില്ല. ഭഗവാന്നു ഒന്നും നിവേദിച്ചതുമില്ല. ഇങ്ങിനെ മൂന്നുദിവസം കഴിഞ്ഞപ്പോൾ, അവൾക്കു തന്റെ പ്രവൃത്തി ഓൎമ്മവന്നു. മൂന്നുദി

വസം സ്വാമിക്കു നിവേദ്യം കഴിക്കാത്തതുകൊണ്ടു് അവൾക്കു അതിയായ ദുഃഖം ഉണ്ടായി. ചിന്താക്രാന്തയായി മനസ്സുകൊണ്ടു തന്നെത്താൻ നിന്ദിച്ചു. "ഹരി കഷ്ടം! ഞാൻ സ്വാമിക്കു നിവേദ്യം കഴിക്കാതെ മൂന്നുദിവസം ഭക്ഷണം കഴിച്ചുവല്ലൊ. ഇനി എന്താണു് ചെയ്യേണ്ടതു്?"— എന്നിങ്ങിനെ വിചാരിച്ചു ഒരു ഭക്തനായ ബ്രാഹ്മണനോടു ചോദിച്ചു; "ഹേ ഭക്തശ്രേഷ്ഠ! ഞാൻ ദിവസവും ഭിക്ഷയെടുത്തു ജഗന്നാഥസ്വാമിക്കു നിവേദിച്ചതിന്റെശേഷമേ ഭക്ഷണംകഴിക്കാറുള്ളു. ഇങ്ങിനെയാണു് എന്റെ വ്രതം. ഇവിടെവന്നു രണ്ടുമൂന്നുദിവസം സ്വാമിയുടെ നിവേദ്യം കിട്ടിയതുകൊണ്ടു അതിനെ ഭക്ഷിച്ചുകൊണ്ടിരിക്കുന്നു. ഇനിമേൽ ഞാൻ ഒരിക്കലും സ്വാമിക്കു കൊടുക്കാതെ ഭക്ഷിക്കുകയില്ല. ഇപ്പോൾ ഞാൻ ചെയ്തതിന്നു എന്തു പ്രായശ്ചിത്തമാണു ചെയ്യേണ്ടതു്?" ഇതുകേട്ടു് ഭക്തൻ പറഞ്ഞു: "നിനക്കു് ഇങ്ങിനെ ജഗന്നാഥസ്വാമിയുടെമേൽ ഭക്തി ഉറച്ചിരിക്കുന്നതുകൊണ്ടു ഇപ്പോൾ ചെയ്തതിന്നു യാതൊരു ദോഷവും ഇല്ല. ഇനിമേൽ നിനക്കു ഭിക്ഷയെടുത്തു കിട്ടുന്ന അരി നീതന്നെ പാകംചെയ്തു് ഭഗവാന്നു് നിവേദിച്ചു് നീയും ഭക്ഷിക്കുക. ഭക്തികൊണ്ടുമാത്രം ഭഗവാൻ പ്രസാദിക്കുന്നതാണു്. യാതൊരു സംശയവുമില്ല". ഇങ്ങിനെ ബ്രാഹ്മണൻ പറഞ്ഞതു കേട്ടു് അവൾ വളരെ സന്തോഷിച്ചു് അതുപ്രകാരം ചെയ്തുവന്നു.

ഇങ്ങിനെ ഇരിക്കുമ്പോൾ, അവൾ ഒരുദിവസം ക്ഷേത്രത്തിൽപോയ സമയം, ഷഡ്രസങ്ങളോടുകൂടിയ വളരെ അന്നങ്ങളെ സ്വാമിക്കു നിവേദിക്കുന്നതു കണ്ടു. അപ്പോൾ അവൾ ഇങ്ങിനെ വിചാരിച്ചു: "ഇത്ര വിശേഷമായ പദാർത്ഥങ്ങളെ എല്ലാം ഭക്ഷിക്കുന്ന ശ്രീജഗന്നാഥസ്വാമി ഞാൻ കൊടുക്കുന്ന ചീത്തയായ അന്നം ഭക്ഷിക്കുമോ? എന്നുമാത്രമല്ല, ഇത്രയെല്ലാം പദാർത്ഥങ്ങൾ ഇപ്പോൾ ഭക്ഷിക്കുന്ന സ്വാമിക്കു് എന്റെ ഭക്ഷ

ണം കഴിക്കുവാൻ വിശപ്പുണ്ടാകുമോ? അതുകൊണ്ടു് സ്വാമിക്കു് വിശപ്പുണ്ടാകുന്ന സമയം രാവിലെയാണു്. ഞാൻ രാവിലെ കുറച്ചു് പൊടിയരിവെച്ചു് സ്വാമിക്കു് നിവേദിക്കാം. സ്വാമിക്കു് അപ്പോൾ വിശപ്പുള്ള സമയമായതുകൊണ്ടു് രുചിയായി ഭവിക്കും.”— എന്നിങ്ങിനെ വിചാരിച്ചു് അവൾ പുലച്ചുള്ള എഴുനീറ്റു്, കുളിക്കുകയും മറ്റും ചെയ്യാതെ, ബദ്ധപ്പാടോടുകൂടി, ഒരു കലത്തിൽ കുറച്ചു പൊടിയരിവെച്ചു് സ്വാമിക്കു നിവേദിച്ചതിന്റെ ശേഷംമാത്രമേ വീടു് അടിച്ചുതളിക്കുകയും കുളിക്കുകയും ചെയ്യുള്ളൂ. പിന്നെ അവൾ ജഗന്നാഥക്ഷേത്രത്തിൽപോയി സ്വാമിദൎശനം ചെയ്തുവന്നു് ആ നിവേദ്യത്തെ ഭക്ഷിക്കും. അവൾ ഇങ്ങിനെ ചെയ്യാൻ തുടങ്ങിയപ്പോൾ, ഭക്തവത്സലനായ ശ്രീപുരുഷോത്തമൻ വളരെ സന്തോഷത്തോടെ അവളുടെ ഭക്തിയിൽ യന്ത്രിതനായിട്ടു്, അവളുടെ ആ നിവേദ്യത്തെ അതി സന്തോഷത്തോടുകൂടെ പരിഗ്രഹിച്ചുവന്നു. ഇങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോൾ, ഒരു വിശിഷ്ടഭക്തൻ ആ ബ്രാഹ്മണസ്ത്രീയുടെ ഗൃഹത്തിൽവന്നു. അപ്പോൾ അവൾ സ്വാമിക്കു പ്രാതൽ നിവേദിക്കുന്ന സമയമായിരുന്നു. അതുകണ്ടു് ആ ഭക്തൻ, “ഹേ സ്ത്രീ! ഈ ദുരാചാരം പ്രവൎത്തിക്കുന്നതു് എന്താണു്? ആചാരമല്ലേ സകല കൎമ്മങ്ങൾക്കും പ്രധാനമായതു്? ആചാരമില്ലാതെ വല്ലതും നിവേദിച്ചാൽ അതു ഭഗവാൻ സ്വീകരിക്കുമോ? നീ ഇനി ഇങ്ങിനെ ചെയ്യരുതു്. രാവിലെ എഴുനീറ്റു ഗൃഹം അടിച്ചുതളിച്ചു് പല്ലുതേച്ചു കുളിച്ചു ശുദ്ധത്തോടുകൂടി നിവേദ്യം വെച്ചു നിവേദിക്കുക”— എന്നിങ്ങിനെ പറഞ്ഞു് ഭക്തൻ പോവുകയും ചെയ്തു.

അപ്പോൾ ആ ബ്രാഹ്മണസ്ത്രീ വളരെ ചിന്താക്രാന്തയായി ഭവിച്ചു. “എന്തൊരു കഷ്ടം! ഞാൻ ഇതുവരെ അനാചാരം ചെയ്തുവല്ലോ. ഇങ്ങിനെ ഞാൻ ചെയ്തതിനെ ജഗന്നാഥസ്വാമി സ്വീകരിച്ചിട്ടില്ലെന്നു മാത്രമല്ല, എന്റെമേൽ കോപവും ഉണ്ടാ

യിരിക്കും". ഇങ്ങിനെ തന്നെത്താൻ നിന്ദിച്ചുകൊണ്ടു്, അവൾ താൻ അറിവില്ലാതെ ചെയ്തതിനെ ക്ഷമിക്കേണമെന്നു സ്വാമിയോടു അപേക്ഷിച്ചു. പിറ്റെ ദിവസം അവൾ രാവിലെ എഴുന്നീറ്റു ഗൃഹം അടിച്ചു തളിച്ചു കുളിച്ചു് ഈറൻ വസ്ത്രത്തോടെ നിവേദ്യം ഉണ്ടാക്കി വളരെ ശുചിയായി സ്വാമിക്കു നിവേദിച്ചു. സ്വാമി അതി തൃപ്തിയോടെ സ്വീകരിക്കുകയും ചെയ്തു. ഇങ്ങിനെ ദിവസംപ്രതി ആ ബ്രാഹ്മണസ്ത്രീക്കു് രാവിലെ കുളിപ്പാനും മറ്റും ഉള്ള ആചാരങ്ങൾക്കു ശക്തിയില്ലാതായി. ഇതുകണ്ടു് ഭഗവാൻ വളരെ ദുഃഖിതനായി. ഒരുദിവസം പൂജകന്മാർ പൂജക്കു പോയപ്പോൾ, സ്വാമിയുടെ മുഖത്തു കുറെ അന്നം പറ്റിയിരിക്കുന്നതു കണ്ടു. ഇതെങ്ങിനെയാണെന്നു് എല്ലാവരും കൂടി വളരെ ആലോചിച്ചിട്ടും കാരണം മനസ്സിലായില്ല. അപ്പോൾ പൂജകന്മാർ എല്ലാവരും കൂടി ചിന്താപരവശന്മാരായിട്ടു് ക്ഷേത്രത്തിൽത്തന്നെ കിടന്നു. രാത്രിയിൽ ഭഗവാൻ സ്വപ്നത്തിൽ അവരോടു ഇങ്ങിനെ പറഞ്ഞു: "ഹേ പൂജകന്മാരെ! കർമ്മാ എന്നു പേരായ ഒരു ബ്രാഹ്മണസ്ത്രീ ഈ ദിക്കിൽ വസിക്കുന്നുണ്ടു്. അവൾ ദിവസംതോറും രാവിലെ പൊടിയരി വെച്ചു് എനിക്കു നിവേദിക്കാറുണ്ടു്. ഞാൻ ആ നിവേദ്യത്തെ അതി പ്രീതിയോടെ ഭക്ഷിക്കുകയും ചെയ്യും. ഇങ്ങിനെയിരിക്കുമ്പോൾ ഒരുവൻ വന്നു് അവളോടു്, ഇങ്ങിനെ ചെയ്യുന്നതു അനാചാരമാണെന്നും ഇതു് ഭഗവാൻ സ്വീകരിക്കയില്ലെന്നും പറഞ്ഞുകൊണ്ടു് അവൾ വളരെ കഷ്ടപ്പെട്ടു് നിവേദ്യത്തിനുവേണ്ടുന്ന സാധനങ്ങളെ സമ്പാദിക്കുന്നതും, കുളിപ്പാനും മറ്റും ശക്തിയില്ലാതെ ബുദ്ധിമുട്ടുന്നതും, മറ്റും കണ്ടിട്ടുള്ള ദുഃഖത്താൽ അവൾ തന്നതിനെ ഭക്ഷിച്ചു് മുഖം കഴുകുവാൻ മറന്നതാണു്. പിന്നെ നിങ്ങൾ തന്ന ഭക്ഷണവും ദുഃഖംകൊണ്ടു് ഞാൻ ഭക്ഷിച്ചിട്ടില്ല. അതുകൊണ്ടു് നിങ്ങൾ ഞാൻ പറയുന്നതു കേൾക്കുവിൻ. ആ ബ്രാ

മേണമെന്നില്ല. മുമ്പെ എനിക്കു തന്നിരുന്നതുപോലെ, ആചാരം ഒന്നും ഇല്ലാതെ, രാവിലെ പൊടിയരിമാത്രം വെച്ചു എനിക്ക് നിവേദിക്കട്ടെ. അതു എനിക്കു അതിപ്രിയമാണ്. അവൾ എനിക്കുവേണ്ടി കഷ്ടപ്പെടേണ്ട. ഇന്നുമുതൽ എന്റെ നിയമം ഇങ്ങിനേയാണ്. അവൾ തരുന്ന പൊടിയരിച്ചോറിനെ ഞാൻ മുമ്പിൽ ഭക്ഷിക്കും. പിന്നെ നിങ്ങളുടെ നിവേദ്യങ്ങളെല്ലാം സ്വീകരിച്ചുകൊള്ളാം. അങ്ങിനെ നിങ്ങൾ അവളോടു ആചാരം പറഞ്ഞ ബ്രാഹ്മണനെയും കൂട്ടിക്കൊണ്ടു അവളുടെ ഗൃഹത്തിൽ പോയി, മുമ്പെ തന്നിരുന്നതുപോലെ തന്നാൽമതി എന്നും, അതാണ് ഇനിക്ക് അധികപ്രീതിയെന്നും അവളോടു പറഞ്ഞ്, വരുവിൻ എന്നാൽ മാത്രമേ നിങ്ങളുടെ നിവേദ്യം സ്വീകരിക്കുകയുള്ളു".



ഇങ്ങിനെ സ്വപ്നം കണ്ടിട്ട് അവർ രാവിലെ എഴുനീററ്, ആചാരംപറഞ്ഞ ബ്രാഹ്മണനേയും കൂട്ടിക്കൊണ്ട്, അവളുടെ ഗൃഹത്തിൽപോയി അവളെ നമസ്കരിച്ച്, "ഹെ ബ്രാഹ്മണി! നീ അതിധന്യതന്നെ. നിന്നെക്കുറിച്ച് ശ്രീജഗന്നാഥസ്വാമി ദുഃഖിക്കുന്നു. നീ മുമ്പത്തെപ്പോലെതന്നെ രാവിലെ പൊടിയരിവെച്ചു നിവേദിക്കുക. നീ കഷ്ടപ്പെടേണ്ട. നീ കഷ്ടപ്പെടുന്നതുകണ്ടു ഭഗവാൻ ദുഃഖിക്കുന്നു. അതുകൊണ്ട് നിനക്ക് കഷ്ടമില്ലാത്ത വിധത്തിൽ നിന്റെ ഇഷ്ടംപോലെയുള്ളതു ചെയ്താൽ മതി. നീ ചെയ്യുന്നതു് അനാചാരമാണെന്നു ഇവൻ മുമ്പെ പറഞ്ഞുവല്ലൊ. അതു ഭക്തിയില്ലാത്തവക്കുള്ളതാണെ. ഭക്തിയുള്ളവക്കു യാതൊരാചാരവും വിധിച്ചിട്ടില്ല. അതുകൊണ്ടു നിന്നാൽ സാധിക്കുന്നതുപോലെ നീ ചെയ്താൽ മതി. സ്വാമി നിന്റെ അന്നം മുമ്പിൽ ഭക്ഷിച്ചതിന്നു ശേഷമേ ഞങ്ങളുടെ നിവേദ്യങ്ങളെല്ലാം ഭക്ഷിക്കുകയുള്ളു. ഇങ്ങിനെയാണ് സ്വാമിയുടെ കല്പന. ഇതിന്നുവേണ്ടിയാണ് ഞങ്ങൾ എല്ലാവരും കൂടി നിന്റെ ഗൃഹത്തി

ലെക്കു വന്നതു്. ഞങ്ങളുടെ പ്രാൎത്ഥനയെ സ്വീകരിക്കുക"— എന്നു പറഞ്ഞു. ഇങ്ങിനെ അവർ പറഞ്ഞതു കേട്ടു് ബ്രാഹ്മണി വളരെ സന്തോഷത്തോടുകൂടി അവരെ തൊഴുതുകൊണ്ടു് പറഞ്ഞു: "ഹെ മഹാത്മാക്കളെ! ഇനിക്കു് ആചാരവും മറവും അറിഞ്ഞുകൂടാ. നിങ്ങൾ എല്ലാം പറയുമ്പോലെ ഞാൻ ഭഗവാനെ പൂജിക്കാം." എന്നു പറഞ്ഞു അവരെ എല്ലാം അയച്ചു.

അനന്തരം, അവൾ മുമ്പത്തെ പതിവുപോലെ, കുറച്ചു് പൊടിയരി വെച്ചു നിവേദിച്ചു. ഭഗവാൻ അതിസന്തോഷത്തോടെ അതിനെ സ്വീകരിച്ചു. പിന്നെ പൂജകന്മാർ പതിവുപോലെ മഹാനിവേദ്യങ്ങളെല്ലാം ഉണ്ടാക്കി നിവെദിച്ചു. അപ്പോൾ ഭഗവാൻ പതിവുപോലെ അതിനെ സ്വീകരിച്ചു. അതു കണ്ടു് എല്ലാവരും സന്തോഷിച്ചു. ഇപ്പോഴും ജഗന്നാഥസ്വാമിക്കു് ആ ബ്രാഹ്മണസ്ത്രീ നിവേദിച്ചതുപോലെ നിവേദിച്ചുവരുന്നു. ഇങ്ങിനെയാണു് കൎമ്മബ്രാഹ്മണിയുടെ ഭക്തിമാഹാത്മ്യം. ഇങ്ങിനെ ഭക്തികൊണ്ടു ഭഗവാനെ പ്രസാദിപ്പിച്ചു് പലരും സംസാരസാഗരത്തെ കടന്നിട്ടുണ്ടു്. അതുകൊണ്ടു് സൎവ്വകൎമ്മങ്ങളിലും വെച്ചു് ഭക്തിതന്നെയാണു ശ്രേഷ്ഠമായിട്ടുള്ളതു്.

## അറുപത്തിരണ്ടാംസൎഗ്ഗം.

### കന്യകാദ്വയചരിതം.

ഇനി രണ്ടു കന്യകമാരുടെ ഭക്തിമാഹാത്മ്യം പറയാം. ഒന്നു, രാജപുത്രിയാണു്; മറ്റൊന്നു, ആ ഗ്രാമാധികാരിയുടെ പുത്രിയായ ഒരു കന്യകയാണു്. അവർ രണ്ടാളും കുട്ടികളായിരിക്കുമ്പോൾ അന്യോന്യം വളരെ സ്നേഹത്തോടുകൂടി, ബാലക്രീഡകളെ വിട്ടു്, എപ്പോഴും ഈശ്വരഭക്തിയോടുകൂടി വളൎന്നുവന്നു. ഒരിക്കൽ, ആ രാജഗൃഹത്തിൽ ഒരു വിഷ്ണുഭക്തൻ വന്നു. അപ്പോൾ രാ

ഞ്ഞി ആ കുട്ടികളോടുകൂടി പോയി ആ ഭക്തനെ നമസ്കരിച്ചു പൂജിച്ചു മടങ്ങിവന്നു. ആ കുട്ടികൾ രണ്ടാളും കൂടി ആ ഭക്തന്റെ അടുക്കെ പോയി അതിഭക്തിയോടെ പ്രാർത്ഥിച്ചു. "മഹ ഗുരൊ! ഞങ്ങൾക്ക് പൂജിക്കുവാൻ ഒരു ദേവനെ തരിക. ആ പൂജകൊണ്ട് ഞങ്ങൾക്ക് സൽഗതി ലഭിക്കട്ടെ".— ഇങ്ങിനെ കന്യകകളുടെ വാക്കുകേട്ടപ്പോൾ, ആ ഭക്തൻ ചിരിച്ചുകൊണ്ട്, ഒരു കല്ല് എടുത്തു രണ്ടാക്കി അവക്കു രണ്ടാൾക്കും കൊടുത്തു. ആ മൂർത്തികളുടെ പേർ ശില്ലനെന്നും പില്ലനെന്നും ആണെന്നു ഹാസ്യത്തോടുകൂടി പറഞ്ഞു. ആ കുട്ടികൾ അത്യന്തം ഭക്തിയോടെ ആ കല്ലുകളെ വാങ്ങി, ഗുരുവിനെ നമസ്കരിച്ച് പോയി, അവരുടെ ഗൃഹത്തിൽ കല്ലിനെ വെച്ച് അതിഭക്തിയോടെ പൂജിക്കുവാൻ തുടങ്ങി. അവരുടെ പ്രേമഭക്തികൊണ്ടു വശീകൃതനായ ഭഗവാൻ അവരുടെ പൂജയെ അതിസന്തോഷത്തോടെ സ്വീകരിച്ചുവന്നു. അവർ നിഷ്കാമമായി പൂജിക്കുന്നതുകൊണ്ടു ഭഗവാനു വളരെ തൃപ്തിയുണ്ടായി. ഇങ്ങിനെ ഇരിക്കുമ്പോൾ, ആ ഗ്രാമാധികാരിയുടെ വീട്ടിൽ ദായാദന്മാർ വന്നു ശണ്ഠചെയ്തു് അവന്റെ ദ്രവ്യങ്ങൾ എല്ലാം അപഹരിച്ച് അവരെയെല്ലാം വീട്ടിൽനിന്ന് പിടിച്ചു പുറത്താക്കുകയും ചെയ്തു. ആ കൂട്ടത്തിൽ ആ കന്യകയും പുറത്തുവന്നു. അവൾ പൂജിക്കുന്ന മൂർത്തിയെ ഒരു പെട്ടിയിൽ ഇട്ടു വെച്ചിരിക്കുന്നു. അതും ശത്രുക്കളുടെ കൈയിൽ അകപ്പെട്ടുപോയി. ഗ്രാമാധികാരി തന്റെ ദ്രവ്യങ്ങളെല്ലാം പോയതുകൊണ്ട് ദുഃഖിതനായി, ആവലാതി പറയുവാൻ രാജഗൃഹത്തിലേക്കു പുറപ്പെട്ടു പോയി. അപ്പോൾ ആ കന്യക, തന്റെ ദേവനെ കിട്ടാതെ ഉറക്കെ കരഞ്ഞുകൊണ്ട്, ആഹാരം ഒന്നും കഴിക്കാതെ ഇരുന്നു. അച്ഛനും അമ്മയും മററുള്ള ബന്ധുക്കളും വളരെ സമാധാനം പറഞ്ഞിട്ടും, അവൾ സ്വീകരിക്കാതെ കരഞ്ഞുകൊണ്ടിരുന്നു. അപ്പോൾ അവളുടെ ബന്ധുക്കൾ എല്ലാവരും കൂടി അ

വളോട്, "നീ തന്നെ പോയി നിന്റെ ദേവനെ അവനോട ചോദിക്കുക, അല്ലാതെ ഒരു വഴിയും ഇല്ല"—എന്നുപറഞ്ഞു.

ഇതുകേട്ടപ്പോൾ, അവൾ ഒരു ദാസിയെയും കൂട്ടിക്കൊണ്ട് പുറപ്പെട്ട്, ദായാദന്റെ പടിക്കൽ ചെന്ന സമയം, അവൻ അവളെ തടുത്തുനിൎത്തി "നീ എന്തിനായിട്ട് ഇവിടെ വന്നു? അതു പറക. ഈ ഗ്രാമത്തിലേക്ക് കടക്കുവാൻ പാടില്ല"—എന്നു പറഞ്ഞു. അപ്പോൾ അവൾ, "ഞാൻ അകത്തേക്ക കടക്കുന്നില്ല; എന്റെ ദേവൻ അവിടെ ഉണ്ട്. അതിനെ ഇനിക്ക് തരണം. അതിന്നുവേണ്ടിയാണ് ഞാൻ വന്നത്" എന്നു പറഞ്ഞു. ഇതുകേട്ടപ്പോൾ അവൻ അതിനിഷ്ഠുരമായി ഇങ്ങിനെ പറഞ്ഞു: "നിന്റെ ഈ മിത്ഥ്യാചരങ്ങൾ ഒന്നും ഇനിക്ക കേൾക്കേണ്ട. മൂഢെ! നിന്റെ ഗൃഹത്തിലേക്കുതന്നെ പൊയ്ക്കോൾക. അതല്ല, നിന്റെ ദൈവം സത്യമാണെങ്കിൽ, നീ വിളിച്ചാൽ വരുമല്ലൊ. വന്നാൽ നീ കൊണ്ടുപോയിക്കൊള്ളുക". ഇങ്ങിനെ കേട്ടപ്പോൾ, ആ കന്യക കരഞ്ഞുകൊണ്ട് പിന്നെയും പിന്നെയും പ്രാൎത്ഥിക്കുവാൻ തുടങ്ങി. അപ്പോൾ അവളുടെ സങ്കടംകണ്ടു സഹിക്കുവാൻ വയ്യാതെ, ഭഗവാൻ ആ പെട്ടിയോടുകൂടെ ചാടിച്ചാടി, ആ കന്യകയുടെ മുമ്പിൽവന്നു. അതുകണ്ട് കന്യക വളരെ സന്തോഷത്തോടെ തന്റെ പെട്ടിയെടുത്തു ഗൃഹത്തിലേക്കു പോകുവാൻ ഭാവിക്കുമ്പോൾ, ആ ദായാദൻ അതിൽ എന്താണെന്നു കാണിക്കുവാൻ പറഞ്ഞു. അപ്പോൾ കന്യക പെട്ടിതുറന്നു കാണിച്ചു. അതിൽ ഒരു കല്ലുമാത്രം കണ്ടിട്ട്, അതിനെ കൊണ്ടുപോകുവാൻ സമ്മതിച്ചു. ആ കന്യക തന്റെ ദേവനേയും കൊണ്ടു തന്റെ അച്ഛന്റെ ഗൃഹത്തിൽപോയി, അത്യാനന്ദത്തോടെ പൂജിച്ചു താനും ഭക്ഷണം കഴിച്ചു.

ഇനി രാജപുത്രിയുടെ കഥ പറയാം. രാജപുത്രി ആ മൂൎത്തിയെ പൂജിച്ചുകൊണ്ടു വസിക്കുമ്പോൾ, കന്യകളും വിവാഹകാല

മായി എന്ന് അറിഞ്ഞ്, അവളുടെ അച്ഛൻ ഒരു രാജപുത്രനു വിവാഹം ചെയ്തുകൊടുത്തു. ആ കന്യക ഭർത്താവിന്റെ ഗൃഹത്തിലേക്കു പോകുമ്പോൾ തന്റെ ദേവനെയുംകൊണ്ടുപോയി. ഭർത്താവിന്റെ ഗൃഹത്തിൽപോയി മുമ്പത്തെപ്പോലെ ദേവനെ പൂജിച്ചുകൊണ്ടിരുന്നു. ഇങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോൾ, ഒരു ദിവസം ദൈവയോഗത്താൽ ആ കന്യകയുടെ ഭർത്താവ് അവൾ പൂജിക്കുന്നതുകണ്ടു; അദ്ദേഹം അവളോട്, "ഹെ പ്രിയെ! നീ ചെയ്യുന്നതെന്താണ്?" എന്നു ചോദിച്ചതു കേട്ടപ്പോൾ, അവൾ ചിരിച്ചുംകൊണ്ടു ഇങ്ങിനെ പറഞ്ഞു: "ഞാൻ ചെയ്യുന്നതു ദൈവപൂജയാണ്. ഇതുകൊണ്ടാണു മനുഷ്യർ ഇഹലോകസുഖത്തെ സാധിപ്പിക്കുന്നത്". ഇതുകേട്ട് രാജാവ് വളരെ ദ്വേഷ്യപ്പെട്ടു. ആ നാസ്തികനായ രാജാവ് പൂജയുടെ പേരുതന്നെ കേട്ടിട്ടില്ലാത്തവനാണ്. വേഗം കാൽകൊണ്ടു പൂജാസാധനങ്ങളേയും ആ മൂർത്തിയേയും തട്ടിക്കളഞ്ഞു. അപ്പോൾ ആ രാജപുത്രി വളരെ സങ്കടത്തോടെ നിലവിളിച്ചു. രാജാവ് അധികം ക്രുദ്ധനായി, ആ മൂർത്തിയെ എടുത്തു പടിക്കലുള്ള നദിയിൽ എറിഞ്ഞുകളഞ്ഞു. അതുകണ്ട് രാജപുത്രി താനും വെള്ളത്തിൽ ചാടി മരിപ്പാൻ ഭാവിച്ചു. അപ്പോൾ ബന്ധുക്കൾ അവളെ പിടിച്ചുനിർത്തി. "നിന്റെ ദേവനെ ഞങ്ങൾ തരാം. നീ മരിക്കേണ്ടാ"— എന്നുപറഞ്ഞു അപ്പോൾ അവൾ മരിക്കുന്നതിൽനിന്നു പിൻമാറി. അവർ എല്ലാവരും ആ മൂർത്തിയെ എടുപ്പാൻ വളരേ ഉത്സാഹിച്ചു. അഗാധമായ ജലത്തിലാണു അതു വീണതു്, എന്നറിഞ്ഞിട്ട് എല്ലാവരും മടങ്ങി. ആ രാജപുത്രി കരഞ്ഞുംകൊണ്ട് അവിടെത്തന്നെ ഇരുന്നു. ഇങ്ങിനെയവൾ രണ്ടുദിവസം യാതൊരു ആഹാരവും കഴിക്കാതെ മരിപ്പാനായി തീർച്ചപ്പെടുത്തിയിരുന്നു. മൂന്നാം ദിവസം അവളുടെ ഭർത്താവായ രാജാവ് അവിടെച്ചെന്നു വാളു കൈയിൽ പിടിച്ചുകൊണ്ട്

അവളെ ഭയപ്പെടുത്തി ഇങ്ങിനെപറഞ്ഞു: "ഹെ മൂഢെ! നീ എന്തിനായിട്ടാണ് ഖേദിക്കുന്നത്? ഇവിടെനിന്നെഴുനീററുപോക. ഞാൻ പറയുന്നതു കേട്ടില്ലെങ്കിൽ ഇതാ, എന്റെ കൈയിലുള്ള വാൾ നോക്കുക. ഇതുകൊണ്ടു വെട്ടി നിന്നെ കൊല്ലും, സംശയമില്ല." ഇതുകേട്ട് രാജപുത്രി ചിരിച്ചുകൊണ്ടുപറഞ്ഞു: "അതു ഭവാൻ ചെയ്യേണ്ടതുതന്നെയാണ്. എന്നാൽ എനിക്ക് വളരെ ഉപകാരമായി. എന്റെ ദേവനെക്കൂടാതെ ഞാൻ ജീവിച്ചിരിക്കുന്നതല്ല. അതുകൊണ്ട് എന്നെ കൊന്നാൽ എനിക്കു മരിക്കുവാനുള്ള പ്രയത്നംകൂടാതെ കഴിയും." ഇങ്ങിനെ ഭാൎയ്യയുടെ വാക്കുകേട്ട് ആ രാജാവ്, "ഇനി ഞാൻ എന്താണ് ചെയ്യേണ്ടതു്" എന്ന് ആലോചിച്ചുതുടങ്ങി. "ഇവൾ കല്ല് കിട്ടാഞ്ഞാൽ തീൎച്ചയായും മരിപ്പാൻ ഒരുങ്ങിയിരിക്കുന്നു. എങ്ങിനെയാണു കല്ലുകിട്ടുന്നത്? എനി ഞാൻ എന്താണ് ചെയ്യേണ്ടതു്"— എന്നിങ്ങിനെ ആലോചിച്ച് അവളോടു വളരെ സാവധാനത്തിൽ പറഞ്ഞു. "ഹെ! പ്രിയെ! നിന്റെ കല്ലിനെ ഞാൻ വളരെ അഗാധത്തിൽ എറിഞ്ഞുകളഞ്ഞുവല്ലൊ. എനി അതു എങ്ങിനെയാണു കിട്ടുന്നതു്? അതുപോലെ വേറെ ഒരു കല്ല് നിനക്കുതരാം. നീ പ്രസാദിക്കണം." ഇങ്ങിനെ ഭൎത്താവു പറഞ്ഞപ്പോൾ, രാജപുത്രി ഒട്ടും ഭയംകൂടാതെ, "ഹെ! സ്വാമി! ഞാൻ മരിപ്പാനായി ഒരുങ്ങിയിരിക്കുന്നു. എന്നെ കുറിച്ചു ദയയുണ്ടായി ഞാൻ പറയുന്നതു ചെയ്യുക. എന്നെ ഭവാൻ കൊല്ലുക, അല്ലെങ്കിൽ ഈ നദിയിൽ എന്നെ എറിഞ്ഞുകളയുക. വെള്ളത്തിൽമുങ്ങി ഞാൻ മരിക്കട്ടെ. ഇനി ഭവാന്റെ ഗൃഹത്തിൽ ഒരിക്കലും ഞാൻ ഇരിക്കില്ല"—എന്നുപറഞ്ഞു. ഇതുകേട്ട് രാജാവു, "ഞാൻനിന്നെ കൊല്ലുന്നില്ല. നിന്റെ ഇഷ്ടംപോലെ എവിടെയെങ്കിലും പൊയ്ക്കൊൾക" എന്നുപറഞ്ഞു പോകയും ചെയ്തു.

ആ രാജപുത്രി കുളിക്കുവാനാണെന്നുപറഞ്ഞ് ആ നദിയിൽ

ഇറങ്ങി തന്റെ ഉപാസനാമൂൎത്തിയായ ശില്ലവില്ലഭദേവനെ സ്മരിച്ചുകൊണ്ട് അഗാധമായ വെള്ളത്തിലേക്ക ഇറങ്ങി. അപ്പോൾ ഭഗവാൻ അവളുടെ ദൃഢവ്രതത്തെ അറിഞ്ഞ് ആ കല്ലിനെ പെട്ടിയോടുകൂടി അവളുടെ കാലിൽ തടയുവാൻ തക്കവണ്ണം വെച്ചു. അവൾ കാലിൽ എന്തൊ തടഞ്ഞപ്പോൾ, അതെന്താണെന്ന് വെള്ളത്തിൽനിന്ന് എടുത്തുനോക്കി. തന്റെ ദേവനെവെച്ച പെട്ടിയാണെന്നറിഞ്ഞ് വളരെ സന്തോഷത്തോടുകൂടി, ആനന്ദബാഷ്പംകൊണ്ടു കണ്ണുകാണാതെ, കണ്ണസ്നാനംകഴിച്ച്, ആ പെട്ടിയെ തന്റെ വാഹനത്തിൽ കയറി ഭൎത്താവിന്റെ ഗൃഹത്തിലേക്കപോയി, ഭൎത്താവിനോടു ഇങ്ങിനെ പറഞ്ഞു: "ഞാൻ മരിപ്പാനായി വെള്ളത്തിൽ ഇറങ്ങിയപ്പോൾ ഈ പെട്ടി എന്റെ കാലിൽതടഞ്ഞു. ഹെ നാഥ! ഇതുനോക്കുക. ഇങ്ങിനെയാണ് ദേവന്റെ പ്രഭാവം."— ഇതു കേട്ടപ്പോൾ രാജാവിന്ന് വളരെ ആശ്ചൎയ്യം തോന്നി. അന്നുമുതൽ താനും ദുരാചാരത്തെ വിട്ട് ദൈവഭക്തിയിൽ ശ്രദ്ധയുള്ളവനായിത്തീൎന്നു; ക്രമത്തിൽ ഭക്തിമാനായി ഭവിക്കുകയും ചെയ്തു.

ഭക്തയായിരിക്കുന്ന അവളുടെ സംസൎഗ്ഗംകൊണ്ട് ആ മൂഢനായ രാജപുത്രൻ ഭക്തിയുള്ളവനായി ഭവിച്ചു. അതുകൊണ്ട് ഏതുവിധത്തിലെങ്കിലും ഭഗവാങ്കൽ മനസ്സിനെ ഉറപ്പിച്ചാൽ, അവർ ഒരിക്കലും ദുഃഖിക്കേണ്ടിവരില്ല.



## അറുപത്തിമൂന്നാംസൎഗ്ഗം.



### പാഞ്ചാലരാജചരിതം.



പാഞ്ചാലരാജ്യത്തിൽ വിഷ്ണുഭക്തനായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം വളരെ ധൎമ്മശീലനും സത്യവാനും ആയിരുന്നു.

വിശേഷിച്ച അതിഥിപൂജയിങ്കൽ അതിതല്പരനായിരുന്നു. അദ്ദേഹത്തിന്റെ ഭാൎയ്യ പതിവ്രതാശിരോമണിയും രാജാവിന്ന് പ്രാണനേക്കാൾ പ്രിയയും ആയിരുന്നു. അവർ രണ്ടാളുംകൂടി സജ്ജനസേവചെയ്തുകൊണ്ടിരിക്കുമ്പോൾ, ഒരുദിവസം, ഒരു ഭക്തശ്രേഷ്ഠൻ വളരെ ശിഷ്യന്മാരോടുകൂടെ അവിടേവന്നുചേൎന്നു. വൎഷകാലമായതുകൊണ്ട്, അതു കഴിയുവോളം അവിടെ താമസിപ്പാൻ വേണ്ടിയാണ് അവർ വന്നതു്. രാജാവു് അതിസന്തോഷത്തോടും ഭക്തിയോടുംകൂടി അവരെ നമസ്കരിച്ചു് സൽക്കരിച്ചു. അവരുടെ അഭിപ്രായം അറിഞ്ഞു് അവൎക്കു വസിക്കുവാൻ ഒരു ആശ്രമവും ഉണ്ടാക്കിക്കൊടുത്തു്, അവൎക്കു ഭക്ഷണത്തിന്നും മററും വേണ്ടുന്നതെല്ലാം അതിജാഗ്രതയായി കൊടുത്തുവന്നു. ഇങ്ങിനെ വൎഷകാലം മുഴുവനും അവർ അവിടെ അതിസുഖമായി വസിച്ചു. വൎഷകാലം കഴിഞ്ഞപ്പോൾ, ആ ഭക്തന്റെ ശിഷ്യന്മാർ ഗുരുവിനോടു, "ഹേ സ്വാമി! വൎഷകാലം കഴിഞ്ഞുവല്ലോ, ഭവാൻ ഇവിടെത്തന്നെ ഇരിക്കുന്നുവോ? എന്നാൽ ഞങ്ങൾ ജഗന്നാഥത്തേക്കു് പോയി ദൎശനംകഴിച്ചു് ഭവാന്റെ അടുക്കലേക്കുതന്നെ മടങ്ങിവരാം. ഇതിന്നു ഞങ്ങൾക്കു സമ്മതം തരണം" എന്നുയാചിച്ചു. ഇങ്ങിനെ ശിഷ്യന്മാർ പറഞ്ഞതുകേട്ടു് ഗുരു, "ഞാനും നിങ്ങളോടുകൂടെ വരാം" എന്നു് പറഞ്ഞു് രാജാവിനോടു്, "ഹേ രാജൻ! ഞങ്ങൾ ഇതുവരെ ഇവിടെ അതിസുഖമായി താമസിച്ചു. ഇപ്പോൾ മഴക്കാലം കഴിഞ്ഞു, ഇനി ഞങ്ങൾ സഞ്ചാരത്തിന്നു പോകുന്നു. ഭവാൻ ഞങ്ങൾക്കു സമ്മതം തരണം" എന്നുപറഞ്ഞു. ഇതുകേട്ടപ്പോൾ രാജാവിന്നു കണ്ണുനീരാകുലമായി ഭവിച്ചു എങ്കിലും, ഭക്തന്റെ സന്തോഷത്തിന്നുവേണ്ടി ഇപ്രകാരം പറഞ്ഞു: "ഹേ ഭക്തശ്രേഷ്ഠ! ഭവാനെ പിരിയുന്നതിൽ എനിക്കു് അതിയായ സങ്കടം ഉണ്ടു്. എങ്കിലും നാളെ പോവാം. ഇന്നു് നിങ്ങൾ ആരും പോവരുതു്."—ഇതുകേട്ടു് അവർ അന്നു താമസിച്ചു. രാജാവു് അവരെ പിരിയുന്ന

തിൽ ഉള്ള വ്യസനംകൊണ്ടു വളരെ ചിന്താപരവശനായിട്ട് തന്റെ ഗൃഹത്തിൽ പോയിരുന്നു.

അപ്പോൾ ആ രാജാവിന്റെ ഭാൎയ്യ വൈമനസ്യത്തോടുകൂടിയിരിക്കുന്ന ഭൎത്താവിനെ കണ്ട് ഇങ്ങിനെ ചോദിച്ചു: "ഹെ സ്വാമി! ഭവാൻ എന്തുകൊണ്ടാണു ഇത്ര ചിന്താക്രാന്തനായിരിക്കുന്നതു്? അതു എന്നോടു പറയുവാൻ പാടുള്ളതാണെങ്കിൽ പറയുക." ഇതുകേട്ട്, രാജാവ് ഭാൎയ്യയോടു "നമ്മുടെ ഗൃഹത്തിൽ വന്നിരിക്കുന്ന ഭക്തൻ പോവാൻ പുറപ്പെട്ട് എന്നോടു യാത്രപറഞ്ഞിരിക്കുന്നു. ഇന്നു പോവേണ്ട, നാളെ പോവാമെന്ന് ഞാൻ പറഞ്ഞിരിക്കുന്നു. അദ്ദേഹം നാളെ നിശ്ചയമായും പോയ്ക്കളയും. എന്നാൽ പിന്നെ ഹരികഥയാവട്ടെ, കീൎത്തനമാവട്ടെ, ഭഗവന്നാമമാവട്ടെ, ഇവിടെ കേൾക്കില്ല. അതുകൊണ്ട് ഇനിക്ക് വളരെ ദുഃഖമുണ്ടായതാണ്" എന്നു പറഞ്ഞതുകേട്ടപ്പോൾ, ഭാൎയ്യക്കും വളരെ വ്യസനം ഉണ്ടായി. ഭക്തനെ താമസിപ്പിക്കുവാൻ ഉപായം എന്താണെന്ന് ആലോചിച്ചുകൊണ്ട് രണ്ടുദിവസം അവർ രണ്ടാളും അങ്ങിനെതന്നെ ഇരുന്നു. മൂന്നാംദിവസം ഭക്തൻ ശിഷ്യന്മാരോടുകൂടി വന്ന് രാജാവിനെ കണ്ട്, "ഞങ്ങൾക്ക് പോകുവാൻ സമ്മതം തരണം"—എന്നു പറഞ്ഞു. അപ്പോൾ രാജാവ് "ഹെ സ്വാമി! നാളെ രാവിലെ നിശ്ചയമായും പോവാം. ഇന്ന് ഇവിടെ താമസിക്കണം. എന്റെ അപരാധത്തെ ക്ഷമിക്കണം" എന്നു പ്രാൎത്ഥിച്ചപ്പോൾ, ഭക്തൻ രാജാവിന്റെ ഭക്തികൊണ്ട് വശീകൃതനായി അന്നും താമസിക്കുവാൻ തീൎച്ചപ്പെടുത്തി. രാജാവ് ഭക്തന്റെ വിരഹത്താൽ ആതുരനായിട്ട് ആഹാരം ഒന്നും കഴിക്കാതെ ഇരുന്നു. അതുകണ്ട് രാജാവിന്റെ ഭാൎയ്യ ആലോചിച്ചു: "ഭക്തൻ പോയാൽ രാജാവു് ഭക്തന്റെ വിരഹംകൊണ്ടും ഹരികീൎത്തനത്തിന്റെ വേർപാടുകൊണ്ടും നിശ്ചയമായും മരിച്ചുപോകും. ഭൎത്താവുമരിച്ചാൽ കുലസ്ത്രീകൾക്ക് ധനംകൊണ്ടും പുത്രനെക്കൊണ്ടും ജീവനെ

കൊണ്ടും എന്തു പ്രയോജനമാണ്? അതുകൊണ്ട് ഭക്തന്റെ യാത്ര മുടക്കുവാൻ വല്ലതും ഉപായം ചെയ്യണം. ഭക്തൻ ഇവിടെ ഇരുന്നാൽ ഭർത്താവു് സുഖമായിരിക്കും, സംശയമില്ല". ഇങ്ങിനെ നിശ്ചയിച്ച് ആ രാജപത്നി അന്നു രാത്രിയിൽ ബാലനായിരിക്കുന്ന തന്റെ പുത്രന്നു വിഷം കൊടുത്തു. "പുത്രൻ മരിച്ചാൽ ജീവിപ്പിപ്പാൻ ആരെക്കൊണ്ടും സാധിക്കില്ല. ഈ സങ്കടം കണ്ട് ഭക്തൻ രാജാവിനെ പിരിയാതെ ഇവിടെ തന്നെ താമസിക്കും"— ഇങ്ങിനെ വിചാരിച്ച്, അവൾ ആ കഠിനകർമ്മം ചെയ്തു. കുറെ നേരം കഴിഞ്ഞതിന്റെ ശേഷം ആ രാജപത്നി ഉറക്കെ കരയുവാൻ തുടങ്ങി. കരച്ചിൽ കേട്ട് എല്ലാവരും ഓടിവന്നു. രാജാവും ബദ്ധപ്പെട്ട് ഓടിവന്നു, ഭക്തനും വന്നു. തന്റെ പുത്രൻ മരിച്ചുകിടക്കുന്നതു കണ്ടിട്ട് രാജാവ്, ഭാര്യയോട്, അതിന്നു കാരണമെന്താണെന്നു ചോദിച്ചു. അപ്പോൾ അവൾ, "ഞാൻ ചെയ്ത കുറ്റത്തെ ക്ഷമിക്കുമെങ്കിൽ പറയാം". എന്നു പറഞ്ഞു. ഇതു കേട്ട് രാജാവ്, "നിന്റെ അപരാധം എന്തായാലും ക്ഷമിക്കാം, പറയുക"—എന്നു പറഞ്ഞു. അപ്പോൾ അവൾ, "ഭക്തൻ പോയാൽ ഭവാൻ ജീവിച്ചിരിക്കുന്നതു പ്രയാസമാണെന്നു ഇനിക്ക് തോന്നുകയാലും, ഭവാൻ മരിച്ചാൽ പുത്രനെക്കൊണ്ടെന്തുവേണ്ടു, എന്റെ ജീവനെക്കൊണ്ടുതന്നെ എന്തൊരു പ്രയോജനമാണിനിക്കുണ്ടാവുക എന്നു വിചാരിച്ചും, ഞാൻ കുട്ടിക്ക് വിഷംകൊടുത്തു. കുട്ടി മരിച്ചാൽ ഭക്തൻ നാളെ പോവില്ല, തീർച്ചതന്നെ. അപ്പോൾ ഭവാനും സങ്കടമുണ്ടാവില്ല; ഇങ്ങിനെ വിചാരിച്ചാണ് ഞാൻ ഈ ക്രൂരകൃത്യം ചെയ്തത്"—എന്നിങ്ങിനെ ഭാര്യ പറഞ്ഞതുകേട്ട്, രാജാവിന്ന് മനസ്സിൽ വളരെ സന്തോഷം തോന്നി; ഭാര്യയെ വളരെ പ്രശംസിച്ചു. അപ്പോൾ ഭക്തൻ അവരുടെ ഇങ്ങിനെയുള്ള ഭക്തികണ്ട് തന്നെത്താൻ നിന്ദിച്ചു. ഈ ആപത്തുവന്നതു തന്റെ കുറ്റമാണെന്നു നിശ്ചയിച്ച് ശിഷ്യന്മാരെ എല്ലാം

വിളിച്ച്, രാജ്ഞി ചെയ്ത പ്രവൃത്തിയെ അറിയിച്ചു. അവർ അതുകേട്ട് മരിച്ചുകിടക്കുന്ന കുട്ടിയേയും കണ്ട് വളരെ ദുഃഖിതന്മാരായി നിൽക്കുമ്പോൾ, ആ ഭക്തശ്രേഷ്ഠൻ സർവ്വജനങ്ങളും കേൾക്കെ ഇങ്ങിനെ പ്രതിജ്ഞ ചെയ്തു: "എന്റെ മേൽ ഉള്ള ഭക്തികൊണ്ടാണ് ഇവൾ അതിപ്രേമാസ്പദമായിരിക്കുന്ന പുത്രനു വിഷം കൊടുത്തതു്. അതുകൊണ്ട് ശ്രീഹരി ഈ കുട്ടിയെ ജീവിപ്പിച്ചുതന്നാൽ ഞാൻ ജീവനോടുകൂടിയിരിക്കും, അല്ലെങ്കിൽ അഗ്നിപ്രവേശം ചെയ്ത് എന്റെ ദേഹത്തെ ദഹിപ്പിക്കും, സംശയമില്ല". ഇങ്ങിനെ പ്രതിജ്ഞ ചെയ്ത് ആ ഭക്തൻ ഭഗവാനെ സ്മരിച്ചുകൊണ്ട് ഗീതങ്ങളെക്കൊണ്ടും മന്ത്രങ്ങളെക്കൊണ്ടും ഗരുഡധ്വജനെ സ്തുതിക്കുവാൻ തുടങ്ങി. ഇങ്ങിനെ മദ്ധ്യാഹ്നംവരെ കഴിഞ്ഞപ്പോൾ, മരിച്ചുകിടക്കുന്ന കുട്ടി കണ്ണുമിഴിച്ചു; അവിടെ കൂടിയ ജനങ്ങൾ ആശ്ചര്യത്തോടെ നോക്കിക്കൊണ്ടിരിക്കെത്തന്നെ, ആ കുട്ടി എഴുന്നീറ്റിരുന്നു. കുട്ടിയുടെ സമീപത്തിൽ ഇരിക്കുന്ന ഭക്തൻ കുട്ടിയുടെ മുഖം കഴുകിച്ച് രാജാവിന്റെ കൈയിൽ കൊടുത്തു. രാജാവ് കുട്ടിയെ കണ്ട് വളരെ സന്തോഷിച്ച് ഭക്തനോട്, "ഹേ സ്വാമി, ഇനിക്ക് പുത്രമിത്രകളത്രാദികളെക്കൊണ്ടു യാതൊരു പ്രയോജനവുമില്ല. ഭവാന്റെ സന്തോഷത്തെ മാത്രമാണ് ഞാൻ പ്രാർത്ഥിക്കുന്നതു്" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ ഭക്തൻ ശിഷ്യന്മാരോട് "ഞാൻ ഈ രാജാവിന്റെ ഭക്തിയാൽ വശീകൃതനായിരിക്കുന്നു. എന്റെ ജീവകാലം മുഴുവനും ഞാൻ ഈ രാജാവിനെ വേർപിരിയുന്നില്ല. ഇങ്ങിനെയുള്ള ഭക്തന്മാരെ ഉപേക്ഷിച്ചാൽ വലുതായ പാപം ഉണ്ടാവും. അതുകൊണ്ട് ഞാൻ ഇവിടെ നിന്ന് ഒരു ദിക്കിലേക്കും വരുന്നില്ല"—എന്നു പറഞ്ഞു. ഇങ്ങിനെ ഗുരുനാഥൻ പറഞ്ഞതുകേട്ട് ശിഷ്യന്മാർ പോവാനായി പുറപ്പെട്ടപ്പോൾ, രാജാവു തൊഴുതുകൊണ്ട്, അവരോട്, "നിങ്ങൾ എല്ലാവരും സ്നാനം ചെയ്തു ഭക്ഷണം കഴിച്ചു പോകുവിൻ, അതു ഇ

നിക്ക് വലിയ അനുഗ്രഹമാണ്"—എന്നു പറഞ്ഞു. ഇതുകേട്ടു ശിഷ്യന്മാർ എല്ലാവരും സ്നാനവും ഭക്ഷണവും കഴിച്ച് രാജാവിനാൽ സമ്മാനിതന്മാരായി പോവുകയും ചെയ്തു. ശിഷ്യന്മാരെല്ലാം പോയതിന്നുശേഷം, ഭക്തന്ന്, രാജാവുതന്നെ സകല പരിചൎയ്യയും ചെയ്തുവന്നു. ഇങ്ങിനെ ഭക്തശുശ്രൂഷകൊണ്ട് സകല പാപങ്ങളും നശിച്ച് ആ രാജാവ് വിഷ്ണുപദം പ്രാപിച്ചു. രാജ്ഞി ഭൎത്താവിനെ അനുഗമിക്കുകയും ചെയ്തു.

അനന്തരം അവരുടെ ഗുരുവായിരിക്കുന്ന ഭക്തൻ ആ പുത്രനെ രാജ്യത്തിൽ രാജാവാക്കി വെച്ച് യഥേഷ്ടം ഭഗവാനെ സ്മരിച്ചുകൊണ്ട് സഞ്ചാരത്തിന്നു പോവുകയും ചെയ്തു. ഇങ്ങിനെയാണ് ഭക്തിയുടെ മാഹാത്മ്യം. ഇതു കേൾക്കുന്നവൎക്ക ശ്രീവിഷ്ണുഭക്തി ലഭിക്കുന്നതാണ്.



## അറുപത്തിനാലാം സൎഗ്ഗം.

### രാജപുത്രീചരിതം.

പുഷ്കരതീൎത്ഥത്തിന്റെ സമീപത്തിൽ ഒരു രാജാവുണ്ടായിരുന്നു. ആ രാജാവു അതി ദാനശീലനും വിഷ്ണുഭക്തനും വിഷ്ണുഭക്തന്മാരെ പൂജിക്കുന്നതിൽ അതി തല്പരനും ആയിരുന്നു. അദ്ദേഹത്തിന്ന് ഒരു പുത്രിയുണ്ടായി. അവളെ പുത്രനെപ്പോലെ വളൎത്തി. ആ കന്യക അച്ഛന്റെ നടവടി കണ്ടിട്ട് വളരെ ഭക്തിയുള്ളവളായി ഭവിച്ചു. ദിനംതോറും വിഷ്ണുഭക്തന്മാരെ കാൽകഴുകിച്ച് ആ ജലം തന്റെ ശിരസ്സിൽ ധരിച്ച് അവരെ പൂജിച്ചതിന്റെ ശേഷമെ അവൾ ഭക്ഷണം കഴിക്കുകയുള്ളു. ഇങ്ങിനെയുള്ള നിയമത്തോടുകൂടി ആ കന്യക വളൎന്നുവന്നു. വിവാഹത്തിന്നു

ള്ള പ്രായമായപ്പോൾ, അച്ഛൻ വിവാഹത്തിന്നു വേണ്ടുന്നതെല്ലാം
സംഭരിച്ച് നല്ല മുഹൂർത്തത്തിൽ തന്റെ പുത്രിയെ ഒരു രാജപുത്ര
ന്നു വിവാഹം ചെയ്തുകൊടുക്കുകയും ചെയ്തു. രാജപുത്രൻ ഭാര്യ
യെ തന്റെ ഗൃഹത്തിലേക്കു കൊണ്ടുപോയി. അവൾ ഭർത്തൃഗൃഹ
ത്തിൽ പോയതിന്റെ ശേഷം, അവിടെ ഒരു വിഷ്ണുഭക്തനേയും ക
ണ്ടില്ല. അതുകൊണ്ട് അവൾക്ക് വളരെ വ്യസനമുണ്ടായി. അ
വൾ ഭർത്താവിനോട് തനിക്കു വിഷ്ണുപൂജ ചെയ്യുവാൻ സമ്മതം ത
രേണമെന്നു അപേക്ഷിച്ചു. ആ രാജപുത്രൻ വിഷ്ണു എന്നുള്ള പേ
രുതന്നെ കേട്ടിട്ടില്ലാത്തവനാണ്. ഭാര്യ ഇങ്ങിനെ പറഞ്ഞതു കേട്ട
പ്പോൾ, അവൻ ഭാര്യയോട്, "നീ എന്താണു പറയുന്നത്? എ
ന്തു വിഷ്ണു? എന്തുപൂജ? ഞങ്ങൾ ആരും, അതൊന്നും കേട്ടിട്ടുത
ന്നെ ഇല്ല"—എന്നു പറഞ്ഞതു കേട്ടപ്പോൾ, രാജപുത്രി സങ്കടം
കൊണ്ടു ഒന്നും മിണ്ടാതെ നിന്നു. പിന്നെ ഭർത്താവിന്റെ കലാ
ചാരത്തെ സൂക്ഷിച്ചുനോക്കിത്തുടങ്ങി. ഒരുത്തനെങ്കിലും നാവു
കൊണ്ടു വിഷ്ണുനാമം പറയുന്നതേയില്ല. ദയയാവട്ടെ, ധർമ്മാവ
ട്ടെ, ഒരുവനെങ്കിലും ഇല്ല. എല്ലാവരും ഹിംസാപരായണന്മാരു
മാണ്. ഇതെല്ലാം കണ്ട്, രാജപുത്രി താൻ പറഞ്ഞാൽ ഇവർ
ആരും കേൾക്കില്ലെന്നു വിചാരിച്ച്, ഒന്നും ആരോടും മിണ്ടാതെ
ഇരുന്നു. ഇങ്ങിനെയുള്ള നിരീശ്വരന്മാരുടെ ഇടയിൽ സഹവ
സിക്കുന്നതു അവൾക്കു വളരെ സങ്കടമായിത്തോന്നി എങ്കിലും,
പാതിവ്രത്യത്തെ ആലോചിച്ച് ഒന്നും ഭാവിക്കാതെ ദിവസം കഴി
ച്ചുവന്നു. ഇങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോൾ, അവൾക്കു ഗ
ർഭമുണ്ടായി. ഒരു പുത്രനെ പ്രസവിച്ചു. ആ മനോഹരനായ ബാ
ലൻ രാജാവിന്നും മററുള്ള സകലജനങ്ങൾക്കും പ്രാണനേക്കാൾ
പ്രിയനായി ഭവിച്ചു. ഇങ്ങിനെ ബാലന്നു രണ്ടുമൂന്നു വയസ്സായ
പ്പോൾ, ആ രാജപുത്രി തന്റെ ദാസിയെ വിളിച്ച് ഇങ്ങിനെപ
റഞ്ഞു: "നീ പുറത്തു ഗ്രാമത്തിൽപോയി എവിടെയെങ്കിലും വി

ഷ്ണുഭക്തന്മാർ വന്നിട്ടുണ്ടെങ്കിൽ തിരഞ്ഞുനോക്കി എന്നോടു വന്നു പറയുക." ഇതുകേട്ട്, ദാസി രാജ്ഞിയുടെ കല്പനയെ സ്വീകരിച്ച് ദിവസവും എല്ലാദിക്കുകളിലും പോയി വിഷ്ണുഭക്തന്മാരെ തിരഞ്ഞുനോക്കിക്കൊണ്ടിരുന്നു. ഇങ്ങിനെ കുറച്ചുദിവസം കഴിഞ്ഞപ്പോൾ, ഒരുദിവസം ദ്വാരകയിൽ നിന്നു ചില വിഷ്ണുഭക്തന്മാർ ആ രാജ്യത്തിൽ വന്നു. അന്നു രാത്രി താമസിക്കുവാൻ ഒരു സ്ഥലത്തിന്നു എല്ലാവരോടും ചോദിച്ചു; ആരും സ്ഥലം കൊടുത്തില്ല. അപ്പോൾ ആ ഭക്തന്മാർ ഗ്രാമത്തിൽ നിന്നു പുറത്തുപോയി. ഒരു കുളത്തിന്റെകരയിൽ ഒരു വൃക്ഷത്തിന്റെ ചുമട്ടിൽവളരെവിശപ്പോടുകൂടി ദീനന്മാരായിരുന്നു. വിഷ്ണുഭക്തന്മാരെ തിരഞ്ഞുകൊണ്ടുനടക്കുന്ന ദാസി അവരെക്കണ്ട്, വേഗത്തിൽ അവരുടെ അടുക്കൽ ചെന്നു് വളരെ വിനയത്തോടുകൂടി, "നിങ്ങൾ ആരാണ്? എവിടെനിന്നാണ് വരുന്നത്? എവിടേക്കാണ് പോകുന്നത്?" എന്നു ചോദിച്ചതുകേട്ട്, അവർ, "ഞങ്ങൾ വിഷ്ണുഭക്തന്മാരാണ്, ദ്വാരകയിൽനിന്ന് വരുന്നവരാകുന്നു, ജഗന്നാഥപുരിയിലേക്കാണു പോകുന്നതു്" എന്നു മറുപടി പറഞ്ഞു. ഇതുകേട്ട്, ദാസി, സന്തുഷ്ടചിത്തയായി, രാജ്ഞിയോട് "ഹെ ദേവി! ഭക്തന്മാർ ചിലർ വന്നിരിക്കുന്നു. ഈ നഗരം മുഴുവനും ചുററിത്തിരഞ്ഞിട്ടും അവക്കു താമസിപ്പാൻ സ്ഥലമോ ഭക്ഷണമോ കിട്ടീട്ടില്ല. അവർ ഇപ്പോൾ ഗ്രാമത്തിന്നുപുറത്ത് ഒരു കുളക്കരയിൽ ഒരു മരച്ചുമട്ടിൽ വിശപ്പുകൊണ്ടു ദീനന്മാരായിട്ട് കിടക്കുന്നു" എന്നുപറഞ്ഞു. ഇതുകേട്ട് രാജ്ഞി വേഗം തന്റെ കുട്ടിയെ എടുത്തു അതിന്ന് വിഷം കൊടുത്തു; വിഷം അകത്തു തട്ടിയക്ഷണത്തിൽ കുട്ടി മരിക്കുകയും ചെയ്തു. അപ്പോൾ രാജ്ഞി കുട്ടിയെ മടിയിൽവെച്ച് കരയുവാൻ തുടങ്ങി. കരച്ചൽകേട്ട് രാജാവ് ഓടിവന്ന് കുട്ടിയെകണ്ട് കരഞ്ഞുകൊണ്ട് ഭാൎയ്യയോട് ഇതെന്താണെന്നു ചോദിച്ചു. അപ്പോൾ ഭാൎയ്യ, "എന്തുകൊണ്ടാണ് ഈ കുട്ടി മരിച്ചതെന്ന് ഞാൻ അറി

ഞ്ഞില്ല" എന്നുപറഞ്ഞു് ഉറക്കെ കരയുവാൻ തുടങ്ങി. അപ്പോൾ ആ രാജ്യവാസികളായ ജനങ്ങൾ എല്ലാംവന്നു് കുട്ടിയെകണ്ടു എല്ലാവരും വ്യസനിച്ചുകൊണ്ടുനിന്നു. അപ്പോൾ രാജ്ഞി അവരോടു, "എന്റെ അച്ഛന്റെ ഗൃഹത്തിൽ ഇങ്ങിനെതന്നെ എന്റെ സഹോദരൻ മരിച്ചുപോയി. അപ്പോൾ അച്ഛൻ വിഷ്ണുഭക്തന്മാരെ വരുത്തി, അവരെ പൂജിച്ചു് അവരുടെ പാദതീർത്ഥംകൊണ്ടു കുളിപ്പിച്ചു. ഭക്തന്മാർ മരിച്ച കുട്ടിയുടെ അടുക്കെയിരുന്നു് ശ്രീനാരായണസ്വാമിയെ സ്തുതിച്ചു് കുട്ടിയെ ജീവിപ്പിച്ചു. ഞാൻ ഇങ്ങിനെ എന്റെ അച്ഛന്റെ ഗൃഹത്തിലും രാജ്യത്തിലും വളരെ കണ്ടിട്ടുണ്ടു്. അതുകൊണ്ടു്, ഈ ഗ്രാമത്തിൽ ഭക്തന്മാർ ആരെങ്കിലും വന്നിട്ടുണ്ടെങ്കിൽ, അവരെ വരുത്തി കുട്ടിയെ ജീവിപ്പിക്കുവിൻ" ഇങ്ങിനെ രാജ്ഞി പറഞ്ഞതുകേട്ടു് അവർ ചോദിച്ചു: "ഞങ്ങൾ ഇതുവരെ വിഷ്ണുഭക്തന്മാരെ കണ്ടിട്ടും കേട്ടിട്ടുമില്ല. എങ്ങിനെയാണു് ഭക്തന്മാരെകണ്ടാൽ അറിയുന്നതെന്നും, അവരുടെ ലക്ഷണങ്ങൾ എന്തെല്ലാമാണെന്നും പറയുക." ഇതുകേട്ടപ്പോൾ രാജ്ഞി, "എന്റെ ദാസി ഭക്തന്മാരെ നല്ലവണ്ണം അറിയും. എന്റെ അച്ഛന്റെ ഗൃഹത്തിൽ ഭക്തന്മാരെ പൂജിക്കുന്നതു് അവൾ കണ്ടിട്ടുണ്ടു്."— എന്നുപറഞ്ഞു് ആ രാജ്ഞി വളരെ മാധുര്യസ്വരത്തോടെ ദാസിയെ വിളിച്ചു. ദാസി വന്നു്, "ഞാൻ എന്താണു് വേണ്ടതു്?" എന്നുചോദിച്ചു. അപ്പോൾ ആ രാജാവുപറഞ്ഞു: "നീ ഭക്തന്മാരെ അറിയുമല്ലോ. ഈ ഗ്രാമത്തിൽ ആരെങ്കിലും വന്നിട്ടുണ്ടെങ്കിൽ വേഗം കൂട്ടിക്കൊണ്ടുവാ." ഇതുകേട്ടപ്പോൾ ദാസിപറഞ്ഞു: "ഹേ! മഹാരാജൻ! ഞാൻ ഇപ്പോൾതന്നെ ഭക്തന്മാരെ കണ്ടിരിക്കുന്നു. കുളക്കരയിൽ മരച്ചുവട്ടിൽ ഇരിക്കുന്നുണ്ടു്. അവർ ദ്വാരകയിൽനിന്നു വരുന്നവരാണു്. ജഗന്നാഥത്തേക്കാണു പോകുന്നതു്." ഇതുകേട്ടു്, രാജാവു് വളരെ സന്തുഷ്ടനായി, വേഗം ഭക്തന്മാരെ വരുത്തി, അവരെ പൂജിച്ചു് പാദതീർത്ഥംകൊണ്ടു കുട്ടിയുടെ ദേഹം മുഴ

വന്നും നനച്ചു. അനന്തരം രാജാവു് ആ ഭക്തന്മാരെ നമസ്കരിച്ചു് ഇങ്ങിനെ പറഞ്ഞു:—“ഹേ! ഭക്തന്മാരെ! നിങ്ങളെ വരുത്തുവാനുള്ള കാരണം പറയാം. ഈ പുത്രൻ യാതൊരു രോഗവുംകൂടാതെ മരിച്ചുപോയി. അപ്പോൾ കുട്ടിയുടെ അമ്മ എന്നോടു ഇങ്ങിനെ പറഞ്ഞു: ഈ നഗരത്തിൽ വിഷ്ണുഭക്തന്മാരാരെങ്കിലും ഉണ്ടെങ്കിൽ വരുത്തി പൂജിച്ചാൽ അവർ കുട്ടിയെ ജീവിപ്പിക്കും, അവരെ പ്രാർത്ഥിക്കുക, എന്നും അവളുടെ അച്ഛന്റെ ഗൃഹത്തിൽ ഇങ്ങിനെ കണ്ടിട്ടുണ്ടെന്നും സത്യമായി പറയുന്നു. അതുകൊണ്ടാണ് ഭക്തന്മാരെ വരുത്തി പൂജിച്ചു് പാദതീർത്ഥം കുട്ടിയുടെമേൽ തളിച്ചതു്. ഇനി ഭവാന്മാർക്കാണ് ഇതിന്റെ ഗുണദോഷം.” ഇങ്ങിനെ രാജാവു പറഞ്ഞതുകേട്ടു്, ഭക്തന്മാർ അന്യോന്യം മുഖത്തുനോക്കി, ആലോചിച്ചുകൊണ്ടു്, മിണ്ടാതെയിരുന്നു. അപ്പോൾ അതിൽ അതിഭക്തിമാനായ ഒരു വൃദ്ധൻ “ഹേ ഭക്തന്മാരെ! രാജ്ഞിയുടെ ഭക്തി നോക്കുവിൻ. ഈ മരിച്ചകുട്ടി ജീവിക്കുന്നതുവരെ നമ്മൾ എല്ലാവരും ഇവിടെതന്നെ ഇരിക്കണം. ഭക്തവത്സലനായ ഭഗവാൻ കുട്ടിയെ ജീവിപ്പിച്ചു തന്നിട്ടില്ലെങ്കിൽ നമ്മൾക്കും മരിക്കുക തന്നെ” എന്നുപറഞ്ഞു. ഇങ്ങിനെ വൃദ്ധൻ പറഞ്ഞതുകേട്ടു് മറ്റെല്ലാവരും സമ്മതിച്ചു. ഒരു വസ്ത്രംകൊണ്ടുമറച്ചു് ആ കുട്ടിയെയും അതിൽവെച്ചു് അവർ എല്ലാവരും കൂടിയിരുന്നു് ഭഗവാനെ സ്തുതിക്കുവാൻ തുടങ്ങി.

ഇങ്ങിനെ സ്തുതിച്ചുകൊണ്ടു് നേരം അസ്തമിച്ചു. രാജാവു് മുതലായ സകലജനങ്ങളും മരിച്ചപോലെ ഇരുന്നു. ഇങ്ങിനെയിരിക്കുമ്പോൾ ആ കുട്ടിയുടെ അവയവങ്ങൾ ഇളകുവാൻ തുടങ്ങി. അതു കണ്ടപ്പോൾ ജനങ്ങൾക്കു സന്തോഷം ഉണ്ടായി. പിന്നെ കുറച്ചുനേരം കഴിഞ്ഞപ്പോൾ കുട്ടി എഴുനിററിരുന്നു. ഇതു കണ്ടപ്പോൾ രാജാവു് അതിസന്തോഷത്തോടുകൂടി ഭക്തന്മാരുടെ പാദങ്ങളിൽ വീണു നമസ്കരിച്ചു. “ഹേ ഭക്തശ്രേഷ്ഠന്മാരെ! മരിച്ചകുട്ടി ഇതാ

ജീവിച്ചു" എന്നു പറഞ്ഞപ്പോൾ, ആ ഭക്തന്മാർ കണ്ണുമിഴിച്ചു നോക്കി. അപ്പോൾ കുട്ടി ജീവിച്ച് എഴുനീറ്റു ഇരിക്കുന്നതു കണ്ടു. പിന്നെ സ്തുതികളെല്ലാം മതിയാക്കി. അപ്പോൾ രാജ്ഞി വന്ന് ഭക്തന്മാരുടെ പാദങ്ങളിൽ നമസ്കരിച്ചു.

അനന്തരം രാജാവ് അവരെ സ്നാനംകഴിപ്പിച്ച് ഭക്ഷണവും കഴിപ്പിച്ച്, താനും ഭക്ഷണംകഴിച്ചു. പിന്നെ രാജാവും, ബന്ധുക്കളും, പരമാനന്ദസമുദ്രത്തിൽ മുങ്ങിയവരായിട്ട്, ഭക്തന്മാരെ അവിടെത്തന്നെ താമസിക്കുവാൻ പ്രാർത്ഥിച്ചു. അപ്പോൾ അവർ പറഞ്ഞു: "ഞങ്ങൾ ജഗന്നാഥപുരിയിൽപ്പോയി ദേവദർശനംകഴിച്ചു ഇങ്ങോട്ടുതന്നെ വരാം. അതുവരെ ഭവാൻ ഭഗവൽധ്യാനത്തോടുകൂടി ഇരിക്കുക. ഹിംസയെ ത്യജിച്ച്, വിഷ്ണുപൂജയുംചെയ്ത്, ഭക്തിയോടുകൂടി ഇരിക്കുക. ഇങ്ങിനെ ചെയ്യുവാനായി ഭവാന്റെ രാജ്യവാസികൾക്കും കല്പനകൊടുക്കുക." ഇങ്ങിനെ പറഞ്ഞ് അവർ ജഗന്നാഥപുരത്തേക്കു പോകുകയും ചെയ്തു. രാജാവ് അവരുടെ വാക്കിനെ ഭക്തിയോടെ സ്വീകരിച്ച് രാജ്യത്തിൽ എല്ലാവർക്കും കല്പനയുംകൊടുത്ത് താനും വിഷ്ണുവിനേയും വിഷ്ണുഭക്തന്മാരേയും പൂജിച്ച്, ഹിംസയെ ത്യജിച്ച് സത്യധർമ്മാദികളോടുകൂടി രാജ്യപരിപാലനം ചെയ്തുകൊണ്ടിരുന്നു; ഭക്തന്മാരുടെ സംസർഗ്ഗംനിമിത്തം ക്രമത്തിൽ ഭക്തിവർദ്ധിച്ച് മഹാഭക്തനായി സകല സുഖങ്ങളേയും അനുഭവിച്ച് അന്ത്യത്തിൽ വിഷ്ണുപദത്തെ പ്രാപിക്കുകയും ചെയ്തു.



## അറുപത്തഞ്ചാം സർഗ്ഗം.



### സ്വർണ്ണകാരചരിതം.

ദക്ഷിണദിക്കിൽ ശ്രീരംഗപട്ടണം എന്നു പേരായ ഒരു ദേശമുണ്ട്. അവിടെ പ്രസിദ്ധപ്പെട്ടതായ ശ്രീരംഗനാഥസ്വാമിയു

ടെ ക്ഷേത്രമുണ്ടു്. ആ ശ്രീരംഗനാഥൻ ഭക്തന്മാൎക്കു കല്പകവൃക്ഷമാണു. അവിടെ ബ്രാഹ്മണർ വേദങ്ങളെക്കൊണ്ടും, മന്ത്രങ്ങളെക്കൊണ്ടും ആ ദേവനെ ഭജിക്കുന്നു. അന്യന്മാരായ ഭക്തന്മാരും അവിടെവന്നു് അവരവരുടെ അഭീഷ്ടസിദ്ധിക്കായിക്കൊണ്ടു് ആ ദേവനെ ഭജിക്കുന്നു. ആ ക്ഷേത്രത്തിന്നു് സമീപം വസിക്കുന്നവരായ രണ്ടു സ്വൎണ്ണക്കാരന്മാർ, തട്ടാന്മാർ, ഉണ്ടായിരുന്നു. അവരിൽ ഒരുത്തൻ അമ്മാമനും, ഒരുത്തൻ മരുമകനും ആയിരുന്നു. ആ ദിക്കിൽ വന്നിരുന്ന ഒരു ഭക്തൻ അവരോടു ഭക്തിമാൎഗ്ഗത്തെ ഉപദേശിച്ചിട്ടുണ്ടായിരുന്നു. അതുകൊണ്ടു് അവർ മഹാഭക്തന്മാരായി ഭവിച്ചു. അങ്ങിനെയിരിക്കുമ്പോൾ, ഒരിക്കൽ അവൎക്കു് അകാരണമായി മനസ്സിൽ ഇങ്ങിനെ തോന്നി: "ഈ ശ്രീരംഗനാഥക്ഷേത്രത്തെ പുതിയതായി നിൎമ്മാണം ചെയ്യേണ്ടതാണ്. അതിന്നു നമ്മൾക്കു ധനമില്ലല്ലോ. ധനം എവിടെനിന്നാണ് കിട്ടുന്നതു്?"—എന്നിങ്ങിനെ അവർ തമ്മിൽ ആലോചിച്ചു ചിന്താക്രാന്തന്മാരായി, തമ്മിൽ ഇങ്ങിനെ പറഞ്ഞു: "ഈ ഗ്രാമത്തിൽ ഉള്ള അതിധനവാനായ നാസ്തികന്റെ വീട്ടിൽപോയി അവനെ സേവിച്ചു് അവന്റെ ഭൃത്യഭാവത്തിൽ നിന്നു് കുറെ ധനം മോഷ്ടിച്ചു് നമ്മൾക്കു് ക്ഷേത്രനിൎമ്മാണം ചെയ്യാം."—ഇങ്ങിനെ അവർ രണ്ടാളുംകൂടി നിശ്ചയിച്ചു് ആ നാസ്തികന്റെ ഗൃഹത്തിൽപോയി വളരെ വണക്കത്തോടെ പറഞ്ഞു: "ഹേ പ്രഭോ! ഞങ്ങൾ രണ്ടാളും ഭവാന്നു ഭൃത്യപ്രവൃത്തി ചെയ്തു് ഭവാൻ തരുന്ന ശമ്പളംകൊണ്ടു ജീവരക്ഷണം ചെയ്യാമെന്നു് വിചാരിച്ചിട്ടാണ് വന്നതു്. ഇനി ഭവാന്റെ ഇഷ്ടംപോലെ ചെയ്യുക." ഇങ്ങിനെ അവർ പറഞ്ഞതുകേട്ടു്, നാസ്തികൻ, "നിങ്ങൾ ഇവിടെ താമസിച്ചുകൊൾവിൻ" എന്നു പറഞ്ഞു. ഇതുകേട്ടു്, അവർ അവിടെ ഭൃത്യന്മാരെപ്പോലെ താമസിച്ചു. അവർ ആ ഗൃഹത്തിൽ ധനങ്ങൾ എവിടെയാണു് ഇരിക്കുന്നതു് എന്നു സൂക്ഷിച്ചുനോക്കിത്തുടങ്ങി. ആ ഗൃഹത്തിൽ ധനം ഒ

തടിക്കിലും കണ്ടില്ല. വളരെ വിലപിടിച്ചതായ ഒരു ദേവീപ്രതിമയെ ഒരു അറയിൽ വെച്ചിരിക്കുന്നതു കണ്ടു. അവർ വിചാരിച്ചതുപോലെ യാതൊരു ദ്രവ്യവും കണ്ടുകിട്ടാത്തതിനാൽ, ആ ദേവീപ്രതിമയെ തന്നെ കട്ടുകൊണ്ടുപോകുവാൻ നിശ്ചയിച്ചു. ഒരുദിവസം രാത്രിയിൽ എല്ലാവരും ഉറങ്ങിയതിന്നുശേഷം, അവർ രണ്ടാളുംകൂടി ആ പ്രതിമയെ വെച്ചിരിക്കുന്ന മുറിക്കകത്തു കടക്കുവാൻ വഴിനോക്കിത്തുടങ്ങി. അപ്പോൾ ആ മുറിയിൽ ഒരു കിളിവാതിൽ കണ്ടു. വളരെ പ്രയത്നപ്പെട്ട് കിളിവാതിലിൽകൂടി അമ്മാമനായ തട്ടാൻ ആ മുറിയിൽ ഇറങ്ങി വളരെ കഷ്ടപ്പെട്ട് ആ പ്രതിമയെ എടുത്തു മരുമകന്റെ കൈയിൽ കൊടുത്തു താൻ പുറത്തേക്ക കടക്കുവാൻ ശ്രമിച്ചപ്പോൾ, ഒരു വിധത്തിലും കടക്കുവാൻ കഴിഞ്ഞില്ല.



അപ്പോൾ അമ്മാമൻ മരുമകനോടു, "ഞാൻ നിന്നോടു ഒരു കാര്യം പറയാം. അതു കേൾക്കുക. അല്ലാതെ ഇപ്പോൾ വേറെ ഒരു ഉപായവും ഇല്ല. നീ വേഗം എന്റെ ശിരസ്സിനെ അറുത്ത് ഈ പ്രതിമയേയുംകൊണ്ടു പോവുക. അല്ലെങ്കിൽ ഈ മുറിയിൽ എന്നെ കണ്ടാൽ നമ്മളെ രണ്ടാളേയും കൊല്ലും. അതുകൊണ്ട് നീ എന്റെ ശിരസ്സിനെ മുറിച്ചു പ്രതിമയേയും എടുത്തുകൊണ്ടുപോയി ക്ഷേത്രനിർമ്മാണം ചെയ്യുക. ഇനി നീ ഒട്ടും ആലോചിക്കേണ്ടാ" എന്നുപറഞ്ഞു.

മരുമകൻ ഇതുകേട്ട് അമ്മാമന്റെ ശിരസ്സിനെ അറുത്ത് പ്രതിമയെ രാത്രിയിൽതന്നെ തന്റെ ഗൃഹത്തിൽ കൊണ്ടുപോയി സൂക്ഷിച്ചുവെച്ച് നാസ്തികന്റെ ഗൃഹത്തിൽ മുമ്പെ കിടത്തിയിരുന്ന കിടക്കയിൽതന്നെ കിടക്കുകയും ചെയ്തു. അവൻ അമ്മാമന്റെ ശിരസ്സിനെ വെട്ടി പ്രതിമയേയുംകൊണ്ടുപോയ ക്ഷണത്തിൽ, അമ്മാമന്ന് ശ്രീരംഗനാഥപ്രഭാവംകൊണ്ടു പിന്നേയും ശിരസ്സുണ്ടായി. അവൻ ആ മുറിയുടെ വാതിൽ തുറന്ന് പുറത്തു

വന്ന് മരുമകൻ കിടക്കുന്ന ദിക്കിൽ വന്ന് സന്തോഷത്തോടെ
കിടന്നുറങ്ങുകയും ചെയ്തു. രാവിലെ എഴുനീററ് അവർ ത
മ്മിൽ കണ്ടിട്ട്, ഇതെന്താശ്ചര്യമാണെന്ന് മരുമകൻ ചോദിച്ചു.

അമ്മാമൻ പറഞ്ഞു: "ശ്രീരംഗനാഥന്റെ കൃപകൊ
പണ്ടത്തെപ്പോലെതന്നെയായിട്ട് നിന്റെ അടുക്കെ
". ഇങ്ങിനെ പറഞ്ഞ് പിന്നെ അവർ രണ്ടാളും
പ്രവൃത്തിനോക്കിക്കൊണ്ടിരുന്നു. നാസ്തികൻ രാവി
ററു നോക്കുമ്പോൾ പ്രതിമയെ വെച്ച മുറിയുടെ വാ
ുകിടക്കുന്നതു കണ്ടു. അകത്തുപോയി നോക്കുമ്പോൾ,
കണ്ടില്ല. അപ്പോൾ അവൻ മോഹിച്ചു ഭൂമിയിൽ വി
ു ബോധംവന്ന് വളരെ ദുഃഖത്തോടുകൂടെ കരഞ്ഞു;
ഴുനീററു ആ ഭൃത്യന്മാരെ രണ്ടാളേയും വിളിച്ച് കോപ
റഞ്ഞു: "നിങ്ങൾ രണ്ടാളും ഇവിടെ ഉണ്ടായിട്ടു ഫ
"? അകത്തു കള്ളന്മാർ കടന്നതു നിങ്ങൾ അറിഞ്ഞി
ങ്ങിനേയുള്ള ഭൃത്യന്മാർ ഇനിക്കാവശ്യമില്ലാ. നിങ്ങൾ
കുവിൻ". ഇതുകേട്ട് ഭൃത്യന്മാർ രണ്ടാളും, വളരെ സ
എന്നുപറഞ്ഞ് അവരുടെ ഗൃഹത്തിലേക്കു പോയി.
സം മിണ്ടാതെയിരുന്നു. പിന്നെ പ്രതിമയെ എടുത്തു
കൊണ്ട് ക്ഷേത്രം അതിമനോഹരമായി നിർമ്മിച്ചു. ഇ
ണ് ഭക്തിയുടെ മാഹാത്മ്യം. ശിരസ്സു മുറിച്ചിട്ടതുകൂടി
ഉണ്ടായി. ശ്രീരംഗത്തിൽ ഇപ്പോഴും ഈ പുരാതന
ത്ത ജനങ്ങൾ പറയുന്നു. അതിനാൽ ഭക്തികൊണ്ടു
ത്തതു യാതൊന്നുമില്ല.

അപ്പോൾ
ണ്ടു ഞാൻ
വന്നുകിടന്നു
അവരുടെ
ലെ എഴുനീ
തിൽ തുറന്ന
പ്രതിമയെ
ണം. പിന്നെ
പിന്നെ എ
ത്തോടെ പ
ലമെന്താണ
ല്ലല്ലോ. ഇ
കടന്നുപോ
ന്തോഷം,
കുറച്ചുദിവ
ആ ദ്രവ്യം
ങ്ങിനെയാ
രണ്ടാമത്തും
വൃത്താന്ത
സാധിക്കാ

## അറുപത്താറാം സൎഗ്ഗം.

### ശ്രീഹംസവ്യാധചരിതം.

പണ്ടു്, മധുരരാജ്യത്തിൽ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം പൂൎവ്വകൎമ്മഫലംകൊണ്ടു കുഷ്ഠരോഗിയായി ഭവിച്ചു. ഭൂമിയിൽ ഉള്ള അനേക ഔഷധങ്ങളെല്ലാം ഉപയോഗിച്ചിട്ടും, രോഗത്തിന്നു ഒരു ശമനവും ഉണ്ടായില്ല. അപ്പോൾ രാജാവു രോഗംകൊണ്ടു അതിദുഃഖിതനായിട്ടു് പ്രയാഗതീൎത്ഥത്തിൽ പോയി മരിച്ചുകളയാം എന്നു വിചാരിച്ചു പുറപ്പെട്ടപ്പോൾ അവിടെ സമൎത്ഥനായ ഒരു വൈദ്യൻ വന്നു രാജാവിനോടു പറഞ്ഞു: "ഹേ രാജൻ! ഭവാൻ എന്തിനാണു മരിക്കുവാൻ തുടങ്ങുന്നതു്? രോഗംകൊണ്ടാണെങ്കിൽ, ഭവാൻ മരിക്കേണ്ട. രോഗം മൂന്നു ദിവസംകൊണ്ടു മാറ്റിത്തരാം, എന്നു ഞാൻ സത്യം ചെയ്യുതരാം. എന്നാൽ ഒരു അരയന്നത്തെ ജീവനോടുകൂടി എനിക്കു തരണം, അതുകൊണ്ടാണു ഔഷധം ഉണ്ടാക്കേണ്ടതു്."— ഇങ്ങിനെ വൈദ്യൻ പറഞ്ഞതുകേട്ടു്, രാജാവു് അതിസന്തോഷത്തോടുകൂടെ ഒരു വ്യാധനെവിളിച്ചു്, "എടാ വ്യാധാ! നീ ജീവനോടുകൂടിയ ഒരു അരയന്നത്തെ പിടിച്ചു വേഗം കൊണ്ടുവാ, ഇനിക്കു് ഔഷധത്തിന്നാണ്." രാജാവു് ഇങ്ങിനെ പറഞ്ഞതുകേട്ടു്, വ്യാധൻ ബദ്ധപ്പെട്ടു്, ഓടി നാലുദിക്കിലും തിരഞ്ഞു. അവസാനം ഒരു കുളത്തിന്റെ കരയിൽ രണ്ടു് അരയന്നങ്ങൾ ഇരിക്കുന്നതു കണ്ടു് വ്യാധൻ അവയെ പിടിക്കുവാൻ ഉപായം നോക്കി. അപ്പോൾ അതുരണ്ടും പറന്നുപോയി. ഇങ്ങിനെ അവൻ പിന്നെയും ചില ദിവസങ്ങളെല്ലാം പ്രയത്നപ്പെട്ടിട്ടും അവയെ പിടിക്കുവാൻ കഴിഞ്ഞില്ല. അപ്പോൾ രാജാവു് വ്യാധനെക്കാണാതെ ദേഷ്യപ്പെട്ടു് അവനെ വരുത്തി ഇനി നീ മൂന്നു ദിവസത്തിലക

ഇതു് ഹംസത്തെ കൊണ്ടുവന്നു തന്നിട്ടില്ലെങ്കിൽ അപ്പോൾ നിന്നെ കുഡുംബത്തോടുകൂടി കൊന്നുകളയും എന്നുപറഞ്ഞു. ഇതു കേട്ടു് വ്യാധൻ ഭയപ്പെട്ടു് ഓടി പിന്നെയും കുളത്തിന്റെ കരയിൽ പോയി നോക്കുമ്പോൾ, അവിടെ ഒരു വിഷ്ണുഭക്തൻ ഇരുന്നു പൂജിക്കുന്നതും ആ പൂജയുടെ സമീപത്തിൽ ഒട്ടും ഭയമില്ലാതെ ഹംസങ്ങൾ നടന്നുകൊണ്ടിരിക്കുന്നതും കണ്ടു. ഈ ആശ്ചര്യത്തെ കണ്ടിട്ടു് വ്യാധൻ ഇങ്ങിനെ നിശ്ചയിച്ചു: "ഹംസങ്ങൾ വൈഷ്ണവരൂപം കണ്ടിട്ടു് ഭയപ്പെടുന്നില്ല. അതുകൊണ്ടു് ഞാനും വൈഷ്ണവരൂപം ധരിച്ചു് നാളെ രാവിലെ വന്ന് ഇവയെ പിടിച്ചുകൊണ്ടുപോയി രാജാവിന്ന് കൊടുക്കാം."— എന്നിങ്ങിനെ നിശ്ചയിച്ചു് തന്റെ ഗൃഹത്തിലേക്കു പോയി വൈഷ്ണവചിഹ്നങ്ങൾക്കു് വേണ്ടതെല്ലാം സമ്പാദിച്ചു്, പിറേറദിവസം രാവിലെ കുളിച്ചു്, നല്ലവണ്ണം ഗോപിയും നാമം ധരിച്ചു്, തുളസിമാലയും കഴുത്തിലിട്ടു്, രാമകൃഷ്ണാ എന്ന് ഉറക്കെ പറഞ്ഞുകൊണ്ടു് ആ കുളക്കരയിൽ പോയിരുന്നു. ആ വ്യാധൻ വന്നതു കണ്ടു് ഇതു തങ്ങളെ പിടിക്കുവാനാണെന്നു സംശയിച്ചു് ഹംസം ഹംസിയോടു ഇങ്ങിനെ പറഞ്ഞു: "ഇവൻ വ്യാജവേഷം ധരിച്ചു് നമ്മളെ പിടിക്കുവാനാണ് വന്നിരിക്കുന്നതു്. ഇവൻ അതിദുഷ്ടനായ വ്യാധനാണ്". ഇതു കേട്ടപ്പോൾ ഹംസി പറഞ്ഞു: "ഇവൻ നമ്മളെ പിടിക്കുവാൻതന്നെയാണ് വന്നിരിക്കുന്നതെങ്കിലും, നാം അതുകൊണ്ടു പേടിക്കേണ്ടെന്നാണ് എന്റെ അഭിപ്രായം. ഈ വ്യാധൻ മുമ്പു മൂന്നു ദിവസം നമ്മെ പിടിക്കുവാൻ വന്നു. അതു കണ്ടപ്പോൾ നമ്മൾ ഭയപ്പെട്ടു് ഓടിപ്പോയി. ഇന്നലെ നാം വൈഷ്ണവന്റെ അടുക്കൽ ഭയപ്പെടാതെ നടക്കുന്നതു കണ്ടു ആ വേഷം ധരിച്ചു വന്നിരിക്കുകയാണ്. അതുകൊണ്ടു് അവന്റെ വേഷം വെറുതെ ആവില്ല. ഭഗവൽഭക്തവേഷത്തിന്റെ പ്രഭാവംകൊണ്ടും ഭഗവന്നാമോച്ചാരണത്തിന്റെ പ്രഭാവം

കൊണ്ടും അവന്റെ അഭീഷ്ടം സാധിക്കും, സംശയമില്ല. അതുകൊണ്ടു് നമ്മൾ പറന്നുപോകുന്നതു ധർമ്മമല്ല. ഇവൻ പിടിച്ചു് നമ്മളെ ഹിംസിക്കുമായിരിക്കും. ജനിച്ചാൽ ഒരിക്കൽ മരിക്കും''— എന്നിങ്ങിനെ ഹംസി പറഞ്ഞതു കേട്ടു് ഹംസവും അതിനെ സ്വീകരിച്ചു. ഇങ്ങിനെ ഉറച്ചു് ആ ദിവ്യപക്ഷികൾ അവിടെ നിന്നു് ഇളകിയതേ ഇല്ല. അപ്പോൾ വ്യാധൻ വേഗം അടുത്തു ചെന്നു് ഹംസത്തിനെ പിടിച്ചു; അതുകണ്ടു് ഹംസി ഭർത്തൃസ്നേഹത്താൽ വശീകൃതയായിട്ടു് താൻതന്നെ വ്യാധന്റെ കൈയിൽ ചാടിവീണു; അപ്പോൾ വ്യാധൻ അതിനേയും പിടിച്ചു് തന്റെ ഗൃഹത്തിൽ പോയി, ഒരു കൂടുണ്ടാക്കി അതിൽ ആ പക്ഷികളെ ഇട്ടു് രാജാവിന്റെ സന്നിധിയിൽ കൊണ്ടുപോയി കൊടുത്തു. രാജാവു് വളരെ സന്തോഷിച്ചു് അവന്നു് നല്ല സമ്മാനങ്ങളെല്ലാം കൊടുത്തു വിട്ടു. അനന്തരം വൈദ്യനെ വരുത്തി പക്ഷികളെ കാണിച്ചുകൊടുത്തു. വൈദ്യൻ വളരെ സന്തോഷിച്ചു് രോഗശാന്തിക്കു ഈ ഔഷധത്തെ ഉണ്ടാക്കുവാൻ ആരംഭിച്ചു. രാജാവിനോടു് വൈദ്യൻ പറഞ്ഞു: ''ഹേ രാജൻ! ഭവാൻ സ്നാനം കഴിച്ചു് ഇവിടെ വന്നിരിക്കുക. ഈ ഹംസത്തിനെ കൊന്നു് അതിന്റെ ചോരയിൽ ഒരു മരുന്നു് കുഴച്ചു് ദേഹത്തിൽ തേക്കണം''- ഇതുകേട്ടു് രാജാവു വന്നിരുന്നു. വൈദ്യൻ ഹംസത്തിനെ കൊല്ലുവാൻ തുടങ്ങുമ്പോൾ, ഭക്തവത്സലനായ ഭഗവാൻ അതിനെ അറിഞ്ഞു: ''പക്ഷികളെ കൊല്ലുവാനാണെങ്കിലും എന്റെ ഭക്തന്റെ വേഷം വ്യാജത്താൽ ധരിച്ചു പക്ഷികളുടെ അടുക്കൽ ചെന്നപ്പോൾ ആ വേഷത്തിന്റെ ഫലം കൊടുപ്പാൻ അവർ മരിപ്പാൻ നിശ്ചയിച്ചു് പറന്നുപോകാതെ വ്യാധന്റെ കൈയിൽ അകപ്പെട്ടു. അതുകൊണ്ടു് ആ പക്ഷികൾ എന്റെ മഹാഭക്തന്മാർ തന്നെ സംശയമില്ല. അതുകൊണ്ടു് അവരെ രക്ഷിക്കാതെ കഴികയില്ല''. ഇങ്ങിനെ നിശ്ചയിച്ചു്, ഭഗവാൻ ഒരു വൈദ്യന്റെ രൂ

പം ധരിച്ച്, കുറെ മരുന്നുകളും എടുത്തുകൊണ്ട് രാജസന്നിധിയിൽ എത്തി, രാജാവിനോടു ചോദിച്ചു: "ഹേ രാജൻ! എന്തിനാണ് ഭവാൻ വെറുതെ പക്ഷികളെ കൊല്ലുന്നതു്? രോഗശാന്തിക്കാണെങ്കിൽ കൊല്ലേണ്ടാ; എന്റെ കൈയിൽ അപൂൎവ്വമായ ഒരു തൈലം ഉണ്ട്. അതു ഒരിക്കൽ പിരട്ടിയാൽ സകലവിധ കുഷ്ഠരോഗങ്ങളും നശിക്കും. സംശയമുണ്ടെങ്കിൽ പരീക്ഷിച്ചു നോക്കുക. ഈ കഠിനകൎമ്മമായ ഹിംസയെ ത്യജിക്കുക". ഇതു കേട്ടപ്പോൾ, രാജാവ്, അങ്ങിനെ തന്നെ എന്നു സമ്മതിച്ചു. ഉടനെ വൈദ്യൻ തൈലം കൊടുത്തു; രാജാവു അതു വ്രണങ്ങളിലെല്ലാം തേച്ചു. അപ്പോൾ, എന്തൊരത്ഭുതമാണ് പറയേണ്ടതു്? വ്രണങ്ങൾ ഉണ്ടായിരുന്നതെല്ലാം ഉണങ്ങി അടങ്ങുപോയി. രാജാവിന്റെ ദേഹം മുമ്പത്തേതിൽ അധികം സൌന്ദൎയ്യമുള്ളതായി ഭവിച്ചു. ഇതു കണ്ട് ജനങ്ങൾ വളരെ ആശ്ചൎയ്യപ്പെട്ടു. പ്രപഞ്ചത്തിൽ ഈ കുഷ്ഠരോഗം മാറുന്നതു അസാദ്ധ്യമാണ്. ഇതു ഇത്രവേഗം മാറിയതു കണ്ട് വളരെ സന്തോഷിച്ചു. വൈദ്യരൂപത്തെ ധരിച്ച ദേവനെ വേഗം നമസ്കരിച്ച് എഴുനീററു തൊഴുതുകൊണ്ട്, പറഞ്ഞു: "ഹേ വൈദ്യരാജ! ഭവാന്റെ കൃപകൊണ്ട് മഹാരോഗസമുദ്രത്തിൽ മുങ്ങുന്നവനായ എന്നെ ഉദ്ധരിപ്പിച്ചു. എന്റെ ജന്മം സഫലമായി. ഇതിന്ന് ഞാൻ എന്താണ് പ്രത്യുപകാരം ചെയ്യേണ്ടതു്? ഭവാന്ന് എന്താണ് ഇഷ്ടമായതു്, ഇതു പറയുക". ഇങ്ങിനെ രാജാവു പറഞ്ഞതുകേട്ട്, വൈദ്യൻ ചിരിച്ചുകൊണ്ട് പറഞ്ഞു: "ഹേ രാജൻ! ഭവാനു എന്റെ മേൽ അത്രസന്തോഷം ഉണ്ടെങ്കിൽ ഈ ഹംസങ്ങളെ എനിക്ക് തരിക. പിന്നെ വിശേഷമായി വല്ലതും ഇനിക്ക് തരേണമെന്നുണ്ടെങ്കിൽ, അതു എന്റെ ഗുരുവിന്നു കൊടുക്കുക. ഈ വൈദ്യശ്രേഷ്ഠൻ എന്നെ ഇപ്പോൾ അറിയുന്നില്ല. ഞാൻ ഇദ്ദേഹത്തിന്റെ ഗൃഹത്തിൽ വളരെ കാലം താമസിച്ച് വിദ്യാഭ്യാസം ചെയ്തിട്ടുണ്ട്"—എന്നിങ്ങിനെ പ

റഞ്ഞ് ആ വൈദ്യൻെറ വീട്ടുപേരും പേരും ആ വൈദ്യൻെറ അച്ഛനമ്മമാരുടെ പേരും ഭാൎയ്യയുടെ പേരും പറഞ്ഞുകേൾപ്പിച്ചു. ഇതു കേട്ടപ്പോൾ ജനങ്ങൾ എല്ലാവരും അതു സത്യമാണെന്ന് തന്നെ വിചാരിച്ചു. രാജാവ് ആ ഹംസങ്ങളെ ആ വൈദ്യരൂപം ധരിച്ച ഭഗവാനു കൊടുത്തു. അപ്പോൾ ഭഗവാൻ ആ പക്ഷികളേയും കൊണ്ട് ഗ്രാമത്തിൽ നിന്നു പുറത്തുപോയി, പക്ഷികളെ രണ്ടിനേയും വിട്ടു. അപ്പോൾ ആ പക്ഷികൾ ഭഗവാനോട് "ഹേ ധന്യ! ഭവാനാൽ ഞങ്ങൾ രക്ഷപ്പെട്ടു. അല്ലെങ്കിൽ ആ രാജാവ് ഞങ്ങളെ വെറുതെ കൊല്ലുമായിരുന്നു" എന്നു പറഞ്ഞു പറന്നുപോയി. ഭഗവാൻ മറഞ്ഞുപോകയും ചെയ്തു.

അനന്തരം രാജാവ് മുമ്പേവന്ന വൈദ്യനു വളരെ ദ്രവ്യങ്ങളെല്ലാം കൊടുത്തയച്ചു സുഖമായി വസിക്കുകയും ചെയ്തു. ആ ഹംസങ്ങളെ പിടിച്ചുകൊണ്ടുവന്ന വ്യാധനും പിന്നെ ആ വേഷത്തെ ത്യജിച്ചില്ല. "ഞാൻ മിത്ഥ്യാവേഷം ധരിച്ചിട്ടുകൂടി ആ പക്ഷികൾ എന്നെ വിശ്വസിച്ച് ഇനിക്കു വശഗന്മാരായി. അങ്ങിനെ ഇരിക്കെ, ഈ വേഷം യഥാൎത്ഥമായിട്ടുള്ളതാണെങ്കിൽ, ഇനിക്ക് ദുൎല്ലഭമായിട്ടുള്ളത് എന്താണ്?"—ഇങ്ങിനെ വിചാരിച്ച് വ്യാധൻ ആ വേഷം ത്യജിക്കാതെ ഭഗവന്നാമോച്ചാരണം ചെയ്ത് ഭക്തിയെ ആചരിച്ചുതുടങ്ങി. ക്രമേണ ഭക്തനായി ഭവിക്കുകയുംചെയ്തു. ഇങ്ങിനെയാണ് ഭക്തിയുടെ മാഹാത്മ്യം. പക്ഷികളും ദുഷ്ടനായ വ്യാധൻ മുതലായവരും ഭക്തികൊണ്ടു മുക്തന്മാരായി ഭവിച്ചു. അതുകൊണ്ട്, ഭക്തി സകലൎക്കും രക്ഷാകരമായിട്ടുള്ളതാകുന്നു. ഭഗവാൻ തന്നെ എല്ലാകാലത്തും എല്ലാദിക്കിലും തൻെറ ഭക്തന്മാരേയും ഭക്തന്മാരുടെ ഭക്തന്മാരേയും രക്ഷിക്കുന്നു. 'അന്യശരണന്മാരല്ലാതെ എന്നെത്തന്നെ ശരണംപ്രാപിച്ച് എന്നെത്തന്നെ വിശ്വസിച്ചു ഭജിച്ചുകൊണ്ടിരിക്കുന്നവരുടെ യോഗക്ഷേമങ്ങളെ ഞാൻ തന്നെ വഹിച്ചുകൊണ്ടിരിക്കുന്നു' എന്നു ശ്രീ ഭഗവാൻെറ

ന്നെ പറഞ്ഞിരിക്കുന്നു. അതുകൊണ്ടു്, ഭഗവാങ്കൽ ഉള്ള വിശ്വാസഭക്തി തന്നെയാണു് ചെയ്യേണ്ടതു്. ഇതു വായിക്കുന്നവൎക്കും കേൾക്കുന്നവൎക്കും ഭക്തി വൎദ്ധിക്കുകയും ചെയ്യും.



## അറുപത്തേഴാംസൎഗ്ഗം.



### വൈശ്യഭക്തിചരിതം.



പണ്ടു്, പടിഞ്ഞാറെ ദിക്കിൽ, വളരെ ധനവാനായ ഒരു വൈശ്യൻ ഉണ്ടായിരുന്നു. അവന്നു് സന്തതിയില്ലാതെ ദുഃഖിതനായിരിക്കുമ്പോൾ, അവന്റെ ഗൃഹത്തിൽ ഒരു വിഷ്ണുഭക്തൻവന്നു. അപ്പോൾ വൈശ്യൻ ഭക്തിയോടെ നമസ്കരിച്ചു പൂജിച്ചതിന്റെ ശേഷം, ഭക്തനോടു വളരെ സങ്കടത്തോടെ ഇങ്ങിനെ പറഞ്ഞു: "ഇനിക്കു് സന്തതി ഇല്ല. ധനമാണെങ്കിൽ, അനവധി ഉണ്ടു്. ഞാൻ മരിച്ചാൽ ഇതെല്ലാം ആരാണു് അനുഭവിക്കുന്നതു്? അതുകൊണ്ടു് എങ്ങിനെയാണു് ഇനിക്കു് സന്തതി ഉണ്ടാവുന്നതെന്നു ഭവാൻ കൃപചെയ്തു പറയുക". ഇതുകേട്ടു് ഭക്തൻ പറഞ്ഞു: "നീ പറഞ്ഞതു സത്യം തന്നെ. പുത്രനില്ലാത്തവൎക്കു സുഖമില്ല. വിശേഷിച്ചു്, ഗൃഹസ്ഥന്മാൎക്കു പുത്രനില്ലെങ്കിൽ ജന്മം വ്യൎത്ഥംതന്നെ. അതുകൊണ്ടു നിനക്കു് സന്തതി ഉണ്ടാകുവാനുള്ള ഉപായം പറഞ്ഞുതരാം. നീ ഇന്നുമുതൽ സജ്ജനങ്ങളായ വിഷ്ണുഭക്തന്മാരെ സേവിക്കുക. അതുകൊണ്ടു ഭഗവാൻ പ്രസാദിക്കും. ഭഗവാൻ പ്രസാദിച്ചാൽ മനുഷ്യന്നു അസാദ്ധ്യമായി യാതൊന്നുമില്ല"—ഇങ്ങിനെ പറഞ്ഞു് ആ ഭക്തൻ പോവുകയും ചെയ്തു. വൈശ്യൻ അന്നുമുതൽ മനസ്സുകൊണ്ടും വാക്കുകൊണ്ടും കൎമ്മംകൊണ്ടും സജ്ജനസേവ ചെയ്യുവാൻ തുടങ്ങി. ഇങ്ങിനെ സാധുസേവയി

ങ്കൽ അതിജാഗ്രതയോടിരിക്കുന്ന കാലത്തു്, ആ വൈശ്യന്നു് ഒരു പുത്രിയുണ്ടായി. ഒരു സന്തതിയുമില്ലാതെയിരിക്കുന്ന ആ വൈശ്യന്നു പുത്രിയിങ്കൽ പുത്രനെപ്പോലുള്ള സന്തോഷവും സ്നേഹവും ഉണ്ടായി. പിന്നെ, മൂന്നുകൊല്ലം കഴിഞ്ഞപ്പോൾ, ഒരു പുത്രനും ഉണ്ടായി. അപ്പോൾ വൈശ്യൻ അതിസന്തുഷ്ടനായിട്ടു്, അതു് സാധുസേവയുടെ ഫലമാണെന്നു നിശ്ചയിച്ചു. പിന്നെ വൈശ്യൻ സാധുസേവയിങ്കൽ അതിതാല്പര്യമുള്ളവനായി ഭവിച്ചു. സാധുക്കൾവന്നു് എന്തു ചോദിക്കുന്നതായാലും കൊടുത്തുതുടങ്ങി.

ഇങ്ങിനെയിരിക്കുമ്പോൾ, ഒരു ദിവസം, ഒരു രോഗിയായ ഭക്തൻ വന്നു. വൈശ്യൻ ആ രോഗിയെക്കണ്ടു് വളരെ ആദരവോടെ കൊണ്ടുപോയി ഔഷധങ്ങളും മറ്റും കൊടുത്തു വളരെ പത്ഥ്യത്തോടെ നോക്കി. കുറച്ചുദിവസം കഴിഞ്ഞപ്പോൾ രോഗിയുടെ രോഗം മുഴുവനും ശമിച്ചു. അപ്പോൾ ഭക്തൻ വൈശ്യനോടു പറഞ്ഞു: "ഞാൻ നിന്റെ കൃപയാൽ ജീവിച്ചു. ഞാൻ അഗതിയാണു്. ഞാൻ വൈശ്യകുലത്തിൽ ജനിച്ചവനാണു്. ചെറുപ്പത്തിൽതന്നെ അച്ഛനും അമ്മയും മരിച്ചു. പിന്നെ ദയാലുക്കളായ ഭക്തന്മാർ എന്നെ വളർത്തി. ഇനി ഞാൻ നിന്റെ ഗൃഹത്തിൽ തന്നെ ഇരിക്കാം. വേറെ എവിടേയും പോകുന്നില്ല. ഇനിക്കു് ഒരു നേരം മാത്രം ഭക്ഷണം കിട്ടിയാൽ മതി." ഇതു കേട്ടപ്പോൾ വൈശ്യൻ തൊഴുതുകൊണ്ടു പറഞ്ഞു: "എന്റെ ഗൃഹവും ധനവും എല്ലാം ഭവാന്റേതുതന്നെയാണു്. ഇഷ്ടംപോലെ വേണ്ടുന്നതെല്ലാം അനുഭവിക്കുക." ഇങ്ങിനെ വൈശ്യൻ പറഞ്ഞതുകേട്ടു്, ഭക്തൻ അവിടെ സുഖമായി താമസിച്ചു. ഇങ്ങിനെ ‘കുറെ കാലം കഴിഞ്ഞപ്പോൾ വൈശ്യന്നു വളരെ വിശ്വസ്തനായി ഭവിച്ചു. ആ വൈശ്യന്റെ പുത്രനായ ബാലനും ഭക്തനെ തന്റെ അച്ഛനെപ്പോലെ വിശ്വസിച്ചു സ്നേഹിച്ചുവന്നു.

ഇങ്ങിനെ ഇരിക്കുമ്പോൾ, ഒരു ദിവസം, അവിടെ സമീ

പം ഒരു വനത്തിൽ ഉള്ള ഒരു ശ്രീകൃഷ്ണക്ഷേത്രത്തിൽ, കൃഷ്ണദർശനത്തിന്ന് ആ ഗ്രാമവാസികളും വൈശ്യനും പത്നിയും ചെന്നു; ദർശനം കഴിഞ്ഞു എല്ലാവരും മടങ്ങി വരികയും ചെയ്തു. അപ്പോൾ ആ വൈശ്യന്റെ പുത്രനായ ബാലൻ ഭക്തനായ വൈശ്യനോടു പറഞ്ഞു: "ഇവർ എല്ലാവരും പോകുന്നതു എവിടേക്കാണ്, അവിടേക്കു എനിക്കും പോകുവാൻ ആഗ്രഹം ഉണ്ട്. എന്നെ കൊണ്ടുപോവുക; ഞാനും അതൊന്നു കാണട്ടെ." ഇതുകേട്ട് ഭക്തൻ കുട്ടിയെ കൊണ്ടുപോയി കാണിച്ചുകൊടുത്തു. പിന്നെ ദിവസവും കുട്ടി അവിടേക്കുപോകേണമെന്ന് ശാഠ്യം പിടിച്ചുതുടങ്ങി. ഭക്തൻ ദിവസവും കൊണ്ടുപോവും. ഇങ്ങിനെ കുറച്ചുദിവസം കഴിഞ്ഞപ്പോൾ, ഒരു ദിവസം കുട്ടിയേയും കൊണ്ടുപോയ സമയം ഭക്തന്റെ മനസ്സിൽ അതികഠിനമായ ഒരു വിചാരം ഉണ്ടായി. ഉടനെ ഭക്തൻ ആ കുട്ടിയെ കൊന്ന് ആഭരണങ്ങൾ എല്ലാം എടുത്ത് വസ്ത്രത്തിൽ കെട്ടി ഒരു ദിക്കിൽ സൂക്ഷിച്ചു. പിന്നെ കുട്ടിയെ എടുത്ത് ഒരു കുഴിയുണ്ടാക്കി അതിൽ ഇട്ടു മൂടി, പിറ്റേന്നു രാവിലെ പോവാമെന്ന് നിശ്ചയിച്ച്, കള്ളനെപ്പോലെ ഇരുന്നു. അപ്പോൾ വൈശ്യപത്നി വളരെ നേരമായിട്ടും കുട്ടിയെ കാണാതെ അടുക്കെയെല്ലാം തിരിഞ്ഞു, എന്നിട്ടും കണ്ടില്ല. അപ്പോൾ ഭക്തനോടു ചോദിച്ചു "എന്റെ അടുക്കലേക്ക് കുട്ടി വന്നിട്ടില്ലല്ലോ" എന്ന് അവൻ പറഞ്ഞതുകേട്ട്, അവൾ വളരെ പരിഭ്രമത്തോടെ വൈശ്യനോടുപറഞ്ഞു. "വളരെ നേരമായി കുട്ടിയെ കണ്ടിട്ട്. ഇവിടെയെല്ലാം തിരഞ്ഞു. കാണ്മാനില്ല." ഇതുകേട്ട് വൈശ്യൻ ദാസിയോടു ഗ്രാമത്തിൽപോയി നോക്കുവാൻ പറഞ്ഞു. ദാസി ഗ്രാമത്തിൽപോയി എല്ലാവരോടും ചോദിച്ചു. ആരും കുട്ടിയെ കണ്ടില്ലെന്ന് പറഞ്ഞു. ദാസി മടങ്ങിവരുമ്പോൾ, വഴിയിൽ ഒരു സന്യാസിയെ കണ്ടു; അവരോടും ചോദിച്ചു. അപ്പോൾ സന്യാസി പറഞ്ഞു: "നിന്റെ ഗൃഹത്തിൽ ഒരു ഭക്തനി

ല്ലെ? അവൻ കുട്ടിയെകൊന്നു കാട്ടിൽ കുഴിച്ചിട്ടതു ഞാൻ കണ്ടു.” ഇതു കേട്ടപ്പോൾ ദാസി തൊഴുതുകൊണ്ട് “ഹേ സ്വാമിൻ! ഭവാൻ അത്രത്തോളം വന്ന് ആ സ്ഥലം കാണിച്ചുതരിക” എന്നു പറഞ്ഞു. അപ്പോൾ സന്ന്യാസി ദാസിയെ കൂട്ടിക്കൊണ്ടുപോയി, ആ സ്ഥലം കാണിച്ചുകൊടുത്തു. ദാസി ആ സ്ഥലമെല്ലാം ഭക്തമയമായി കണ്ടു. ഉടനെ ആ കുഴി മാന്തിനോക്കി, കുട്ടിയെ അതിൽ കണ്ടു. വേഗം കരഞ്ഞുകൊണ്ടുവന്ന് വൈശ്യനോടു വൃത്താന്തമെല്ലാം പറഞ്ഞു. അപ്പോൾ വൈശ്യൻ ദാസിയുടെകൂടെ പോയി, കുഴിച്ചിട്ടിരിക്കുന്ന കുട്ടിയെ എടുത്തുനോക്കി, പിന്നെയും അവിടെത്തന്നെ കുഴിച്ചിട്ട് വളരെ സന്തോഷമുള്ളവനെപ്പോലെ ഗൃഹത്തിലേക്ക് മടങ്ങിവന്നു, ഭാര്യയോടു ഇങ്ങിനെ പറഞ്ഞു: “സാധുസേവയുടെ ഫലംകൊണ്ട് ഭഗവാനാണ് നമ്മൾക്ക് പുത്രനെ തന്നതു്. ഇപ്പോൾ ഭഗവാൻതന്നെയാണ് പുത്രനെ കൊന്നതു്. ഭക്തന്നു യാതൊരു ദോഷവും ഇല്ല. നീ ഇനി അതിനെക്കുറിച്ചു ഒന്നും പറയരുതു്. ഞാൻ ഇനി ഒരു കാര്യമാണ് വിചാരിക്കുന്നത്. ഈ ബാലൻ മരിച്ചതുകൊണ്ടു ഇനി നമ്മളുടെ ജീവകാലം സുഖമുള്ളതായിരിക്കില്ല. നമ്മുടെ ഈ പുത്രിയെ ഭക്തന്ന് വിവാഹം ചെയ്തുകൊടുത്തു സകല സ്വത്തുക്കളും അവന്നു കൊടുത്ത് നമ്മൾക്ക് ഹിമാലയത്തിൽപോയി തപസ്സുചെയ്യുക. ഇതാണ് നല്ലതെന്ന് ഇനിക്ക് തോന്നുന്നു.”– ഇങ്ങിനെ വൈശ്യൻ പറഞ്ഞതുകേട്ട്, പത്നി അതിനെ സമ്മതിച്ചു. പിന്നെ വൈശ്യൻ ഭക്തനെ വിളിച്ച് സന്തോഷത്തോടെ പറഞ്ഞു: “നിങ്ങളുടെ സേവകൊണ്ടാണ് ഇനിക്ക് പുത്രനുണ്ടായതു്. എന്റെ കർമ്മദോഷത്താലാണ് ആ ബാലൻ മരിച്ചുപോയതു്. ഇനി ഞങ്ങൾക്ക് ഗുണകരമായ ഒരു കാര്യം ഞാനും പത്നിയുമായി ആലോചിച്ചിരിക്കുന്നു. അതിന്നു ഭവാനും അനുവദിക്കണം. ഞങ്ങളുടെമേൽ കൃപവേണം.” ഇങ്ങിനെ വൈശ്യൻ പറഞ്ഞപ്പോൾ,

ഭക്തൻ തന്റെ പ്രവൃത്തിയെ ഓൎത്ത് ശങ്കകൊണ്ട് ഒന്നും മിണ്ടാതെ നിന്നു. അപ്പോൾ വൈശ്യൻ പിന്നെയും പിന്നെയും, ഇങ്ങിനെ പ്രാൎത്ഥിച്ചു. അപ്പോഴും ഭക്തൻ ഒന്നും മിണ്ടിയില്ല. അപ്പോൾ വൈശ്യൻ പിന്നെയും പറഞ്ഞു: "ഭവാൻ വിഷ്ണുഭക്തനാണ്. വിശേഷിച്ച് എന്റെ ബന്ധുവാണ്; സജാതീയനുമാണ്. അതുകൊണ്ടാണ് എന്റെ അഭീഷ്ടത്തെ പ്രാൎത്ഥിക്കുന്നത്. ഒരു പുത്രനുണ്ടായിരുന്നതു ദൈവയോഗത്താൽ മരിച്ചു. ഇനി ഒരു പുത്രിയുണ്ട്. അവളെ ഭവാനു തന്ന് ഞങ്ങൾ വടക്കോട്ടേക്ക് പോയി തപസ്സുചെയ്യാനാണ് വിചാരിക്കുന്നത്. ഗൃഹവും ധനവും സൎവ്വസ്വവും ഭവാന്റേതാണ്. ഇതിൽ ഒന്നിലും ദുഃഖിതന്മാരായ ഞങ്ങളുടെ മനസ്സ് രമിക്കുന്നില്ല. അതുകൊണ്ട് ഭവാൻ ഇതെല്ലാം സ്വീകരിക്കുക; പുത്രിയെയും സ്വീകരിക്കുക. ഭവാൻ വല്ല അകൃത്യവും ചെയ്തിട്ടുണ്ടെങ്കിൽ അതിനെ കുറിച്ച് ഒന്നും ആലോചിക്കേണ്ടാ. അതുകൊണ്ട് ഭവാന് യാതൊരു ദോഷവും ഇല്ല; എല്ലാറ്റിന്നും കൎത്താവ് ശ്രീനാരായണസ്വാമിയാണ്, സംശയമില്ല."

ഇങ്ങിനെയെല്ലാം വൈശ്യൻ പറഞ്ഞിട്ടും ഭക്തൻ സ്വീകരിച്ചില്ല. വളരെ വാടിയ മുഖത്തോടുകൂടെ ഭക്തൻ പുറത്തേക്കുപോയി, "ഇനി ഞാൻ ഇരിക്കുന്നതല്ല, നല്ലതു മരിക്കുകതന്നെ"— എന്ന് നിശ്ചയിച്ച്, മരിപ്പാൻ തുടങ്ങുമ്പോൾ, ആ ക്ഷണത്തിൽ തന്നെ ഭഗവാൻ ഭക്തന്റെ ഗുരുനാഥന്റെ വേഷം ധരിച്ച് അവനെ രക്ഷിപ്പാനായിക്കൊണ്ടു ബദ്ധപ്പെട്ടുവന്നു. അപ്പോൾ ഗുരു വരുന്നതുകണ്ടിട്ട് ഭക്തൻ വളരെ ലജ്ജിച്ച്, താൻചെയ്ത ദുഷ്കൎമ്മം ഗുരു അറിഞ്ഞാൽ എന്തു പറയുമോ എന്ന് വിചാരിച്ച്, ഭയപ്പെട്ടുകൊണ്ടു ഗുരുവിനെ നമസ്കരിച്ചുനിന്നു. അപ്പോൾ വൈശ്യൻ ഗുരുവിനെ നമസ്കരിച്ച് താൻ ആലോചിച്ചകാൎയ്യം പറഞ്ഞു. അപ്പോൾ ഗുരു പറഞ്ഞു: "ഹേ വൈശ്യ! നീ ആലോചിച്ചതു സമയോചിതം തന്നെയാണ്. നിങ്ങളുടെ യാത്രാസമയത്തിൽ കന്യാ

ദാനം ചെയ്യേണ്ടതാണ്. നിങ്ങളുടെ അഭീഷ്ടം ശ്രീഹരി സാധിപ്പിക്കും.”

ഇതുകേട്ടപ്പോൾ വൈശ്യൻ പുരോഹിതനെ വരുത്തി പുത്രിയെ വിധിപ്രകാരം ഭക്തന്നു കൊടുത്തു. അപ്പോൾ ലാജഹോമത്തിന്നു സമയമായപ്പോൾ, ഗുരു പറഞ്ഞു, “ലാജഹോമം ചെയ്യേണ്ടതു് ഇവളുടെ സഹോദരനാണ്. ഇങ്ങിനെയാണ് ശാസ്ത്രവിധി. ഇവൾക്ക് സഹോദരനുണ്ടോ?” ഇതുകേട്ട് വൈശ്യന്റെ ബന്ധുക്കളെല്ലാം കരയുവാൻതുടങ്ങി. വൈശ്യൻ അവരെ വിരോധിച്ചു. അപ്പോൾ ഗുരു പറഞ്ഞു: “ഇവൾക്ക് സഹോദരൻ ഉണ്ട്; അവൻ ഇപ്പോൾ വരും”—ഇതുകേട്ട് എല്ലാവരും അന്യോന്യം നോക്കിക്കൊണ്ടു വിസ്മയിച്ചു നിൽക്കുമ്പോൾ, കുട്ടി മരിച്ചുകിടക്കുന്ന കാട്ടിൽ ആ ഗ്രാമവാസിയായ ഒരാൾ പുഷ്പത്തിന്നുപോയി അപ്പോൾ വൈശ്യന്റെ കുട്ടി നിൽക്കുന്നതുകണ്ടു. ‘ഇതു വൈശ്യന്റെ പുത്രനാണല്ലോ, എങ്ങിനെയാണു താനേ ഇവിടെ വന്നതു്’, എന്ന് വിചാരിച്ച് കുട്ടിയെ എടുത്തു വേഗം വൈശ്യന്റെ ഗൃഹത്തിൽ കൊണ്ടുവന്നുകൊടുത്തു. ഇതു കണ്ടിട്ട് സകലജനങ്ങളും, നല്ലൂ നല്ലൂ എന്ന് പറഞ്ഞുകൊണ്ടു ഗുരുവിനെ പ്രശംസിച്ചു. അപ്പോൾ ഗുരു താൻതന്നെ കുട്ടിയുടെ കൈകൊണ്ടു ലാജഹോമം ചെയ്യിച്ചു. പിന്നെ വിവാഹകർമ്മമെല്ലാം കഴിഞ്ഞു. അപ്പോൾ വൈശ്യൻ ഈ ആശ്ചര്യത്തെ കണ്ടിട്ട്, “ഇതു എന്താണ്? സ്വപ്നമോ? ചിത്തഭ്രമമോ? അതൊന്നുമല്ല, സാധുസേവയുടെ ഫലം തന്നെയാണ്” എന്നു നിശ്ചയിച്ചു.

അനന്തരം ഗുരു പുറപ്പെട്ടു. അപ്പോൾ വൈശ്യനും ഭക്തനും കൂടി പൂജിച്ചു അയയ്ക്കുകയും ചെയ്തു. പിന്നെ വൈശ്യൻ യാതൊരു കേടുമില്ലാത്ത കുട്ടിയെകണ്ട് സന്തുഷ്ടചിത്തനായിട്ട്, സാധുസേവയിൽ തല്പരനായിരുന്നു. ഭക്തൻ കുട്ടിയുടെ ആഭരണങ്ങളെല്ലാം എടുത്തുകൊണ്ടുവന്നു. കുട്ടിയെ കെട്ടി താൻചെയ്ത ക്രൂരകർമ്മ

എല്ലാം പറഞ്ഞു. വൈശ്യൻ അതെല്ലാം കേട്ടിട്ട് ഒട്ടും വ്യസനഭാവം നടിക്കാതെ, സന്തോഷത്തോടുകൂടി, "ഭഗവാന് ഇതുകൊണ്ടു യാതൊരു ദോഷവും ഇല്ല. എല്ലാം ഭഗവാന്റെ ചേഷ്ടിതമാണ്"— എന്നുപറഞ്ഞ് അവർ എല്ലാവരും ഭഗവൽഭക്തിയോടുകൂടി ഭഗവൽപൂജയും ഭക്തസേവയും ചെയ്തുകൊണ്ടിരുന്നു. ഇങ്ങിനെ ഭക്തവത്സലനായ ഭഗവാൻ നിശ്ചിതബുദ്ധിയായ വൈശ്യന്റെ ഭക്തിയാൽ യന്ത്രിതനായിട്ട് താനതന്നെ വന്നു ബാലനെ ജീവിപ്പിച്ച് അവരെ ആപത്തിൽനിന്നു രക്ഷിച്ചു.

ഇങ്ങിനെ കലികാലത്തിലും നിശ്ചിതമനസ്സോടുകൂടി ഭഗവാനെ ഭജിച്ചാൽ ഭഗവാൻ നിശ്ചയമായും സമീപത്തിൽതന്നെയിരുന്ന് രക്ഷിക്കും, സംശയമില്ല. ഭഗവാൻ ദൂരത്താണു ഇരിക്കുന്നതു് എന്ന് ഒരിക്കലും വിചാരിക്കേണ്ടാ.



## അറുപത്തെട്ടാംസൎഗ്ഗം.

### ഭുവനസിംഹചരിതം.

ഗന്ധചിത്രം എന്നു പേരായ രാജ്യത്തിൽ വിഷ്ണുഭക്തനായി ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം തന്റെ ഗൃഹത്തിൽ നാലു കൈകളോടുകൂടിയ ഒരു വിഷ്ണുമൂൎത്തിയെ വെച്ചു പൂജിച്ചുകൊണ്ടിരുന്നു. ആ രാജാവിന്നു ഒരു സേനാപതി ഉണ്ട്. അവൻ രാജാവിന്നു വളരെ വിശ്വസ്തനും രാജഗൃഹത്തിൽ മററുള്ള ജനങ്ങളെക്കാൾ അധികാരസ്ഥനാമാണ്. അവന്നു ശമ്പളവും മററുള്ളവരെക്കാൾ അധികമാണു. അവന്നു പേർ ഭുവനസിംഹൻ എന്നാണ്. ഇങ്ങിനെ ഇരിക്കുമ്പോൾ, ഒരുദിവസം രാജാവും ഭുവനസിംഹനുംകൂടെ നായാട്ടിന്നായി കാട്ടിലെക്കുപോയി. വളരെ ദുഷ്ടമൃഗങ്ങളെകൊന്നു ഗൃഹത്തിലെക്ക് മടങ്ങുവാൻ ഭാവിക്കുമ്പോൾ, ഒരു മാൻപേട

രാജാവിന്റെ സമീപത്തിൽകൂടി ഓടിപ്പോയി. അതുകണ്ടപ്പോൾ, രാജാവു മററുള്ള സൈന്യങ്ങളെ അവിടെതന്നെ നിൎത്തി, ഭുവനസിംഹനെമാത്രം കൂട്ടിക്കൊണ്ടു അതിവേഗമായി മാനിന്റെ പിന്നാലെ ഓടി. കുറെ ദൂരം ചെന്നപ്പോൾ, ഒരു കുളത്തിൻകരയിൽ എത്തി. അപ്പോൾ മാനിന്നു ഭയംകൊണ്ടു ഓടുവാൻ ശക്തിയില്ലാതായി. രാജാവു, 'അതിനെ വേഗം കൊല്ലുക' എന്നു ഭുവനസിംഹനോടു പറഞ്ഞു. ഉടനെ അവൻ വാൾകൊണ്ടു മാനിനെ വെട്ടി; മാനിന്റെ വയററിലാണ് കൊണ്ടതു്. അപ്പോൾ അതിന്നു പ്രസവകാലം അടുത്തിരുന്നതുകൊണ്ടു വയററിൽനിന്നു രണ്ടു കുട്ടികൾ ഭൂമിയിൽ വീണു. അതു കണ്ടപ്പോൾ ഭുവനന്നു അത്യന്തം ഭയവും പശ്ചാത്താപവും ഉണ്ടായി. ഇനി യാതൊരുഹിംസയും ചെയ്യില്ലെന്നു അവൻ മനസ്സുകൊണ്ടു തീൎച്ചപ്പെടുത്തി.

അനന്തരം, ഗൃഹത്തിലേക്കു മടങ്ങിവന്നു. ഭുവനസിംഹൻ തന്റെ വാൾ വലിച്ചെറിഞ്ഞു് തന്റെ കൈയിൽ വാളുണ്ടെന്നു് രാജാവിന്നു തോന്നുവാൻ വേണ്ടി മരംകൊണ്ടു് ഒരു വാൾ ഉണ്ടാക്കി ഉറയിൽ ഇട്ടുകൊണ്ടിരുന്നു. ഇങ്ങിനെ ഇരിക്കുമ്പോൾ, ഒരുദിവസം ഭുവനന്റെ വിരോധികൾ രാജാവിനോടു ചെന്നു് ഭുവനന്റെ വൃത്താന്തമെല്ലാം പറഞ്ഞു ബോധിപ്പിച്ചു: "ഹെ രാജൻ! ഭവാന്റെ സേവകനായ ഭുവനസിംഹൻ കപടവേഷത്താലാണു ഭവാനെ സേവിക്കുന്നതു്. അവൻ വാളിനെ കളഞ്ഞു് തുളസിമാലയും മററുമാണു ധരിച്ചിരിക്കുന്നതു്. മരംകൊണ്ടു് ഒരു വാളുണ്ടാക്കി അതു ഉറയിൽ ഇട്ടു് അതാണ് അരയിൽ തൂക്കിക്കൊണ്ടു നടക്കുന്നതു്. ഭവാൻ ആ ധൂൎത്തനെ വളരെ വിശ്വസിച്ചിരിക്കുന്നുവല്ലോ." ഇങ്ങിനെ ആ വഞ്ചകന്മാരുടെ വാക്കു കേട്ടു്, "ഞാൻ ഇതു പരീക്ഷിച്ചറിയാം", എന്നു് രാജാവു പറഞ്ഞു്, അവരെ വിട്ടു. കുറെ ദിവസം കഴിഞ്ഞതിന്റെശേഷം, രാജാവു ഉദ്യാനം കാണുവാനായി കുറെ സൈന്യങ്ങളോടും ഭുവ

നനോടുംകൂടി ഉദ്യാനത്തിൽ പോയി. അവിടെ കദളിവാഴത്തോട്ടത്തിൽ വാഴക്കുലകൾ മൂത്തും പഴുത്തും നില്ക്കുന്നതു കണ്ടു. അപ്പോൾ രാജാവു അതിൽ ഒരു പഴുത്ത വാഴക്കുല വെട്ടുവാൻ ഭുവനനോടു പറഞ്ഞു. അപ്പോൾ രാജാവിനോടു ഏഷണി പറഞ്ഞവർ വേഗം വാഴക്കുലകൾ വെട്ടി രാജാവിന്റെ അടുക്കെ വെച്ചു. ഭുവനൻ ചിന്താകുലനായിട്ട്, വളരെ ശങ്കിച്ചുകൊണ്ട്, തന്റെ ചതുൎഭുജമൂൎത്തിയെ ധ്യാനിച്ചു. മനസ്സുകൊണ്ട് ആ മൂൎത്തിയോടു ഇങ്ങിനെ പറഞ്ഞു: "ഹെ സൎവ്വരക്ഷക! ലോകം മുഴുവനും രക്ഷിക്കുവാൻ ഒരുങ്ങിയിരിക്കുന്നവനായ ഭവാനോടു ദാസനെ രക്ഷിക്കേണമെന്നു പ്രാൎത്ഥിക്കേണ്ടതില്ലല്ലോ. എന്റെ ജീവനും യശസ്സും ഭവാന്റെ അധീനത്തിലാണ് ഇരിക്കുന്നത്. അതുകൊണ്ട് എന്നെ രക്ഷിക്കുകയോ ശിക്ഷിക്കുകയോ, ഭവാന്റെ ഇഷ്ടംപോലെ, ചെയ്യൂ" എന്നു പറഞ്ഞ് ഇടത്തെ കൈകൊണ്ടു ഉറ എടുത്തു വലത്തെ കൈകൊണ്ടു വാൾ ഊരി വേഗം വാഴക്കുല വെട്ടി. ഭുവനൻ വാൾ ഉറയിൽനിന്ന് ഊരി എടുത്തപ്പോൾ, അവിടെ നില്ക്കുന്ന ജനങ്ങൾക്കും രാജാവിന്നും ഇടിമിന്നുന്നതുപോലെ തോന്നി, ഭയത്താൽ എല്ലാവരും കണ്ണടച്ചുകൊണ്ടു നിന്നു. പിന്നെ രാജാവു കണ്ണു തുറന്നു ഭുവനനോടു ചോദിച്ചു: "നിന്റെ വാൾ എവിടെനിന്നാണ് വന്നതു? അതു ഞാൻ നോക്കട്ടെ. ഇങ്ങോട്ടു താ"— ഇതുകേട്ട്, ഭുവനൻ വാളിനെ രാജാവിന്റെ കൈയിൽ കൊടുത്തു. രാജാവ് ആ അതിദിവ്യമായ വാൾ കണ്ടിട്ട് ദ്വേഷ്യത്തോടെ ഏഷണിക്കാരുടെ മുഖത്തു ഒന്നു നോക്കി. അപ്പോൾ അവർ രാജാവിനെ നമസ്കരിച്ചു ഇങ്ങിനെ പറഞ്ഞു: "ഹെ രാജൻ! ഈ വാൾ മരംകൊണ്ടുണ്ടാക്കിയതാണ്. സത്യം തന്നെ. അല്ലെങ്കിൽ ഭുവനനോടു ചോദിക്കുക". ഇതു കേട്ട രാജാവ് ആ വാൾ ഭുവനന്ന് കൊടുത്ത് ഇങ്ങിനെ ചോദിച്ചു. "ഹെ ഭുവന! ഇതെന്താണ് ഇവർ ഇത്ര ഉറപ്പോടുകൂടി മരമാണെ

ന്ന് പറയുന്നത്? ഇപ്പോൾ കാണുമ്പോൾ അങ്ങിനെ തോന്നുന്നില്ലല്ലോ. ഇവർ ഇങ്ങിനെ പറയുവാനുള്ള കാരണം എന്താണ്? നിങ്ങൾതമ്മിൽ വല്ല കലഹവും ഉണ്ടോ?" ഇതുകേട്ട് ഭുവനൻ പറഞ്ഞു: "ഹേ രാജൻ! അവർ പറയുന്നതു സത്യംതന്നെയാണ്. അവർ കളവു പറയുന്നവരല്ല. എന്റെ വൃത്താന്തം യഥാർത്ഥമായി പറയാം; കേൾക്കുക. കുറെ ദിവസം മുമ്പു നായാട്ടിന്ന് പോയപ്പോൾ ഒരു ഗർഭിണിയായ മാൻപേടയെ ഭവാന്റെ കല്പനപ്രകാരം ഞാൻ വെട്ടിയ സമയം അതിന്റെ വയററിൽ നിന്ന് രണ്ടു മാൻ കുട്ടികൾ വീണു. അതു കണ്ടപ്പോൾ എന്റെ ഹൃദയത്തിൽ അതിയായ ദയയും വൈരാഗ്യവും ഉണ്ടായി. ഞാൻ അപ്പോൾ ചതുർഭുജമൂർത്തിയെ സ്മരിച്ച് ഹിംസയെ ത്യജിച്ചു. എന്റെ ജീവരക്ഷക്കുവേണ്ടി കപടമായി ഭവാനെ സേവിച്ചുവന്നതാണ്. ഈ വാൾ മരംകൊണ്ടു ഞാൻ ഉണ്ടാക്കിച്ചതാണ്. ഇതിനെ ധരിച്ചുകൊണ്ടാണ് ഭവാന്റെ മുമ്പിൽ നിന്നിരുന്നത്. ഇതല്ലാതെ, വേറെ ഒരു വാൾ വന്നതും, അത് എവിടെനിന്നാണെന്നും ഞാൻ അറിയില്ല. ഈ മരവാൾതന്നെയായിരിക്കും ദിവ്യമായ വാൾ ആയത്. ഭഗവാന്റെ ചേഷ്ടിതം ആരറിയും? ഭവാൻ എന്നോടു പഴക്കുല വെട്ടുവാൻ പറഞ്ഞപ്പോൾ, ഞാൻ ശങ്കിച്ചുകൊണ്ടു ചതുർഭുജമൂർത്തിയെ മനസ്സിൽ സ്മരിച്ച് ഉറയിൽ നിന്ന് വാൾ ഊരി. അപ്പോളാണ് ആ അത്യത്ഭുതമായ കാഴ്ചയുണ്ടായത്". ഇങ്ങിനെ ഭുവനൻ പറഞ്ഞതുകേട്ട്, രാജാവ്, "ഇനി ഒരിക്കൽക്കൂടി നിന്റെ വാൾ ഉറയിൽനിന്ന് എടുക്ക്" എന്നുപറഞ്ഞു. അപ്പോൾ ഭുവനൻ ഉറയിൽനിന്ന് വാൾ എടുത്തു രാജാവിന്നു കാണിച്ചു. രാജാവ് അതിനെ മരമായി കണ്ടു വളരെ വിസ്മയിച്ചു. ഭുവനന്റെ ഭക്തിയെ വളരെ പ്രശംസിച്ചുകൊണ്ടു ഭുവനനോടു പറഞ്ഞു: "ഹേ ഭുവനാ! നിനക്ക് ചതുർഭുജമൂർത്തിയിൽ അത്യന്തം ഭക്തിയുണ്ട്, സംശയമില്ല. നിന്റെ ഭക്തി

കൊണ്ടു പ്രീതനായ ആ ചതുൎഭുജമൂൎത്തിതന്നെയാണു ഇതെല്ലാം ചെയ്യുന്നത്. നീ ഇനിമേൽ ഗൃഹത്തിൽ സ്വസ്ഥനായിരുന്ന് ആ മൂൎത്തിയെ ഭജിക്കുക. ഇപ്പോൾ തരുന്ന ശമ്പളത്തിൽ ഇരട്ടി ഞാൻ നിനക്ക് തരാം. എന്നു ദിവസം ഒരു പ്രാവശ്യം മാത്രം വന്നു കണ്ടാൽ മതി". ഇതുകേട്ട്, ഭുവനൻ, "ഭവാന്റെ കല്പന പ്രകാരം ചെയ്യാം" എന്നുപറഞ്ഞ്, രാജാവിനെ നമസ്കരിച്ചു. രാജാവും മററുള്ളവരും ഈ ആശ്ചൎയ്യത്തെ കണ്ടിട്ട് ഭുവനനേയും ഭക്തിയേയും പ്രശംസിച്ചുകൊണ്ടു ഗൃഹത്തിലേക്ക് പോയി. ഭുവനനാവട്ടെ, ജീവകാലം മുഴുവനും, ഇങ്ങിനെ ചതുൎഭുജനെ ഉപാസിച്ചിട്ട്, അന്ത്യത്തിൽ പരമപദത്തെ പ്രാപിക്കുകയും ചെയ്തു. ഈ ഭുവനസിംഹന്റെ ഭക്തിമാഹാത്മ്യം കേൾക്കുന്നവൎക്കും വിഷ്ണുഭക്തി ലഭിക്കുന്നതാണ്.

## അറുപത്തൊമ്പതാം സൎഗ്ഗം.

ദേവാജിചരിതം.

ഇനിയും ആ രാജാവിന്റെ കഥതന്നെ പറയുന്നു. ആ രാജാവിന്റെ ഗൃഹത്തിൽവെച്ചു പൂജിക്കുന്ന ചതുൎഭുജമൂൎത്തിയെ ദിനന്തോറും പൂജിക്കുവാൻ, രാജാവു, ഒരു ബ്രാഹ്മണനെ നിശ്ചയിച്ചിട്ടുണ്ടായിരുന്നു. ആ ബ്രാഹ്മണന്ന് ദേവാജി എന്നായിരുന്നു പേർ. അദ്ദേഹം മഹാ വിഷ്ണുഭക്തനാണ്. രാജാവിന്റെ കല്പനപ്രകാരം മൂന്നു കാലവും അദ്ദേഹം ഭക്തിയോടെ പൂജിച്ചുവന്നു. രാജാവു ദിനംതോറും പ്രാതഃകാലത്തിൽ സ്നാനം മുതലായതു എല്ലാം കഴിച്ച്, ചതുൎഭുജമൂൎത്തിയെ ഏകാഗ്രചിത്തത്തോടുകൂടി സേവിച്ച്, പ്രസാദവും വാങ്ങി, രാജ്യകാൎയ്യം അന്വേഷിപ്പാനായി

പോവുകയും ചെയ്യും. ഇങ്ങിനെയാണ് രാജാവിന്റെ നിയമം. രാജാവു രാവിലെ ചതുർഭുജമൂർത്തിയെ സേവിക്കുവാൻ വരുമ്പോൾ, ചതുർഭുജമൂർത്തിയുടെ കഴുത്തിൽ രാത്രി ചാർത്തീട്ടുള്ളതായ മാലയെ ദേവാജി എടുത്തു രാജാവിന്ന് കൊടുക്കും. രാജാവ് ഭക്തിയോടുകൂടി ആ മാലയെ വാങ്ങി തന്റെ ശിരസ്സിൽ ധരിക്കും. ഇങ്ങിനെ നടന്നുവരുന്ന കാലത്ത്, ആ ദേവാജി ഏകാദശി ഉപവസിച്ച് ദ്വാദശിദിവസം പ്രാതഃകാലത്തിൽ ചതുർഭുജമൂർത്തിയെ ഭക്തിയോടുകൂടി പൂജിച്ച് രാജാവിന്ന് കൊടുപ്പാനുള്ള മാലയെ തന്റെ കഴുത്തിൽ ഇട്ടുകൊണ്ട് രാജാവു വരുന്നതും കാത്തിരുന്നു. കുറച്ചു നേരം കഴിഞ്ഞപ്പോൾ, രാജാവു വരുന്നതു കണ്ടു. അപ്പോൾ ദേവാജി ബദ്ധപ്പെട്ട് മാലയെ തന്റെ കഴുത്തിൽനിന്ന് എടുത്തു രാജാവിന്ന് കൊടുപ്പാനുള്ള പാത്രത്തിൽ വെച്ചു. ഉടനെ രാജാവു മൂർത്തിയെ നമസ്കരിച്ചു. അപ്പോൾ ദേവാജി മാലയെ രാജാവിന്ന് കൊടുത്തു. രാജാവു മാലയെ കഴുത്തിൽ ഇടുവാൻ ഭാവിച്ചപ്പോൾ, അതിൽ നരച്ചതായ രോമങ്ങൾ കണ്ടു. രാജാവു വളരെ ക്രുദ്ധനായി, "ഈ മാലയെ ഈ വൃദ്ധൻ കഴുത്തിൽ ഇട്ടിട്ടുണ്ടായിരിക്കണം, അതാണ് നരച്ച രോമം കാണുന്നത്" എന്നു വിചാരിച്ച്, ബ്രാഹ്മണനോടു ചോദിച്ചു. "ഹെ ബ്രാഹ്മണശ്രേഷ്ഠ! ഈ ചതുർഭുജമൂർത്തി വൃദ്ധനാകുന്നുവോ? ഈ മൂർത്തിയുടെ തലരോമം നരച്ചിട്ടുണ്ടോ?" ഇതുകേട്ട്, ദേവാജി ധൈര്യത്തോടെ പറഞ്ഞു: "ഹെ രാജൻ! ചതുർഭുജൻ വൃദ്ധൻതന്നെ, സംശയമുണ്ടോ. ഇദ്ദേഹമാണ് ബ്രഹ്മാവിനെ കൂടി സൃഷ്ടിച്ചിട്ടുള്ളത്. അങ്ങിനെ ഇരിക്കെ, ചതുർഭുജൻ വൃദ്ധനാകാതിരിക്കുമോ? അദ്ദേഹത്തിന്നു തലരോമം വെളുത്തിരിക്കുന്നതും കറുത്തിരിക്കുന്നതും രോമംതന്നെ ഇല്ലാതിരിക്കുന്നതും എല്ലാം അദ്ദേഹത്തിന്റെ ഇച്ഛയാണ്. ഇതിങ്കൽ ഭവാൻ ഒട്ടും സംശയിക്കേണ്ട". ഇതുകേട്ട് രാജാവു പറഞ്ഞു: "ആകട്ടെ! നാളെ ഇതു പരീക്ഷിക്കാം. ഇന്ന് ദ്വാദശി കുറച്ചുമാത്രമായതു

കൊണ്ട് പാരണയ്ക്കു സമയമായി" എന്നു പറഞ്ഞ് രാജാവു പോവുകയും ചെയ്തു.

ദേവാജിയാകട്ടെ, രാജാവിന്റെ വാക്കുകേട്ട്, വളരെ ചിന്താക്രാന്തനായി, ഭക്ഷണം ഒന്നും കഴിക്കാതെ അവിടെത്തന്നെ ഇരുന്നു വിചാരിച്ചുതുടങ്ങി: "ഞാൻ മാലയെ എന്റെ കഴുത്തിൽ ഇട്ടിട്ടു കൊടുത്തതാണെന്നു രാജാവ് അറിഞ്ഞ് ക്രോധത്തോടുകൂടീട്ടാണ് എന്നോട്ട് ചോദിച്ചത്. ഞാൻ ഒന്നും ആലോചിക്കാതെ മറുപടി പറഞ്ഞുവല്ലോ. ഇനി എന്തെല്ലാംസംഭവിക്കുമോ? ദൈവമേ! ഞാൻ എവിടേക്കാണു ഓടിപ്പോകേണ്ടത്? ഇനിക്ക് വയസ്സും അധികമായല്ലോ. ഞാൻ വിചാരിച്ചിട്ട് ഒന്നും നിവൃത്തിയില്ല. എന്റെ ചതുർഭുജമൂർത്തിതന്നെ എനിക്കുശരണമുള്ളു. അല്ലാതാരും ഇല്ല."— ഇങ്ങിനെ വിചാരിച്ച്, ആ മൂർത്തിയുടെ മുമ്പിൽ യാതൊരാഹാരവും കഴിക്കാതെ കിടന്നു, പകൽ മുഴുവനും കഴിഞ്ഞു: രാത്രിയായപ്പോൾ ക്ഷീണംകൊണ്ടും വിശപ്പുകൊണ്ടും തളർന്ന്, ദേവാജി ഉറങ്ങി. അപ്പോൾ ചതുർഭുജൻ, സ്വപ്നത്തിൽ, ദേവാജിയോടു ഇങ്ങിനെ പറഞ്ഞു: "ഹെ ബ്രാഹ്മണ! ഭവാൻ എഴുനീറ്റു വേഗം ഭക്ഷണം കഴിക്കുക. ഒട്ടും വ്യസനിക്കേണ്ട. ഭവാന്റെ വാക്കു ഒരിക്കലും മിഥ്യയായി വരില്ല. എന്റെ ശിരസ്സിലും മാറിടത്തിലും വെളുത്ത രോമങ്ങൾ നോക്കുക. രാജാവു വന്നുനോക്കി ഇതു കണ്ടിട്ട് വൃദ്ധനായ നിന്നെ ഭക്തോത്തമനാണെന്നു സമ്മതിക്കും. ഇനി വേഗം എഴുനീറ്റു ഭക്ഷിക്കുക."

ഇങ്ങിനെ ഭഗവാനെ സ്വപ്നത്തിൽ കണ്ടിട്ട് ദേവാജി വളരെ സന്തോഷിച്ച് എഴുന്നീറ്റ് ദേവന്റെ ശിരസ്സിൽ നോക്കുമ്പോൾ, വളരെ വെളുത്ത രോമങ്ങൾ കണ്ടു. ഭഗവാനെ വളരെ വൃദ്ധനെപ്പോലെയും കണ്ടു. ബ്രഹ്മസ്വരൂപനായ ഭഗവാനെ ഇങ്ങിനെ കണ്ട്, ദേവാജി പരമാനന്ദസമുദ്രത്തിൽ മുങ്ങിയവനായ

ട്ട് അല്പം ഫലമൂലങ്ങളെ ഭക്ഷിച്ച്, സ്വപ്നവൃത്താന്തങ്ങളെ ആലോചിച്ചുകൊണ്ടിരുന്നു.

അനന്തരം, പ്രഭാതത്തിൽ, രാജാവു നിത്യകർമ്മങ്ങളെല്ലാം കഴിഞ്ഞ് ദേവഗൃഹത്തിലേക്കു വന്നു, ചതുർഭുജസ്വാമിയെ നമസ്കരിച്ചുനിന്നു. അപ്പോൾ ദേവാജി രാജാവിനോട് അല്പം ഹാസ്യരസത്തോടുകൂടി പറഞ്ഞു: "ഹെ രാജൻ! ചതുർഭുജസ്വാമി വൃദ്ധനൊ, അതൊ യൌവനയുക്തനൊ, നോക്കുക." ഇതുകേട്ട് രാജാവ് അല്പം കോപത്തോടെ ചതുർഭുജസ്വാമിയുടെ സമീപത്തിൽ ചെന്നു നോക്കിയപ്പോൾ, ആ മൂർത്തിയുടെ ശിരസ്സിലും മാറിടത്തിലും വെളുത്ത രോമങ്ങൾ കണ്ടു. അപ്പോൾ രാജാവിന്ന് അത്യാശ്ചര്യമുണ്ടായി. അവിടെ നില്ക്കുന്ന ബ്രാഹ്മണർ എല്ലാവർക്കും കാണിച്ചുകൊടുത്തു. അവർ എല്ലാവരും ദേവന്റെ വളരെ അടുക്കെ ചെന്നു നോക്കുവാൻ തുടങ്ങി. അപ്പോൾ ദേവാജി ദേവന്റെ മേലുള്ള വസ്ത്രവും ശിരസ്സിലുള്ള കിരീടവും എടുത്ത്, നല്ലവണ്ണം നോക്കുവിൻ, എന്നു പറഞ്ഞു. അപ്പോൾ രാജാവ് നല്ലവണ്ണം നോക്കീട്ട് അല്പം സന്ദേഹം തോന്നുകയാൽ, ശിരസ്സിൽനിന്നു രണ്ടു രോമം പിടിച്ചു വലിച്ചുനോക്കി. അപ്പോൾ ആ രോമവും അതിന്റെ ചുവട്ടിൽനിന്ന് രക്തവും വന്നു. അതുകണ്ട് രാജാവ് വളരെ ഭയപ്പെട്ട് ദേവാജിയുടെ കാക്കൽ വീണു: "ഹെ ബ്രാഹ്മണശ്രേഷ്ഠ! എന്റെ ദുരാചാരത്തെ ക്ഷമിച്ച് എന്നെ രക്ഷിക്കണം. എനിക്കു ഭവാന്റെ മേൽ ശങ്കയുണ്ടായിരുന്നതെല്ലാം തീർന്നു. രോമം വലിച്ചപ്പോൾ അതാ രക്തം ധാരയായി വരുന്നു. ദേവനെ പ്രാർത്ഥിച്ച് അതു നിർത്തുക" എന്നു പറഞ്ഞു.

ഇതുകേട്ട്, ദേവാജി ദേവന്റെ അടുക്കെപ്പോയി, "ഹെ ജഗദീശ! കൃപാസിന്ധൊ! സർവ്വജ്ഞാ! ഈ മൂഢന്റെ അപരാധത്തെ ക്ഷമിക്കേണമെ." എന്നു പ്രാർത്ഥിച്ചു. അപ്പോൾ ദേവന്റെ ശിരസ്സിൽനിന്നു രക്തം വരുന്നതുനിന്നു. രാജാവു വളരെ ഭയ

ത്തോടെ തൊഴുതുകൊണ്ടു നിന്നു. അപ്പോൾ ദേവാജി ദേവനെ പൂജിച്ച് പുറത്തുവന്ന് രാജാവിനോടു പറഞ്ഞു: "ഹെ രാജൻ! ഇനി വ്യസനിക്കണ്ട. ഭവാനു വലുതായ അനൎത്ഥമുണ്ടാവും. പക്ഷെ, കൃപാസിന്ധുവായിരിക്കുന്ന ഭഗവാൻ ഇതെല്ലാം ക്ഷമിച്ചു. ഇനി സുഖമായി ഭവനത്തിലേക്കു പോവുക."

ഇതുകേട്ട് രാജാവു നല്ല തൃപ്തിവരാതെ, തന്റെ ഭവനത്തിൽ പോയി ആഹാരം ഒന്നും കഴിക്കാതെ ചിന്താപരവശനായി ഇരുന്നു. രാത്രി ഉറങ്ങിയപ്പോൾ, ഒരു വൃദ്ധബ്രാഹ്മണനെ സ്വപ്നത്തിൽ കണ്ടു. ആ ബ്രാഹ്മണൻ ഇങ്ങിനെ പറഞ്ഞു: "നീ എന്തിനാണ് വ്യസനിക്കുന്നത്? നിന്റെ ദേവനായ ചതുൎഭുജസ്വാമി ഇവിടെനിന്നു പോവും. നിന്റെ രാജ്യമെല്ലാം മ്ലേച്ഛന്മാർ വന്നു പിടിച്ചടക്കും."

ഇങ്ങിനെ സ്വപ്നകണ്ട്, രാജാവ് വളരെ പരിഭ്രമത്തോടുകൂടി എഴുനീറ്റ് മന്ത്രിമാരെ എല്ലാം വരുത്തി ആലോചിച്ചു. തൽക്കാലം അവർ ചില സമാധാനങ്ങളെല്ലാം പറഞ്ഞുവെങ്കിലും, കുറച്ചുകാലത്തിന്നുള്ളിൽ ഡൽഹിരാജാവ് വന്ന് ആ രാജാവിന്റെ രാജ്യമെല്ലാം പിടിച്ചടക്കുകയും ചെയ്തു. അപ്പോൾ ചതുൎഭുജസ്വാമിയുടെ പൂജകന്മാർ ആ മൂൎത്തിയെ എടുത്തുകൊണ്ട് ഓടി, ഗോകുലത്തിൽ കൊണ്ടുപോയി വെച്ചു. ഇപ്പോഴും ആ മൂൎത്തിയെ ഗോകുലത്തിൽ വെച്ചു പൂജിച്ചുവരുന്നുണ്ട്



## എഴുപതാംസൎഗ്ഗം.



### കാമധ്വജചരിതം.



പണ്ട്, ഉദയപുരത്തിൽ പ്രസിദ്ധനായ ഒരു രാജാവുണ്ടായിരുന്നു. ആ രാജാവിന്ന് ക്ഷത്രിയനായ ഒരു ഭൃത്യനും ഉണ്ടായിരുന്നു.

രാജാവിന്റെ അതിപ്രിയനും വിശ്വസ്തനും ആയ ആ ഭൃത്യനോടുകൂടി, രാജാവു്, ഒരിക്കൽ ശത്രുക്കളോടു യുദ്ധത്തിന്നുപോയി. ശത്രുക്കൾ രാജാവിന്റെ മുമ്പിൽവെച്ചു ആ ഭൃത്യനെ കൊന്നുകളഞ്ഞു. യുദ്ധം അവസാനിച്ചതിന്റെശേഷം രാജാവു്, വളരെ വ്യസനത്തോടേ, ആ ഭൃത്യന്റെ നാലു പുത്രന്മാരേയും വിളിച്ചു സമാധാനപ്പെടുത്തി, താൻതന്നെ രക്ഷിച്ചുവന്നു. അവരിൽ നാലാമത്തവനായ കാമധ്വജൻ എന്നപുത്രൻ, ശ്രീരാമഭക്തനായി ഭവിച്ചു; രാജസേവയിലൊട്ടും ആഗ്രഹമില്ലാത്തവനായിത്തീൎന്നു. മററുള്ളവർ മൂന്നുപേരും രാജാവിനെ സേവിച്ചുകൊണ്ടിരുന്നു. കാമധ്വജൻ രാവിലെ എഴുനീററ് കാട്ടിൽപോയി രാമമന്ത്രം ജപിച്ചുകൊണ്ടിരിക്കും; ഉച്ചയാകുമ്പോൾ ഗൃഹത്തിൽവന്ന് ഭക്ഷണം കഴിച്ചു് പിന്നേയും കാട്ടിൽപോയി മരത്തിന്റെ ചുവട്ടിൽ ഇരുന്ന് രാമനാമം ജപിച്ചുകൊണ്ടിരിക്കും. ദിനംതോറും അവൻ ഇങ്ങിനെ പ്രവൎത്തിക്കുന്നതുകണ്ടു്, അവന്റെ സഹോദരന്മാരും ബന്ധുക്കളും മററും വളരെ ക്രോധിച്ചു് അവനോടു ഒട്ടും ദയയില്ലാതെ ഇങ്ങിനെ പറഞ്ഞു: "എടാ മൂഢാ! നീ ദിവസവും രാവിലെ എഴുനീററു ഗൃഹംവിട്ടു പോകുന്നുവല്ലൊ. ഉച്ചയ്ക്കു ഭക്ഷണത്തിന്നു വരുന്നു, ഭക്ഷണം കഴിഞ്ഞാൽ പിന്നേയും അപ്പോൾതന്നെ പോകുന്നു; ഗൃഹത്തിൽ വേണ്ടുന്ന യാതൊരന്വേഷണവും നീ ചെയ്യുന്നില്ല. നിന്റെ ബുദ്ധി എന്തുകൊണ്ടാണ് ഇങ്ങിനെ ആയതു്? ഇങ്ങിനെയുള്ള ബുദ്ധി നിനക്കു ആർ ഉപദേശിച്ചുതന്നു? നമ്മൾക്കു ജീവനത്തിന്നുള്ളമാൎഗ്ഗം രാജസേവയല്ലേ? ഞങ്ങൾ മൂന്നുപേരും അതിന്നു പോവുന്നതു നീ കാണുന്നില്ലേ? നീ ദിവസവും രാവിലെ എഴുനീററു കാട്ടിലേക്കു പോവുന്നതു് മൂഢതയല്ലേ? രാജാവു് ഇതെല്ലാം അറിഞ്ഞാൽ എന്തെല്ലാം ചെയ്യുമൊ? ധൎമ്മാത്മാവായ രാജാവു നമ്മുടെ അച്ഛനെയുള്ള വാത്സല്യം വിചാരിച്ചിട്ടാണ് നമ്മൾക്കും ശമ്പളംതരുന്നതു്. അതുകൊണ്ടു് ഇനിയെങ്കിലും

നീ ഞങ്ങളുടെ ഒരുമിച്ചു രാജഭവനത്തിലേക്കു വന്നുകൊൾക; അല്ലെങ്കിൽ രാജാവു ഇനി നമ്മൾക്കാൎക്കും ശമ്പളം തരികയില്ല.” ഇങ്ങിനെ സഹോദരന്മാർ പറഞ്ഞതുകേട്ട്, കാമധ്വജൻ ചിരിച്ചുകൊണ്ടു പറഞ്ഞു: “അല്ലയൊ! സഹോദരന്മാരെ, നിങ്ങൾ പറഞ്ഞതെല്ലാം സത്യംതന്നെ. എന്നാൽ ഞാൻ വേറെ ഒരു രാജാവിന്റെ ഭൃത്യഭാവത്തെ സ്വീകരിച്ചിരിക്കുന്നു. ആ രാജരാജശേഖരനായ പ്രഭുവിനെ വിട്ട് മറ്റൊരാളെ സേവിക്കുവാൻ ഞാൻ വരില്ല. ഞാൻ ഈ പറയുന്നതു സത്യമാണ്. അച്ഛൻ മുമ്പ രാജാവിനെ സേവിച്ചിരുന്നു. ഇപ്പോൾ നിങ്ങളും സേവിക്കുന്നില്ലെ? നിങ്ങളുടെമേൽ രാജാവിന്നു പ്രീതിയുണ്ടെങ്കിൽ, എന്റെമേൽ ഉള്ള കോപംകൊണ്ടു ഫലം എന്താണ്? പിന്നെ എനിക്കു ശമ്പളം തരുവാൻ മനസ്സില്ലെങ്കിൽ തരേണ്ട”—ഇങ്ങിനെ പറഞ്ഞ് കാമധ്വജൻ മിണ്ടാതെ നിന്നു. അപ്പോൾ സഹോദരന്മാർ അവനു ഭ്രാന്താണെന്നു വിചാരിച്ച്, പിന്നെയും വളരെ ദയയോടെ അവനോടു ഇങ്ങിനെ പറഞ്ഞു: “എന്നാൽ നീ ഗൃഹത്തിൽതന്നെ ഇരിക്ക്. കാട്ടിലേക്കു പോവേണ്ടാ. കാട്ടിൽ സിംഹം മുതലായ ദുഷ്ടമൃഗങ്ങൾ ഉള്ളതുകൊണ്ട് വളരെ ഭയങ്കരമാണ്. ദൈവയോഗത്താൽ നീ മരിച്ചുപോയാൽ, നിന്റെ ശവസംസ്കാരംകൂടി ചെയ്യാൻ തരമുണ്ടാവില്ല; ജന്തുക്കൾ ഭക്ഷിച്ചുകളയും. അതുകൊണ്ട് ഇനി കാട്ടിലേക്കുപോവരുത്.”

ഇങ്ങിനെ അവർ പറഞ്ഞതുകേട്ട്, കാമധ്വജൻ വളരെ വിനയത്തോടെ പറഞ്ഞു: “നിങ്ങൾ പറഞ്ഞതെല്ലാം യഥാൎത്ഥമാണ്. എങ്കിലും ഞാൻ ഏതുപ്രഭുവിനെ ആശ്രയിച്ചിരിക്കുന്നുവൊ, ആ പ്രഭു തന്നെ, ഞാൻ മരിച്ചാൽ ശവസംസ്കാരവും ചെയ്യും. ആ പ്രഭുവിന്റെ ഭൃത്യനായ എന്നെ രാക്ഷസന്മാർ കൂടി ഉപദ്രവിപ്പാൻ കഴിയില്ല. അങ്ങിനെയിരിക്കെ വ്യാഘ്രംമുതലായ ദുഷ്ടജന്തുക്കളെ പറയേണ്ടതില്ലല്ലൊ. ഭൂലോകത്തിൽ ആ പ്രഭുവിന്റെ ഭൃത്യ

ന്മാർ ആരും ദുഃഖിക്കുന്നില്ലെന്നു നിങ്ങളും മനസ്സിലാക്കുവിൻ. അതുകൊണ്ട് എന്നെക്കുറിച്ച് നിങ്ങളും വ്യസനിക്കേണ്ടാ." എന്നിങ്ങിനെ പറഞ്ഞ് കാമധ്വജൻ ശ്രീരാമനെ ധ്യാനിച്ചുകൊണ്ട് കാട്ടിലേക്കുപോയി. മുമ്പത്തെപ്പോലെതന്നെ ഉച്ചയ്ക്കുമാത്രം ഗൃഹത്തിൽവന്നു ഭക്ഷണം കഴിച്ച് പിന്നെയും കാട്ടിൽത്തന്നെ പോയിരിക്കും. ഇങ്ങിനെ കണ്ടതുകൊണ്ട് സഹോദരന്മാർ ഇവൻ ഭ്രാന്തൻതന്നെയാണെന്നു നിശ്ചയിച്ച് ഒന്നും പറയാതിരുന്നു.

ഇങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോൾ, ഒരു ദിവസം കാമധ്വജൻ ശ്രീരാമസ്വാമിയെ സ്മരിച്ചുകൊണ്ട് മരിച്ചു. ഭക്തവത്സലനായ ഭഗവാൻ, അവൻ മരിച്ചതു് അറിഞ്ഞിട്ട്, ശവത്തെ ദഹിപ്പിക്കുവാനായി വാനരന്മാരെ അയച്ചു. വാനരന്മാർ വന്ന് ആ ശവത്തെ എടുത്ത് നദീതീരത്തിൽ ശുചിയോടെ വെച്ച് നല്ല വിറകുകൾ കൊണ്ടുവന്ന് ചിതയുണ്ടാക്കി, അതിൽവെച്ച് അഗ്നി ജ്വലിപ്പിക്കുവാൻ തുടങ്ങി. അപ്പോൾ കാമധ്വജന്റെ ഗൃഹത്തിൽ അവന്റെ സഹോദരന്മാർ അവനെ കാണാതെ ഒരാൾ കാട്ടിലേക്കു തിരിഞ്ഞുപോയി. കാട്ടിൽചെന്നു നോക്കുമ്പോൾ ചിതയിൽ കിടത്തി വാനരന്മാർ ദഹിപ്പിക്കുന്നതുകണ്ടു; വാനരന്മാരെ ഭയപ്പെട്ടിട്ട് അടുക്കെ പോകുവാൻ കഴിയാതെ, കരഞ്ഞുകൊണ്ടു ഗൃഹത്തിൽ വന്നു മററുള്ളവരോടു വൃത്താന്തം പറഞ്ഞു. അപ്പോൾ അവർ വളരെ സങ്കടത്തോടെ കരഞ്ഞുകൊണ്ട് ആ ഗ്രാമവാസികളെയുംകൂട്ടി കാട്ടിലേക്കുപോയി. ദുഃഖിതന്മാരായിരിക്കുന്ന അവരെകണ്ട്, വാനരന്മാർ കുറെ ദൂരത്തുപോയിനിന്നു. അപ്പോൾ അവർ ചിതയുടെ അടുക്കൽപോയി കാമധ്വജന്റെ ശവത്തിനെ കണ്ടു; ശവം ക്ഷണനേരംകൊണ്ട് ദഹിച്ചു ഭസ്മമാകുകയും ചെയ്തു. അപ്പോൾ കാമധ്വജന്റെ സഹോദരന്മാർ കരഞ്ഞുകൊണ്ട് കാച്ചുദൂരെ ഒരു ദിക്കിൽ വന്നിരുന്നു. ഉടനെ വാനരന്മാർ ആ നദിയിൽ ഇറങ്ങി കുളിച്ച് കാമധ്വജന് ജലക്രിയയും ചെയ്തു. അവർ കാട്ടിലേക്കു മറഞ്ഞുപോവുകയും ചെയ്തു.

ഇതുകൊണ്ട് കാമധ്വജന്റെ സഹോദരന്മാരും മറ്റുള്ളവരും വളരെ വിസ്മയിച്ചുകൊണ്ട് ഗൃഹത്തിലേക്കു പോയി; അവന്നു പിതൃക്രിയയെല്ലാം ചെയ്തു്, അന്നദാനം മുതലായ ദാനങ്ങളും ചെയ്തു്, അത്യാശ്ചൎയ്യത്തോടെ കാമധ്വജനെ പ്രശംസിച്ചുകൊണ്ടിരുന്നു.

ഇങ്ങിനെ കാമധ്വജന്റെ ഭക്തികൊണ്ടു വശീകൃതനായ ഭഗവാൻ അവന്നു വിഷ്ണുപദവും കൊടുത്തു്, അവന്റെ ശവത്തെ ദഹിപ്പിക്കുകയും ചെയ്തു. ഇങ്ങിനെയാണ് ശ്രീഹരിക്കു ഭക്തന്മാരിലുള്ള വാത്സല്യം. ഇതു കേൾക്കുന്നവൎക്കു ദുൎഗ്ഗതി നശിച്ചു്, ഭഗവാൻ പ്രസാദിക്കുകയും ചെയ്യും.



## എഴുപത്തിരണ്ടാം സൎഗ്ഗം.

### ജയമല്ലചരിതം.

ഒരു ദേശത്തിൽ ജയമല്ലൻ എന്നുപേരായി ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം ചതുൎബ്ബാഹുവായിരിക്കുന്ന കൃഷ്ണമൂൎത്തിയെ തന്റെ ഭവനത്തിൽ സ്ഥാപിച്ചു്, ഭക്തിയോടെ പൂജിച്ചുവന്നു. അദ്ദേഹം തന്റെ രാജ്യത്തിലാവട്ടെ, ഗൃഹത്തിലാവട്ടെ, വിശേഷമായ സാധനങ്ങൾ എന്തെങ്കിലും ഉണ്ടായാൽ, അതെല്ലാം കൃഷ്ണമൂൎത്തിക്കു സമൎപ്പണംചെയ്യും. എന്നു മാത്രമല്ല; തന്റെ രാജ്യത്തെയും ധനത്തെയും തന്നേയും ആ കൃഷ്ണമൂൎത്തിക്കു സമൎപ്പണം ചെയ്തു്, താൻ കൃതകൃത്യനായി എന്നു വിചാരിച്ചു്, ഭക്തിയോടുകൂടി സേവിച്ചുകൊണ്ടിരുന്നു. രാവിലെ എഴുനീറ്റാൽ സ്നാനംചെയ്തു കൃഷ്ണമൂൎത്തിയെ പൂജിച്ചല്ലാതെ, മറ്റൊരാളെ കാണുകയാവട്ടെ, ആരോടെങ്കിലും സംസാരിക്കുകയാവട്ടെ, കാൎയ്യാദികൾ വല്ലതും നോക്കുക

യാചപ്പെട്ടു ചെയ്യില്ലെന്നായിരുന്നു രാജാവിന്റെ വ്രതം. ഇങ്ങിനെ നടന്നുവരുന്ന കാലത്ത്, ആ രാജാവിന്റെ ശത്രുക്കൾ രാജ്യത്തെ അപഹരിക്കുവാൻ ആലോചന തുടങ്ങി. "ജയമല്ലൻ രാവിലെ ഒരു യാമം കഴിയുന്നതുവരെ പൂജാഗൃഹത്തിൽ നിന്നു വേറെ എവിടെക്കും പോവില്ല. ആ സമയം നോക്കി നമുക്ക അവന്റെ രാജ്യത്തിൽ കടന്നു യുദ്ധംചെയ്തു അവനെ കൊല്ലാം"—എന്നിങ്ങിനെ നിശ്ചയിച്ച്, ശത്രുക്കൾ, ഒരുദിവസം രാവിലെ യുദ്ധസന്നാഹത്തോടുകൂടെ ജയമല്ലരാജാവിന്റെ രാജ്യം നാലുപുറവും വളഞ്ഞു. അതുകണ്ട് മന്ത്രികൾ ഓടിച്ചെന്ന് പൂജാഗൃഹത്തിന്റെ ഉമ്മറത്തു വന്ന് ഈ വർത്തമാനം രാജാവിനോടുപറഞ്ഞു.

രാജാവ് പൂജയിലുള്ള നിഷ്ഠയാൽ യാതൊരു സമാധാനവും പറഞ്ഞില്ല. "ഇനി നിന്നിട്ടു ഫലമില്ല. വേഗം സൈന്യങ്ങളെ കൂട്ടി യുദ്ധത്തിന്നു പോവുക"—എന്നുപറഞ്ഞ്, മന്ത്രിമാർ സൈന്യങ്ങളെയും കൂട്ടി യുദ്ധത്തിന്നു പുറപ്പെട്ടു; പിന്നെയും രാജാവിന്റെ അടുക്കൽ പോയി ചോദിച്ചു. അപ്പോഴും രാജാവു ഒന്നും ഉത്തരം പറഞ്ഞില്ല. "എല്ലാം കൃഷ്ണമൂർത്തിയുടെതാണ്; ആ കൃഷ്ണസ്വാമിതന്നെ രാജ്യം രക്ഷിച്ചുകൊള്ളും"—എന്നു നിശ്ചയിച്ചു പൂജിച്ചുകൊണ്ടിരുന്നു. ഈ നിശ്ചയത്തെയും ദൃഢഭക്തിയെയും അറിഞ്ഞ ഭക്തവത്സലനായ ശ്രീകൃഷ്ണസ്വാമി തന്നെ ഒരു മനുഷ്യരൂപം ധരിച്ച് ആയുധപാണിയായി ഒരു കുതിരപ്പുറത്തു കയറി, ശത്രുസൈന്യങ്ങളുടെ ഇടയിൽ ചെന്ന് സൈന്യങ്ങളെ കൊല്ലുവാൻ തുടങ്ങി. അവർ എന്തായുധം പ്രയോഗിച്ചാലും, ആ മനുഷ്യന്റെ ദേഹത്തിൽ തട്ടുന്നില്ല. ഇങ്ങിനെയുള്ള ആശ്ചര്യവും സൈന്യങ്ങൾ വളരെ നശിക്കുന്നതും കണ്ടിട്ട്, ബാക്കിയുള്ള ശത്രുക്കൾ, അവരവരുടെ പ്രാണരക്ഷക്കു വേണ്ടി നാലുദിക്കിലും ഓടിഒളിച്ചുകളഞ്ഞു. കൈകാൽ മുറിഞ്ഞു മരിക്കാതെ അനവധി സൈന്യങ്ങൾ കിടന്നു നിലവിളിച്ചുകൊണ്ടിരുന്നു. ഒരു യാമം കഴിഞ്ഞു

പ്പോൾ, ജയമല്ലരാജാവു പൂജകഴിഞ്ഞു പുറത്തുവന്ന് തന്റെ കുതിരപ്പുറത്തു കയറി മന്ത്രിമാരോടും തന്റെ സൈന്യങ്ങളോടുംകൂടി യുദ്ധത്തിന്നു പുറപ്പെട്ടു. കോട്ടയ്ക്കു പുറത്തുവന്നു നോക്കുമ്പോൾ, അനവധി സൈന്യങ്ങൾ മരിച്ചുകിടക്കുന്നതും, വളരെ ജനങ്ങൾ അവയവങ്ങൾ മുറിഞ്ഞ് മരിക്കാതെ കിടന്നു നിലവിളിക്കുന്നതും കണ്ടു. അപ്പോൾ രാജാവ് മന്ത്രിമാരോടു ചോദിച്ചു: "ഇത്ര ഭയങ്കരമായ യുദ്ധം ആരാണ് ചെയ്തത്? ഈ യുദ്ധകളം കണ്ടാൽതന്നെ മനസ്സു നടുങ്ങുന്നുവല്ലോ."

ഇതുകേട്ടു മന്ത്രിമാർ പറഞ്ഞു: "ഹേ മഹാരാജാവെ! ഞങ്ങൾ ഭവാന്റെ കല്പനയെ കാത്തുനിന്നതല്ലാതെ, ആരാണ് ഇവിടെ യുദ്ധംചെയ്തതെന്ന് ഞങ്ങൾക്ക് അറിവില്ല." ഇതുകേട്ട്, രാജാവു, കാൽ മുറിഞ്ഞുകിടക്കുന്ന ഒരു ഭടനോടു ചോദിച്ചു: "യുദ്ധം ചെയ്ത് നിങ്ങളെ എല്ലാം ഇങ്ങിനെ ആക്കിയ ശൂരൻ ആരാണ്?". അതുകേട്ട് ഭടൻ പറഞ്ഞു: "ഹേ മഹാരാജാവെ! ഞങ്ങളുടെ കഷ്ടാവസ്ഥയെ പറയാം; കേൾക്കുക. ഈ രാജ്യത്തിൽനിന്ന് ഒരു യൌവനപുരുഷൻ ഒരു വെളുത്ത കുതിരപ്പുറത്തു കയറിവന്നു. അവന്റെ സൌന്ദര്യം പറവാൻ പ്രയാസം. നിറം കറുത്ത മേഘം പോലെ ഇരിക്കുന്നു. പീതാംബരം ഉടുത്തിരിക്കുന്നു. അവന്റെ കണ്ണുകൾ അതിമനോഹരങ്ങളായിരിക്കുന്നു. അവൻ കൈയിൽ ആയുധങ്ങൾ ധരിച്ചുകൊണ്ടുവന്ന് അതിഭയങ്കരമായിരിക്കുന്ന യുദ്ധം ചെയ്ത് ഞങ്ങളെ ഈ വിധത്തിലാക്കി. ഞങ്ങടെ ഒരായുധവും അവന്റെമേൽ തട്ടിയില്ല. അതുകണ്ട് ഭയപ്പെട്ട് ബാക്കിയുള്ളവർ എല്ലാം ഓടിപ്പോയിക്കളഞ്ഞു. അവൻ യുദ്ധംകഴിഞ്ഞ് ഈ കോട്ടയുടെ അകത്തേക്കുതന്നെയാണ് മടങ്ങിപ്പോയത്. ഞങ്ങൾ മരിക്കാതെ കിടന്നു ബുദ്ധിമുട്ടുന്നു. വിശപ്പും ദാഹവും സഹിക്കുന്നില്ല. അംഗങ്ങൾ മുറിഞ്ഞിട്ടുള്ള വേദനയും, പറയേണ്ടതില്ല."— ഇതു് കേട്ട് രാജാവ് വേഗം കുതിരപ്പുറത്തുനിന്ന് ഇറങ്ങി അവനെ ന

മസ്കരിച്ചു; "ഹെ ധന്യന്മാരെ! നിങ്ങൾ ദുഃഖിക്കേണ്ട. നിങ്ങളെ ഞാൻ എന്റെ ഗൃഹത്തിൽ കൊണ്ടുപോയി വേദനകളെല്ലാം മാറ്റിത്തരാം"— എന്ന് പറഞ്ഞ്, മരിക്കാതെ കിടക്കുന്നവരെയെല്ലാം വാഹനങ്ങളിൽ എടുപ്പിച്ച് ഗൃഹത്തിൽ കൊണ്ടുപോയി, ഔഷധങ്ങളും മറ്റും കൊടുത്തു സംരക്ഷണചെയ്യിച്ചു, സുഖപ്പെടുത്തി, അവൎക്ക വേണ്ടുന്ന സാമാനങ്ങളും കൊടുത്തയച്ചു. യുദ്ധത്തിൽ മരിച്ചവൎക്ക അവരുടെ ജാതിക്രമംപോലെയുള്ള സംസ്കാരങ്ങളെയും ചെയ്യിച്ചു.

ഇതെല്ലാം കണ്ട്, രാജാവിനോട മന്ത്രികൾ ചോദിച്ചു: "അല്ലയൊ മഹാരാജാവെ! ശത്രുപക്ഷത്തിൽ മരിച്ചവൎക്കും മരിക്കാത്തവൎക്കും ഇങ്ങിനെയുള്ള ഔദാൎയ്യങ്ങൾ ഭവാൻ ചെയ്യുതിനുള്ള കാരണം എന്താണ്? ഇതു അസാധാരണയല്ലെ?"— അതുകേട്ട്, രാജാവു പറഞ്ഞു: "എന്റെ രക്ഷാകൎത്താവായ ശ്രീകൃഷ്ണമൂൎത്തിയാണ് ശത്രുക്കളെ എല്ലാം തോല്പിച്ചതു്. ആ ജഗല്പതിയുടെ ദിവ്യവിഗ്രഹത്തെ കണ്ണുകൊണ്ടു കണ്ടതുകൊണ്ട് അവരെല്ലാം മഹാ ധന്യന്മാർതന്നെ, സംശയമില്ല. അതുകൊണ്ടാണ് അവൎക്ക ഇത്രയെല്ലാം സൽക്കാരങ്ങൾ ഞാൻ ചെയ്യുതു്." ഇതുകേട്ട് ആ രാജ്യവാസികൾ എല്ലാം രാജാവിന്റെ ഭക്തിയേയും കൃഷ്ണമൂൎത്തിയുടെ ആശ്രിതവാത്സല്യത്തെയും പ്രശംസിച്ചുകൊണ്ടു പോകയും ചെയ്തു. രാജാവ് പിന്നേയും അതിഭക്തിയോടുകൂടെ ഭഗവാനെ ആരാധിച്ചുകൊണ്ട് അന്ത്യകാലത്തിൽ വിഷ്ണുപദത്തെ പ്രാപിക്കയും ചെയ്തു. ഈ ഉത്തമമായ ജയമല്ലചരിതം കേൾക്കുന്നവൎക്കും ശ്രീഹരിഭക്തി ലഭിക്കുന്നതാണ്.



# എഴുപത്തിരണ്ടാംസൎഗ്ഗം.

## ഗോപാലചരിതം.

ജയമല്ലരാജാവിന്റെ രാജ്യത്തു ഒരു ഇടയൻ ഉണ്ടായിരുന്നു. അവന്റെ ഗൃഹത്തിൽ അവന്റെ അമ്മയും, അവൾക്കു ഒരു എരുമയും ഉണ്ടായിരുന്നു. ആ എരുമയുടെ പാലുമുതലായവകൊണ്ട് അവർ രണ്ടുപേരും ജീവനം കഴിച്ചുവന്നു. പകൽ ആ ഇടയൻ എരുമയെ കാട്ടിൽകൊണ്ടുപോയി മേച്ച്, രാത്രിയിൽ ഗൃഹത്തിൽ കൊണ്ടുവന്ന് കറന്ന് പാൽ അമ്മെക്കും കൊടുത്ത്, താനും ഭക്ഷിച്ച്, സുഖമായി കിടന്നുറങ്ങും. ഇങ്ങിനെ നടക്കുന്നകാലത്ത്, ആ ഇടയൻ സാധുസേവയിൽ വളരെ താല്പൎയ്യമുള്ളവനായി തീൎന്നു. അവൻ കാട്ടിൽപോയാൽ, പകൽമുഴുവനും സാധുക്കൾക്കു വിറകുണ്ടാക്കികൊടുത്തും, ഫലമൂലങ്ങളും കൊണ്ടുവന്നു കൊടുത്തും, ഇലകളും പുഷ്പങ്ങളും അറുത്തുകൊടുത്തും, പരിചരിച്ചുവന്നു. അതിൽ ചിലർ അവന്നു ഹരിനാമത്തെ ഉപദേശിച്ചു.

അനന്തരം, അവൻ ആ നാമത്തെ സ്മരിച്ചുകൊണ്ട് ഭക്തിയോടുകൂടെ സാധുസേവചെയ്തു, എരുമയെയും നോക്കികൊണ്ടിരുന്നു. ഒരുദിവസം അവൻ ചില മഹാന്മാരെ പരിചരിച്ചിരിക്കകയാൽ, എരുമയെ നോക്കുവാൻ മറന്നുപോയി. അപ്പോൾ, ഒരു കള്ളൻ, എരുമ കാട്ടിൽതന്നേ നില്ക്കുന്നതുകണ്ട്, അതിനെ ആട്ടികൊണ്ട് യമുനാനദിയുടെ അക്കരെക്കു കടന്നുപോയി. നേരം സന്ധ്യയായപ്പോൾ, അവൻ എരുമയെ തിരഞ്ഞുതുടങ്ങി. കുറെനേരം അങ്ങുമിങ്ങും തിരഞ്ഞിട്ടും എരുമയെ കണ്ടില്ല. വീട്ടിൽപോയാൽ അമ്മ എന്തുപറയുമൊ, എന്നു ഭയപ്പെട്ടുകൊണ്ട്, അവൻ പതുക്കെ വീട്ടിലേക്കുപോയി. അമ്മ അവനെ കണ്ട ഉടനെ, എരുമ എവിടെയെന്നു ചോദിച്ചു. അപ്പോൾ അവൻ അമ്മയെ ദ

യപ്പെട്ട് ഒരു വ്യാജം പറഞ്ഞു: "അമ്മെ! ഞാൻ എരുമയെ ഒരു ബ്രാഹ്മണന്റെ കൈയിൽ ഏല്പിച്ചിരിക്കുന്നു. അതിനെ മൂന്നു കൊല്ലം കഴിഞ്ഞാൽ അതുവരെ ഉണ്ടാവുന്ന കുട്ടികളോടുകൂടെ മടങ്ങിത്തരും. അതിന്റെ നെയ്യും നമ്മൾക്കു തരും. മോരുകൊണ്ട് ആ ബ്രാഹ്മണൻ ചെലവുകഴിക്കും. അതു വലിയ ഒരു ഉപകാരമാണ്. അതുകൊണ്ടാണ് ഞാൻ അങ്ങിനെ ചെയ്തത്." ഇതുകേട്ടപ്പോൾ അമ്മെക്കു രസക്കേടായി, ഒന്നും മിണ്ടാതെയിരുന്നു. പിന്നെ അവനും അമ്മയും ഭക്ഷണംകഴിച്ച് ഉറങ്ങി. പിറ്റേദിവസം അവൻ പതിവുപോലെ കാട്ടിലേക്കുപോയി. പകൽമുഴുവനും സാധുക്കളെ ഉപചരിച്ച് ഫലമൂലങ്ങളും കൊണ്ടുവന്ന് അമ്മെക്കും കൊടുത്ത്, താനും ഭക്ഷിച്ചു കിടന്നുറങ്ങി. ഇങ്ങിനെ ഭഗവൽഭക്തിയോടുകൂടി മൂന്നുകൊല്ലം കഴിച്ചു. അപ്പോൾ അവന്റെ നിഷ്കപടമായ ഭക്തികണ്ട് ഭഗവാൻ പ്രസാദിച്ചു, അവന്റെ എരുമയെ അവന്നു കൊടുപ്പിക്കേണമെന്നു വിചാരിച്ചു. എരുമയെ കൊണ്ടുപോയ കള്ളൻ അതിനെ നല്ലവണ്ണം രക്ഷിച്ചിരുന്നു. അതിന്നു മൂന്നു കുട്ടികളും ഉണ്ടായിരുന്നു. ആ കള്ളൻ എരുമയെ കറന്ന് പാലും മോരും വിറ്റ് അതുകൊണ്ടുണ്ടാക്കിയ ദ്രവ്യംകൊണ്ട് ആ എരുമെക്കും കുട്ടികൾക്കും ചില ആഭരണങ്ങൾ ഉണ്ടാക്കി, കഴുത്തിൽ കെട്ടിച്ച് വളരെ സ്നേഹത്തോടുകൂടെ രക്ഷിക്കുന്ന കാലത്ത്, ഒരു ദിവസം ആ എരുമയെയും, അതിന്നു അവൻ കൊണ്ടുവരുമ്പോൾ ഉള്ളതായ ഒരു കുട്ടിയെയും, പിന്നെ ഉണ്ടായതായ മൂന്നു കുട്ടികളെയും കൂട്ടി, യമുനാനദിയിൽ കഴുകുവാൻ കൊണ്ടുവന്നു, വെള്ളത്തിൽ ഇറക്കിയപ്പോൾ, കുട്ടികളും തള്ളയും അക്കരെക്കു നീന്തിത്തുടങ്ങി. കള്ളൻ വളരെ തടുത്തിട്ടും എരുമകൾ നിന്നില്ല. ജലജന്തുക്കളെ ഭയപ്പെട്ടിട്ട് കള്ളൻ വെള്ളത്തിൽനിന്ന് കയറിക്കളഞ്ഞു. എരുമകൾ ഇക്കരെ കയറി നേരെ ഇടയന്റെ വീട്ടിലേക്കു വന്നു. അപ്പോൾ ആ ഗോപൻ കണ്ടിട്ട്, തന്റെ എരുമയും കുട്ടികളുമാ

ണെന്നറിഞ്ഞു്, തന്റെ വീട്ടിലേക്കു കൊണ്ടുപോയി അമ്മയോടു പറഞ്ഞു: "അമ്മേ! ഞാൻ ബ്രാഹ്മണന്റെ വക്കൽ കൊടുത്തിരുന്നതായ എരുമ ഇതാ. കുട്ടികളും ഇതാ. നെയ്യ് വിററ ദ്രവ്യം കൊണ്ടു് ആഭരണങ്ങൾ ഉണ്ടാക്കി ഇതാ ഇവയുടെ കഴുത്തിൽ ഇട്ടിരിക്കുന്നു. ആ ബ്രാഹ്മണന്റെ സത്യം കണ്ടുവൊ?"— ഇതുകേട്ടു് അമ്മ വളരെ സന്തോഷത്തോടെ ആ എരുമകളെ എല്ലാം അവയുടെ സ്ഥാനത്തു കൊണ്ടുപോയി കെട്ടി, കഴുത്തിൽ ഉള്ള ആഭരണങ്ങൾ വളരെ വിലയുള്ളതാണെന്നറിഞ്ഞിട്ടു്, അതെല്ലാം അഴിച്ചു് അകത്തുകൊണ്ടുപോയി വെച്ചു. പിന്നെ ആ ഗോപി ആ എരുമകളെയെല്ലാം കറന്നുവിററു്, കുറച്ചുകാലംകൊണ്ടു്, വളരെ ധനവതിയായി, പുത്രന്നു വളരെ ഘോഷത്തോടെ വിവാഹവും കഴിപ്പിച്ചു. ഗോപൻ സാധുസേവയിൽത്തന്നെ ജാഗ്രതയോടെ, ഹരിനാമത്തെ ഒരിക്കലും മറന്നുകളയാതെ, പുത്രപൌത്രന്മാരോടുംകൂടി സുഖമായിരുന്നു. അന്ത്യത്തിൽ വിഷ്ണുലോകത്തെ പ്രാപിക്കുകയും ചെയ്തു.

ഇങ്ങിനെ കലിയുഗത്തിലും ഭക്തിയുടെ ഫലം കാണുന്നുണ്ടു്. അതുകൊണ്ടു്, ക്ഷേമത്തെ ഇച്ഛിക്കുന്നവർ ഭക്തിയോടുകൂടിയിരിക്കേണ്ടതാകുന്നു.

---

## എഴുപത്തിമൂന്നാം സൎഗ്ഗം.

---

### കൃഷ്ണഭക്തചരിതം.

---

മധുരാ രാജ്യത്തിന്നു സമീപത്തിൽ ധാൎമ്മികനായ ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. ആ ബ്രാഹ്മണന്നു് അമ്മയും ഉണ്ടായിരുന്നു. താൻ വിവാഹം കഴിച്ചു് ഭാൎയ്യയുടെ ഗൃഹത്തിൽനിന്നു് ഭോ

ഭാൎയ്യയേയും കൂട്ടിക്കൊണ്ട് തന്റെ ഗൃഹത്തിലേക്കു വരുന്ന വഴിയിൽ, ഒരു കാട്ടിൽ വെച്ച് പിടിച്ചുപറിക്കാരായ ചില കള്ളന്മാർ കൂടെക്കൂടി. അവരെ ആയുധപാണികളായി കണ്ടിട്ട് ബ്രാഹ്മണർ ഭയപ്പെട്ട് കാട്ടിൽ ഒരു സ്ഥലത്ത് സ്നാനവും മറ്റും കഴിച്ചു ഗൃഹത്തിലേക്കു പോകുന്നുള്ളു എന്നുപറഞ്ഞ് ഇരുന്നു. അതുകണ്ടപ്പോൾ, കള്ളന്മാർ പറഞ്ഞു: "ഹേ! ബ്രാഹ്മണ! ഈ കാട് അതിഭയങ്കരമായിട്ടുള്ളതാണ്. ഇതു രണ്ടുനാഴികദൂരം ഉണ്ട്. ഇതുകടന്നിട്ട് ഭയപ്പെടാതെ സ്നാനവും പൂജയും മറ്റും ചെയ്തുകൊൾക. ഈ കാട്ടിനെ ഞങ്ങളോടുകൂടി കടന്നുകൊൾക."— ഇതുകേട്ടപ്പോൾ ബ്രാഹ്മണൻ ഭയപ്പെട്ടുകൊണ്ട് പറഞ്ഞു: "ഞങ്ങൾ നിങ്ങളോടുകൂടി വരുന്നില്ല. നിങ്ങൾ മുമ്പിൽ പോകുവിൻ. ഞങ്ങൾ പിന്നാലെ വന്നുകൊള്ളാം. യാതൊരു പരിചയവും ഇല്ലാത്തവരുടെ കൂടെ കാട്ടിൽകൂടി ബുദ്ധിയുള്ളവൻ പോവരുത്"— എന്നു പറഞ്ഞുകേട്ടപ്പോൾ, അവർ, "ഹേ! ബ്രാഹ്മണ, ഭവാൻ ഒട്ടും ഭയപ്പെടേണ്ട. ഭവന്നു ഹിതമായിട്ടുള്ളതാണ് ഞങ്ങൾ പറയുന്നത്. ഞങ്ങളെ എന്തിനാണ ഭയപ്പെടുന്നത്? നമ്മുടെ എല്ലാവരുടെ സമീപത്തിലും ജഗദീശ്വരനായ ശ്രീകൃഷ്ണ പരമാത്മാവില്ലേ, ആർ ദുഷ്ട വിചാരം ചെയ്യുന്നുവോ അവരെ ആ ജഗദ്രക്ഷകനായ ഭഗവാൻ ദണ്ഡിക്കും"— എന്നുപറഞ്ഞു. ഇങ്ങിനെ അവർ പറഞ്ഞ വാക്കിനെ കൃഷ്ണഭക്തനായ ബ്രാഹ്മണൻ വിശ്വസിച്ച് അവരോടുകൂടി പുറപ്പെട്ടു. കുറെ ദൂരം പോയപ്പോൾ, ആ ഘാതകന്മാർ ആ ബ്രാഹ്മണനെ പിടിച്ച് കത്തികൊണ്ടു കഴുത്തറുത്തു കൈയിൽ ഉള്ള ധനമെല്ലാം എടുത്ത്, ബ്രാഹ്മണന്റെ ഭാൎയ്യയെ എടുത്തിരുന്ന പല്ലക്കുകാരോടു പറഞ്ഞു: "നിങ്ങൾ ഇനി ആ വഴിക്കു പോവേണ്ട, ഇങ്ങോട്ടു നടക്കുവിൻ. അല്ലെങ്കിൽ ബ്രാഹ്മണനെ കൊന്നതുപോലെ നിങ്ങളേയും കൊല്ലും." അവർ അതുകേട്ട് ഭയപ്പെട്ട്, പ്രാണരക്ഷയ്ക്കുവേണ്ടി ഘാതകന്മാരുടെ കൂടെ നടന്നു. അ

പ്പോൾ ബ്രാഹ്മണനെ കൊന്നു എന്നു കേട്ടിട്ട്, ഭാൎയ്യ കരവാൻ തുടങ്ങി. "ഹെ കൃഷ്ണസ്വാമി! ഭവാൻ എവിടെ? ഭവൽഭക്തനായ ബ്രാഹ്മണനെ ഹിംസിക്കുന്നതു കണ്ടിട്ട് മിണ്ടാതിരിക്കുകയോ ചെയ്യുന്നതു്? ഹെ അനാഥരക്ഷക! ആൎത്തബന്ധോ! ഭവാനെ വിശ്വസിച്ചല്ലെ ഈ ഘാതകന്മാരോടുകൂടെ ബ്രാഹ്മണൻ പുറപ്പെട്ടതു്? ആശ്രിതരക്ഷണം ഭവാന്റെ സഹജമായ ധൎമ്മമല്ലെ? എന്തുകൊണ്ടാണു ഭക്തനെ ഉപേക്ഷിച്ചതു്?"—ഇങ്ങിനെ പലപ്രകാരം ഭഗവാനെ വിളിച്ചു കരയുമ്പോൾ, നാലാളുകൾ കുതിരപ്പുറത്തു കയറി കൈയിൽ വാളും പിടിച്ചുകൊണ്ടു് "നില്ക്കുവിൻ, നില്ക്കുവിൻ" എന്നു് ഉറക്കെ വിളിച്ചുപറഞ്ഞുകൊണ്ടു്, കുതിരയെ അതിവേഗത്തിൽ ഓടിച്ചുവന്നു്, ഘാതകന്മാരെ വാൾകൊണ്ടു വെട്ടിക്കൊന്നു്, പല്ലക്കുകാരെ തിരിച്ചു് നേർവഴിയിൽകൂടി നടത്തി. ബ്രാഹ്മണന്റെ ഭാൎയ്യയോടു്: "നീ ഒട്ടും വ്യസനിക്കേണ്ടാ; നിന്റെ ഭൎത്താവിന്റെ അടുക്കൽ കൊണ്ടുപോവാം" എന്നു് പറഞ്ഞു്, അവളെ ബ്രാഹ്മണന്റെ അടുക്കെ കൊണ്ടുപോയി. ഭൎത്താവു മരിച്ചു കിടക്കുന്നതു കണ്ടിട്ടു, അവൾ കരഞ്ഞുതുടങ്ങി. അപ്പോൾ അവരിൽ ഒരാൾ കുതിരപ്പുറത്തുനിന്നു് ഇറങ്ങി, ബ്രാഹ്മണപത്നിയെ സമാധാനിപ്പിച്ചു്, ബ്രാഹ്മണന്റെ തലയും ഉടലും ചേൎത്തുവെച്ചു് ഒരു വസ്ത്രംകൊണ്ടു പുതപ്പിച്ചു; അവർ നാലുപേരും മറഞ്ഞുകളഞ്ഞു. ഉടനെ ആ ബ്രാഹ്മണൻ ഉറങ്ങി ഉണൎന്നതുപോലെ എഴുനീററിരുന്നു. അപ്പോൾ ഭാൎയ്യയും പല്ലക്കുകാരും സന്തോഷിച്ചു്, ഉണ്ടായ വൃത്താന്തമെല്ലാം ബ്രാഹ്മണനോടു പറഞ്ഞു. അതെല്ലാം കേട്ടു്, ബ്രാഹ്മണൻ അത്യന്തം വിസ്മയിച്ചു; ശ്രീ കൃഷ്ണങ്കൽ മുമ്പത്തെക്കാളും ഭക്തിയെ ഉറപ്പിച്ചു. അനന്തരം തന്റെ ഗൃഹത്തിലേക്കുപോയി. അമ്മയെ നമസ്കരിച്ചു് വൃത്താന്തമെല്ലാം പറഞ്ഞു് അതെല്ലാം കേട്ടു് അമ്മ വളരെ കരഞ്ഞു. ശ്രീ കൃഷ്ണസ്വാമി തന്നെയാണു് പുത്രനെ ജീവിപ്പിച്ചതു് എന്നു നിശ്ചയിച്ചു് ഭക്തിയോടു

കൂടി ഇരുന്നു. ബ്രാഹ്മണൻ ശ്രീകൃഷ്ണഭക്തിയോടുകൂടി തന്നെ മരണപൎയ്യന്തം ഇരുന്നു. അന്ത്യത്തിൽ കൃഷ്ണസായുജ്യത്തെയും ലഭിച്ചു. ഭക്തവത്സനായ ഭഗവാൻ ഇപ്പോഴും ഇങ്ങിനെതന്നെ തന്റെ ഭക്തന്മാരെ ആപത്തിൽനിന്നു രക്ഷപ്പെടുത്തുന്നു.

## ഏഴുപത്തിനാലാംസൎഗ്ഗം.

### ഹരിപാലചരിതം.

മരുദേശത്തിൽ ഹരിപാലൻ എന്നുപേരായി ധനവാനായ ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹത്തിന്, വാൎദ്ധക്യകാലം വന്നതുവരെക്കും, പുത്രന്മാരുണ്ടായിരുന്നില്ല. പിന്നെ അനവധി ദ്രവ്യം ചെലവുചെയ്തു പുത്രകാമേഷ്ടിയാഗംചെയ്തു ഒരു പുത്രനെ ലഭിച്ചു. അകാലത്തിൽ ലഭിച്ച പുത്രനാകയാൽ, വാത്സല്യം കൊണ്ടു അച്ഛൻ അധികം ഒന്നും പഠിപ്പിച്ചില്ല. എങ്കിലും ആ പുത്രൻ ജനനം മുതൽക്കുതന്നെ ദൈവഭക്തി ഉള്ളവനായിതീൎന്നു. ഭക്തന്മാൎക്ക ഇഷ്ടമുള്ളതെല്ലാം കൊടുക്കും. പുത്രന്റെ ബുദ്ധി സൽബുദ്ധിയാണു; നല്ലകാൎയ്യമല്ലൊ ചെയ്യുന്നതു — എന്നു വിചാരിച്ചു അച്ഛൻ അതിന്നൊന്നും വിരോധം പറഞ്ഞില്ല. പുത്രനെ വിധിപ്രകാരം ഉപനയനം കഴിച്ചു, വിവാഹവും ചെയ്യിച്ചു, കുറച്ചുകാലംകഴിഞ്ഞപ്പോൾ, ഹരിപാലൻ രോഗംകൊണ്ടുമരിച്ചു. അദ്ദേഹത്തിന്റെ ഭാൎയ്യ ഭൎത്താവിനോടുകൂടി മരിച്ചുകളഞ്ഞു. പുത്രൻ ഭാൎയ്യയോടുകൂടി ഗൃഹത്തിൽ വസിച്ചു. തന്റെ ധനംകൊണ്ടു സാധുക്കളെ ഇഷ്ടംപോലെ പൂജിച്ചുവന്നു. ഇങ്ങിനെ കുറെ കാലം കഴിഞ്ഞപ്പോൾ, അവന്റെ ധനമെല്ലാം അവസാനിച്ചു. എന്നിട്ടും സാധുസൽക്കാരത്തെ ത്യജിച്ചില്ല. ഗൃഹത്തിൽ ഉള്ള പാത്രങ്ങളെയും, ഭാൎയ്യയുടെ ആഭരണങ്ങൾ വസ്ത്രങ്ങൾ ഇവയെല്ലാററ

യും വിററിട്ടും, സാധുക്കളെ ആദരിച്ചുവന്നു. സകല സാധനങ്ങളും കഴിഞ്ഞപ്പോൾ, അവൻ കടംവാങ്ങി സാധുപൂജ ചെയ്തു. പിന്നെ കടം കിട്ടാതായപ്പോൾ, ഗ്രാമങ്ങളിൽ ഭിക്ഷയെടുത്തു്, അതുകൊണ്ടു സാധുക്കളെ പൂജിച്ചു. അപ്പോൾ അവന്റെ ബന്ധുക്കളും ഗ്രാമവാസികളായ മററുള്ളവരും അവനെ പരിഹസിക്കുവാനും അപമാനിക്കുവാനും തുടങ്ങി. അവൻ ഭക്തിപരവശനായതുകൊണ്ടു്, ഒന്നും ലജ്ജിച്ചില്ല. അവന്നു് യാതൊരു മുതലും ഇല്ലാതായതുകൊണ്ടു് ജനങ്ങൾ എല്ലാവരും പരിഹാസത്തോടുകൂടെ, "നിഷ്കിഞ്ചനൻ, ദരിദ്രൻ" എന്നു പേർ വിളിച്ചുതുടങ്ങി. പിന്നെ അവന്നു ഭിക്ഷയും നല്ലവണ്ണം കിട്ടാതായി. അപ്പോൾ നിഷ്കിഞ്ചനൻ സാധുക്കൾക്കു ഭക്ഷണവും മററും കൊടുപ്പാൻ കഴിയാതെ ദുഃഖിതനായി. പിന്നെ അവൻ ധൈൎയ്യത്തോടുകൂടെ മോഷണം തുടങ്ങി. കളവുചെയ്തു കിട്ടുന്ന ദ്രവ്യത്തെ മുഴുവനും സാധുക്കൾക്കു കൊടുക്കും. താനും ഭാൎയ്യയും അതു് അല്പംപോലും അനുഭവിക്കുകയില്ലെന്നു മാത്രമല്ല,* അതിനെ വിഷംപോലെ വിചാരിച്ചുവരികയും ചെയ്തു. അതും കിട്ടാതായപ്പോൾ, കാട്ടിൽപോയി പിടിച്ചുപറിക്കുവാൻ തുടങ്ങി. ദിവസവും ആയുധപാണിയായി കാട്ടിൽപോയി പിടിച്ചുപറിച്ചു് കിട്ടുന്ന ധനംകൊണ്ടു് സാധുപൂജ ചെയ്യുവാൻ തുടങ്ങി. എന്നാലും അവൻ ജനങ്ങളെ ഭയപ്പെടുത്തി ധനം അപഹരിക്കുന്നതല്ലാതെ, ഹിംസാദോഷത്തെ വിചാരിച്ചു് ആരെയും ഒന്നും ചെയ്യുമാറില്ല. വിശേഷിച്ചു്, വിഷ്ണുഭക്തന്മാരെ കണ്ടാൽ, അവരോടു ധനം അപഹരിക്കുകൂടി ചെയ്തിരുന്നില്ല.

ഇങ്ങിനെ കുറേക്കാലം കഴിഞ്ഞപ്പോൾ, ഒരു ദിവസം ആ പ്രവൃത്തികൊണ്ടും ഒന്നും കിട്ടാതെവന്നു. നേരം സന്ധ്യയായപ്പോൾ ഗൃഹത്തിലേക്കു വന്നു് ഭാൎയ്യയോടു വൃത്താന്തംപറഞ്ഞു് വ്യസനത്തോടെ കിടന്നുറങ്ങി. പിറേറദിവസം രാവിലെ എഴുന്നീററു കാട്ടിലേക്കുപോയി; ഉച്ചവരെക്കും ഒന്നും കിട്ടിയില്ല. ഉച്ചക്കു ഗൃ

ഹത്തിൽ വന്നപ്പോൾ, അതി ധന്യന്മാരായ വിഷ്ണുഭക്തന്മാർ ഗൃഹത്തിൽ വന്നിരിക്കുന്നതുകണ്ടു്, അകത്തുപോയി ഭാൎയ്യയോടു് "അല്ലയോ പ്രിയേ! ഉമ്മറത്തു് ഭക്തന്മാർ വന്നിരിക്കുന്നു അവർ വിശന്നിട്ടാണു് ഇരിക്കുന്നതു്. അവൎക്കു ഭക്ഷണം കൊടുക്കാഞ്ഞാൽ ഞാൻ മരിക്കും, നിശ്ചയംതന്നെ" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ, ഭാൎയ്യപറഞ്ഞു; "ഹേ നാഥ! ഭവാൻ ഇങ്ങിനെ നിശ്ചയിച്ചാൽ, എന്റെ നിശ്ചയവും അങ്ങിനെതന്നെ. ഭവാന്റെ ഒരുമിച്ചു് ഞാനും പ്രാണനെ ത്യജിക്കും. എന്നാൽ അവിടെ വന്നിരിക്കുന്ന ഭക്തന്മാരെ സ്നാനത്തിന്നു പറഞ്ഞയക്കുക; എന്നിട്ടു് മരിപ്പാനുള്ള ഉപായംചെയ്യാം. അല്ലെങ്കിൽ, അതിദയാലുക്കളായ ഭക്തന്മാർ നമ്മളെ മരിക്കുവാൻ സമ്മതിക്കയില്ല" ഇങ്ങിനെ ഭാൎയ്യയുടെ വാക്കുകേട്ടു്, നിഷ്കിഞ്ചനൻ പുറത്തുപോയി, ഭക്തന്മാരോടു സ്നാനംകഴിച്ചുവരുവാൻ പറഞ്ഞയച്ചു. ആ സമയത്തു ഭക്തവത്സലനായ ശ്രീകൃഷ്ണസ്വാമി രുഗ്മിണിദേവിയോടു്, "ഹെ രുഗ്മിണി! പിടിച്ചുപറികൊണ്ടു് ജീവനം കഴിക്കുന്നവനായ എന്റെ ഒരു ഭക്തൻ ഉണ്ടു്. അവന്നു കുറെ ധനം കൊടുപ്പാനായി ഞാൻ പോകുന്നു"—എന്നു പറഞ്ഞു. ഇതുകേട്ടു് രുഗ്മിണി പറഞ്ഞു: "എന്നാൽ എന്നെയും കൂട്ടികൊണ്ടു് പോവുക."

അപ്പോൾ ഭഗവാൻ, "നീ വരുന്നുവെങ്കിൽ വന്നുകൊൾക. എന്നാൽ നിന്റെ ആഭരണങ്ങൾ എല്ലാം അവൻ പിടിച്ചുപറിക്കും. അപ്പോൾ നിന്റെ കൈയ്യിൽ ഇട്ട മുദ്രമോതിരം മാത്രം നീ സൂക്ഷിക്കണം"—എന്നു പറഞ്ഞു് രുഗ്മിണിയോടുംകൂടി, മരിപ്പാൻ തീൎച്ചപ്പെടുത്തിയവനായ ഭക്തനെ രക്ഷിക്കുവാൻ, വിനോദത്തോടെ പുറപ്പെട്ടു. ഒരു വൈശ്യന്റെ രൂപം ധരിച്ചു്, വളരെ ആഭരണങ്ങൾ അണിഞ്ഞു്, ഭാൎയ്യയോടുകൂടി നിഷ്കിഞ്ചനന്റെ പടിക്കൽ ചെന്നു്, "നിഷ്കിഞ്ചനൻ എന്നു പേരായ ബ്രാഹ്മണൻ എവിടെ"— എന്നു ചോദിച്ചു. അപ്പോൾ നിഷ്കിഞ്ചനൻ വേഗം വന്നു്,

അതിദിവ്യങ്ങളായ വസ്ത്രാഭരണങ്ങൾ കൊണ്ടു് അലങ്കരിച്ചവരായ ദമ്പതികളെ കണ്ടു്, അതിസന്തുഷ്ടനായിട്ടു് പറഞ്ഞു: "നിഷ്ഠിഖനൻ ഞാനാണു്. എന്നെക്കൊണ്ടു് നിങ്ങൾക്കു എന്താണു് വേണ്ടതു്? അതു പറഞ്ഞാൽ ഞാൻ ചെയ്യാം".

ഇതുകേട്ടു് വൈശ്യൻ പറഞ്ഞു: "ഞങ്ങൾക്കു് ഈ കാട്ടിൽ കൂടി ദ്വാരകിക്കലേക്കു പോകണം. ഈ കാട്ടിൽ വഴിപോക്കരോടു പിടിച്ചുപറിക്കുന്നവർ ഉണ്ടെന്നു കേൾവിയുണ്ടു്. ഞങ്ങളുടെ പക്കൽ വളരെ ആഭരണങ്ങളും മററും ഉണ്ടു്. അതുകൊണ്ടു് തന്നെ പോകുവാൻ ധൈൎയ്യമില്ല. ഭവാൻ ദയ ചെയ്തു് ഞങ്ങളെ സുഖമായി ഈ കാടു കടത്തിത്തരിക. ഞങ്ങൾ അതിന്നു കുറെ ധനവും ഭവാന്നു തരാം. ഈ ഉപകാരം ഞങ്ങൾക്കു ചെയ്യുക"—ഇങ്ങിനെ ലീലാരൂപധാരിയായ വൈശ്യൻ പറഞ്ഞതു കേട്ടു്, നിഷ്ഠിഖനൻ അടക്കുവാൻ പാടില്ലാത്ത സന്തോഷത്തോടുകൂടെ, മധുരമായി, അവരോടു്, "നിങ്ങൾ ഒട്ടും ഭയപ്പെടേണ്ട; എന്റെ കൂടെ വന്നുകൊൾവിൻ. ഞാൻ ഉള്ളപ്പോൾ ആരും ഒന്നും ചെയ്യില്ല" എന്നു പറഞ്ഞു്, "ഞാൻ വേഗം വരാം" എന്നു് ഭാൎയ്യയോടും പറഞ്ഞു്, അവരെയും കൂട്ടിക്കൊണ്ടു കാട്ടിലേക്കു് നടന്നു. നടുക്കാട്ടിൽ എത്തിയപ്പോൾ, നിഷ്ഠിഖനൻ വൈശ്യനെ ഭയപ്പെടുത്തിക്കൊണ്ടു പറഞ്ഞു: "ഹേ വൈശ്യ! നിന്റെയും ഭാൎയ്യയുടേയും സൎവ്വാഭരണങ്ങളും സകല ധനങ്ങളും വേഗം ഇങ്ങോട്ടു തരിക. അല്ലെങ്കിൽ നിങ്ങളെ രണ്ടാളേയും കൊന്നുകളയും."

ഇതുകേട്ടപ്പോൾ വൈശ്യൻ പറഞ്ഞു: "ഹേ ബ്രാഹ്മണ! ഭവാൻ ബ്രാഹ്മണവംശത്തിൽ ജനിച്ചിട്ടും ഇങ്ങിനെയുള്ള പാപം ചെയ്യുന്നതു് എന്താണു്?" അപ്പോൾ ബ്രാഹ്മണൻ പറഞ്ഞു: "ഞാൻ എനിക്കു് ഭക്ഷണത്തിന്നു വേണ്ടിയല്ല, ഈ പാപം ചെയ്യുന്നതു്. എനിക്കു് ബാല്യംമുതൽക്കു് ഒരു വ്രതമുണ്ടു്. എന്റെ ഗൃഹത്തിൽ എത്ര വിഷ്ണുഭക്തന്മാർ വരുന്നുവോ, അതു ഒന്നായാലും ദ്വ

ണ്ടില്ല, ന്യായാലും വേണ്ടില്ല, അവൎക്കു ഞാൻ ഭക്ഷണംകൊടുക്കും. അതിന്നുവേണ്ടി പാപം ചെയ്യേണ്ടിവന്നാലും, അതു ഭഗവാൻ ക്ഷമിക്കും. എന്റെ ഗൃഹത്തിൽ വന്ന വിഷ്ണുഭക്തൎക്കു ഭക്ഷണംകൊടുക്കുവാൻ കഴിയാതെ വിശപ്പോടുകൂടി അവർ മടങ്ങിപ്പോരേണ്ടിവന്നാൽ, അപ്പോൾ ഞാൻ മരിക്കും. ഇതു് എന്റെ ദൃഢമായ വ്രതമാണു്. ഞാനോ, എന്റെ ഭാൎയ്യയോ, ഈ ദ്രവ്യം അല്പംപോലും അനുഭവിക്കുകയില്ല. കൃഷ്ണപ്രീതിക്കു വേണ്ടിയാണു് ഞാൻ ഈ കഠിനകൎമ്മം ചെയ്യുന്നതു്. അതുകൊണ്ടു് ധനം വേഗം തരിക. വിഷ്ണുഭക്തന്മാർ കാത്തിരിക്കുന്നു അവൎക്കു ഭക്ഷണത്തിന്നു സമയം തെറ്റും. തന്നില്ലെങ്കിൽ, ഇപ്പോൾ നിങ്ങളെ കൊല്ലും, സംശയമില്ല"—ഇതുകേട്ടു് വൈശ്യൻ ആഭരണങ്ങളേയും വസ്ത്രങ്ങളേയും കൊടുത്തു; തരുണിയും മുദ്രമോതിരം ഒഴികെ എല്ലാംകൊടുത്തു. അപ്പോൾ അവർ, "ആ മോതിരവും തരിക" എന്നു പറഞ്ഞു. അപ്പോൾ തരുണി കൊടുത്തില്ല. നിഷ്കിഞ്ചനൻ അവളുടെ കൈ പിടിച്ചു് ഒട്ടും ഭയംകൂടാതെ വിരലിനെ ഒടിച്ചു് ആ മോതിരത്തെ എടുത്തു "ഇതുകൊണ്ടു നാല ഭക്തന്മാൎക്കു ഭക്ഷണം കൊടുക്കാമല്ലോ," എന്നും പറഞ്ഞു്, അതെല്ലാം വസ്ത്രത്തിൽ കെട്ടി ഗൃഹത്തിലേക്കു് നടന്നു. അപ്പോൾ വൈശ്യൻ പറഞ്ഞു. "എടോ നിഷ്കിഞ്ചന! ഈ മുദ്രമോതിരം വളരെ ദുൎല്ലഭമായിട്ടുള്ളതാണു്. അതു ഇനിക്കു് വിശിഷ്ടനായ ഒരു ഭക്തൻ തന്നതാണു്. അതിനെ നി ഗൃഹത്തിൽ സൂക്ഷിച്ചു വെക്കുക. സാധുസേവക്കു വേണ്ടുന്ന ദ്രവ്യമെല്ലാം അതുതന്നെ തരും." അതുകേട്ടു്, നിഷ്കിഞ്ചനൻ വേഗം ഗൃഹത്തിലേക്കുപോയി ധനമെല്ലാം ഭാൎയ്യയുടെ കൈയിൽ കൊടുത്തു; മുദ്രമോതിരത്തിന്റെ ഗുണമെല്ലാം പറഞ്ഞു്, അതും കൊടുത്തു. ഭാൎയ്യ അതിനെ സൂക്ഷിച്ചുവെച്ചു. വേഗം ഭക്തന്മാൎക്കു ഭക്ഷണം കൊടുത്തു്, അവരെ അയച്ചു്, തങ്ങൾക്കു ഭക്ഷണത്തിന്നുവേണ്ടി ഭിക്ഷയെടുത്തുകൊണ്ടുവന്നു് രണ്ടാളുംകൂടി സന്തോഷത്തോടെ ഭ

ക്ഷണം കഴിച്ചു. ധനമെല്ലാം കഴിഞ്ഞപ്പോൾ, ഭദ്രമൂർത്തിയോട് പ്രാർത്ഥിച്ച് ധനം വാങ്ങി, അനവധി ഭക്തന്മാരെ പൂജിച്ചു. ഇങ്ങിനെ ആ ബ്രാഹ്മണൻ ജീവപര്യന്തം ഭക്തന്മാരെ ആരാധിച്ച്, അന്ത്യത്തിൽ വിഷ്ണുപദത്തെയും ലഭിച്ചു.

ഇങ്ങിനെ നിഷ്കിഞ്ചനന്റെ ചരിത്രം ചുരുക്കിപ്പറഞ്ഞു. ഭക്തിയുടെ മാഹാത്മ്യത്തെ പറവാൻ ആർതന്നെ സമർത്ഥനാവും?

## എഴുപത്തഞ്ചാംസർഗ്ഗം.

### സാക്ഷിഗോപാലചരിതം.

ഗൌഡദേശത്തിൽ പ്രസിദ്ധപ്പെട്ടതായി അഷ്ഠരദവം എന്നുപേരായ ഗ്രാമം ഉണ്ട്. അതു വേദജ്ഞന്മാരായും ശാസ്ത്രജ്ഞന്മാരായും ഇരിക്കുന്ന ബ്രാഹ്മണരെക്കൊണ്ടു നിറഞ്ഞതായിരുന്നു. ആ ഗ്രാമത്തിൽ അതിധനവാനും ധർമ്മിഷ്ഠനുമായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം ഭാര്യാപുത്രന്മാരോടുകൂടി ഗൃഹത്തിൽ വസിച്ചിരുന്നു; എങ്കിലും, അദ്ദേഹം അതിലെല്ലാം വിരക്തനായിരുന്നു. ഒരിക്കൽ അദ്ദേഹത്തിന്ന് തീർത്ഥയാത്ര ചെയ്യേണമെന്നുള്ള ആഗ്രഹം ഉണ്ടായി. താൻ വൃദ്ധനായതിനാൽ, തന്നെ പോകുന്നത് എങ്ങിനെയാണെന്നുള്ള ചിന്തകൊണ്ട് പരവശനായിട്ട്, ഇതെല്ലാം ഒരു ബ്രാഹ്മണനോടു പറഞ്ഞു. അപ്പോൾ ആ ബ്രാഹ്മണൻ പറഞ്ഞു: "ഈ ഗ്രാമത്തിൽ കൃഷ്ണഭക്തനായ ഒരു ബ്രാഹ്മണൻ ഉണ്ട്. അവന്നു അച്ഛനമ്മമാരും ഇല്ല; വിവാഹവും ചെയ്തിട്ടില്ല. അവനെ കണ്ട് കൂട്ടിക്കൊണ്ടു പോവുന്നതാണു നല്ലത്. സഹായമില്ലാതെ ദൂരയാത്ര ഒരിക്കലും ചെയ്യരുതെന്നാണ് എന്റെ അഭിപ്രായം". ഇങ്ങിനെ ആലോചിച്ചുകൊണ്ടി

രിക്കുമ്പോൾ, കൃഷ്ണഭക്തനായ ബ്രാഹ്മണനെ കണ്ടു. അപ്പോൾ വൃദ്ധൻ പറഞ്ഞു: "നീ വന്നതു നന്നായി. ഞാൻ തീർത്ഥയാത്ര ചെയ്യേണമെന്ന് ആലോചിക്കുന്നു. വാർദ്ധക്യംകൊണ്ട്, തന്നെ പോകുവാനും ഭയം ഉണ്ട്. നീ എന്റെ കൂടെ വരുമെങ്കിൽ, ഞാൻ പുറപ്പെടാം." ഇതുകേട്ട്, അവർ സന്തോഷത്തോടെ പറഞ്ഞു: "ഞാനും വളരെ ദിവസമായി തീർത്ഥയാത്ര ചെയ്യേണമെന്ന് ആലോചിക്കുന്നു. ഇനിക്ക് ബന്ധുക്കളായി ഗൃഹത്തിൽ ആരും തന്നെ ഇല്ല. അതുകൊണ്ട്, ഞാൻ നിശ്ചയമായും വരാം; പുറപ്പെട്ടുകൊൾക." ഇതുകേട്ട്, വൃദ്ധൻ, ഭാര്യയോടും പുത്രനോടും മററും യാത്ര പറഞ്ഞ് വേഗം പുറപ്പെട്ടു. രണ്ടുപേരും കൂടി വളരെ സന്തോഷത്തോടെ പോയി. ആദ്യം ഗംഗയിൽ ചെന്ന് ശ്രാദ്ധം മുതലായതുകളെല്ലാം കഴിച്ച് സന്തുഷ്ടന്മാരായിട്ട് കാശിയിൽ പോയി, ഗംഗാസ്നാനവും മററും കഴിച്ച്, പ്രയാഗയിൽപ്പോയി ഒരു മാസം താമസിച്ചു; അവിടെ നിന്നു മധുരാപുരിയിൽപ്പോയി. അപ്പോൾ വൃദ്ധന്ന് രോഗം പിടിപെട്ടു. യുവാവായ ബ്രാഹ്മണൻ അതിജാഗ്രതയോടെ ശുശ്രൂഷിച്ചു, രോഗം മാററി. അപ്പോൾ വൃദ്ധൻ സന്തോഷത്തോടെ പറഞ്ഞു: "നീ എന്നെ അച്ഛനെപ്പോലെ ശുശ്രൂഷിച്ചു. ഇനിക്ക് അതുകണ്ടിട്ട് അതിയായ സന്തോഷം ഉണ്ട്. അതുകൊണ്ട്, ഞാൻ ഒരു കാര്യം പറയാം: അതു കേൾക്കുക. എന്റെ ഗൃഹത്തിൽ ഒരു കന്യകയുണ്ട്. അവളെ ഞാൻ നിനക്കായി തന്നിരിക്കുന്നു. ഗൃഹത്തിൽ എത്തിയാൽ, അവളെ നിനക്ക് വിധിപ്രകാരം വിവാഹം ചെയ്തുതരാം." ഇതുകേട്ട് യുവാവു് പറഞ്ഞു: "ഹേ! ബ്രാഹ്മണ! ഭവാൻ ഇങ്ങിനെ അയോഗ്യമായ വാക്ക പറയരുതു്." അപ്പോൾ വൃദ്ധൻ പറഞ്ഞു: "എന്താണ് അയോഗ്യം? ഞാൻ ഇരിക്കുമ്പോൾ എന്റെ പുത്രിയെ മററാരാണ് കൊടുക്കുന്നതു്? കന്യാദാനത്തിനുള്ള അവകാശം അച്ഛനാണു എന്നാണ് ശാസ്ത്രവിധി. അതു

കൊണ്ട്, എന്റെ പുത്രിയെ ഞാൻ നിനക്കു തന്നു; ഇതിന്നു സാക്ഷി ഈ ഗോപാലസ്വാമിതന്നെയാണ്"—എന്നുപറഞ്ഞ്, അവർ രണ്ടാളും കൂടി ഗോപാലസ്വാമിയുടെ മുമ്പിൽ നിന്ന് പ്രാർത്ഥിച്ചു: "ഹേ! സ്വാമി ഭവാൻ ചരാചരങ്ങളായ പ്രപഞ്ചത്തിനെല്ലാം സാക്ഷിയാണല്ലോ. ഞങ്ങളുടെ ഈ നിശ്ചയത്തിന്നും ഭവാൻതന്നെ സാക്ഷിയായിരിക്കണം." ഇങ്ങിനെ പ്രാർത്ഥിച്ച്, പിന്നെ കുറെദിവസം അവർ അവിടെ താമസിച്ച്, സ്വദേശത്തേക്കു മടങ്ങി. വഴിയിൽ, യുവാവായ ബ്രാഹ്മണൻ, വൃദ്ധനെ മുമ്പെത്തതിലധികം ഭക്തിയോടെ ശുശ്രൂഷിച്ചു. അവർ രണ്ടാളും സുഖമായി ഗൃഹത്തിൽ എത്തി. വൃദ്ധൻ ഭാര്യയോടും പുത്രന്മാരോടും മററുള്ള ബന്ധുക്കളോടും, താൻ രോഗത്തിൽ പെട്ടു ബുദ്ധിമുട്ടിയതും, യുവാവായ ബ്രാഹ്മണൻ നല്ലവണ്ണം ശുശ്രൂഷിച്ചതും, താൻ പുത്രിയെ തരാമെന്ന് പ്രതിജ്ഞചെയ്തതും, എല്ലാം പറഞ്ഞു. അതുകേട്ട് പുത്രന്മാർ പറഞ്ഞു: "അച്ഛൻ എന്താണു ഇങ്ങിനെ എല്ലാം പറയുന്നത്? ബുദ്ധി ഇങ്ങിനെയായത് എങ്ങിനെയാണ്? നൊമ്മളുടെ വംശത്തിൽ ജനിച്ച കന്യകയെ ഇങ്ങിനെയുള്ള ബ്രാഹ്മണന്ന് കൊടുപ്പാൻ പാടില്ല ഇവന്നു കന്യകയെക്കൊടുത്താൽ, ജാതിയിൽ നിന്നു പുറത്തുപോകേണ്ടിവരും. അതുകൊണ്ട് അച്ഛൻ മിണ്ടാതിരിക്കണം. ഞങ്ങൾ ഇതിന്നു ഉത്തരം പറഞ്ഞുകൊള്ളാം." ഇതുകേട്ട്, അച്ഛൻ ഒന്നും മിണ്ടാതിരുന്നു; കുറച്ചുദിവസം കഴിഞ്ഞപ്പോൾ, യുവാവായ ബ്രാഹ്മണൻ വൃദ്ധൻ വാഗ്ദത്തം ചെയ്തു കന്യകയെ ചോദിച്ചു. അപ്പോൾ വൃദ്ധന്റെ പുത്രന്മാർ ആ ബ്രാഹ്മണനെ പിടിച്ചുടിച്ച് തള്ളിപ്പുറത്താക്കുകയും ചെയ്തു. അപ്പോൾ ആ യുവാവായ ബ്രാഹ്മണൻ, ക്രോധത്തോടെ, രാജാവിന്റെ അടുക്കെപ്പോയി സങ്കടം പറഞ്ഞു. അപ്പോൾ രാജാവ്, പ്രതിവാദികളെയും ആ രാജ്യത്തിലുള്ള വിദ്വാന്മാരേയും വരുത്തി അവരോടു പറഞ്ഞു: "കന്യാ

നിമിത്തമായി ഇവർ തമ്മിൽ ബലമായ വാദമുണ്ട്. അതു നിങ്ങൾ ന്യായംപോലെ തീൎച്ചപ്പെടുത്തുവിൻ’’. ഇതുകേട്ട് വിദ്വാന്മാർ എല്ലാവരുംകൂടി ഒരു സഭ കൂടി. രണ്ടുകൂട്ടരുടേയും വാദംകേട്ടു. ജാതിയല്ലാത്തവന്ന് കന്യകയെ കൊടുക്കുവാൻ പാടില്ലെന്നാണ് ആ ദേശമൎയ്യാദ. എങ്കിലും കന്യകാദാനത്തിന്നു വാഗ്ദത്തം ചെയ്തുപോയാൽ, കന്യകയെ കൊടുക്കാതിരിപ്പാനും തരമില്ല. ന്യായം ഇങ്ങിനെ കണ്ടപ്പോൾ, വിദ്വാന്മാർ എല്ലാവരും, ധൎമ്മപ്രകാരമല്ലാതെ, കുലശ്രേഷ്ഠന്മാരായ വൃദ്ധന്റെ പുത്രന്മാരുടെ ഭാഗത്തുകൂടി. ന്യായംകൊണ്ട് യുവാവിനെ തോല്പിക്കുവാൻ തരമില്ലെന്നുകണ്ട്, വേറെ ഒരു ഉപായം പറഞ്ഞു. ‘‘നീ പറയുന്നതു് ന്യായമാണെന്നിരിക്കിലും, നിനക്ക് വൃദ്ധൻ വാഗ്ദത്തം ചെയ്തതായി വല്ല ലക്ഷ്യവും ഉണ്ടോ? അല്ലെങ്കിൽ വൃദ്ധൻ പറഞ്ഞതു് കേട്ടതായ സാക്ഷികൾ ഉണ്ടോ? ഉണ്ടെങ്കിൽ അതു തെളിയിച്ചുതന്നാൽ കന്യകയെ നിനക്കു തരാവുന്നതാണ്.’’ ഇങ്ങിനെ വിദ്വാന്മാർ പറഞ്ഞതുകേട്ട്, ബ്രാഹ്മണൻ പറഞ്ഞു: ‘‘വൃദ്ധന്റെ ലക്ഷ്യം ഒന്നും ഇല്ല. അതിന്നു സാക്ഷിയും മനുഷ്യരിൽ ആരും ഇല്ല. മധുരാപുരിയിൽ ഉള്ള ക്ഷേത്രനാഥനായ ശ്രീഗോപാലസ്വാമിതന്നെ ഇതിന്നു സാക്ഷിയുള്ളു’’. ഇതു കേട്ടപ്പോൾ വിദ്വാന്മാർ പറഞ്ഞു: ‘‘എന്നാൽ ആ ഗോപാലസ്വാമി ഈ സഭയിൽ വന്ന് സാക്ഷി പറയട്ടെ. അപ്പോൾ കന്യകയെ നിനക്കു ഞങ്ങൾതന്നെ വാങ്ങിത്തരാം’’. ഇതുകേട്ടപ്പോൾ ആ ബ്രാഹ്മണൻ, വളരെ ദുഃഖിതനായിട്ട് വിചാരിച്ചു: ‘‘ഞാൻ ഇനി എന്താണ് ചെയ്യേണ്ടതു്? ആ ഗോപാലസ്വാമിയെ തന്നെ ശരണം പ്രാപിക്കുക, അല്ലാതെ വേറെ ഒരു ഗതിയും ഇല്ല. ആ സ്വാമി എന്തു ചെയ്യുന്നുവോ? അതുപോലെ അനുഭവിക്കാം’’— എന്ന് നിശ്ചയിച്ച് വിദ്വാന്മാരോടു പറഞ്ഞു. ‘‘എന്നാൽ ഞാൻ ഒന്നു പറയുന്നു. അതു നിങ്ങൾ കേട്ടിട്ട്, എടുക്കേണ്ടതാ

ണെങ്കിൽ എടുക്കുവിൻ, അല്ലെങ്കിൽ തള്ളുവിൻ. ഇവിടെനിന്ന് മധുരയ്ക്കുപോയി വരേണമെങ്കിൽ, നാലുമാസം വേണം. അതുവരെ ഈ കന്യകയെ മറ്റാക്കും കൊടുക്കില്ലെന്നും, കൊടുത്താൽ സ്വീകരിക്കുന്നവൻ ബ്രാഹ്മണഹത്യ ചെയ്യുവരെപ്പോലെ നിന്ദ്യനാവുമെന്നും, ധർമ്മജ്ഞന്മാരായ നിങ്ങൾ പ്രതിജ്ഞ ചെയ്യുവിൻ. എന്നാൽ ഞാൻപോയി ഗോപാലസ്വാമിയെ കൂട്ടിക്കൊണ്ടുവരാം." ഇതുകേട്ടപ്പോൾ, വിദ്വാന്മാർ പറഞ്ഞു: "നീ പറഞ്ഞ പ്രകാരം ഞങ്ങൾ സത്യം ചെയ്യാം. എന്നാൽ ഇന്നുമുതൽ നാലുമാസം കഴിഞ്ഞാൽ, അഞ്ചാം മാസത്തിന്റെ ആദ്യത്തെ ദിവസത്തിൽ കന്യകയെ കൊടുക്കും. നിശ്ചയം തന്നെ". ഇങ്ങിനെ വിദ്വാന്മാർ പറഞ്ഞതു കേട്ട്, അങ്ങിനെതന്നെ എന്നുപറഞ്ഞ്, അപ്പോൾതന്നെ ആ ബ്രാഹ്മണൻ മധുരയ്ക്കു പുറപ്പെട്ടു. വ്യസനംകൊണ്ടും അപമാനംകൊണ്ടും, പരവശനായിരിക്കുന്ന ബ്രാഹ്മണൻ, ശ്രീഹരിയെത്തന്നെ ഏകാഗ്രചിത്തനായി ധ്യാനിച്ചുകൊണ്ട്, ഒരു മാസംകൊണ്ടു മധുരയിൽ എത്തി. ഗോപാലക്ഷേത്രത്തിന്റെ ഉമ്മറത്തു ചെന്നിരുന്ന് തന്റെ സങ്കടങ്ങളെല്ലാം സ്വാമിയോടു പറഞ്ഞു: "എന്നെ ഈ ആപത്തിൽനിന്നു ഭവാൻ രക്ഷിച്ചുതന്നിട്ടില്ലെങ്കിൽ, ഞാൻ ഇവിടെ തന്നെ ജീവനെ ത്യജിക്കും"— എന്നിങ്ങിനെ പറഞ്ഞുകൊണ്ട്, വിശപ്പുകൊണ്ടും ക്ഷീണംകൊണ്ടും പരവശനായി, അവിടെത്തന്നെ കിടന്നുറങ്ങി. അപ്രകാരം ദുഃഖിതനായ ഭക്തനെ കണ്ടിട്ട്, ഭക്തരക്ഷകനായ ഭഗവാൻ, സ്വപ്നത്തിൽ, അവനോട് ഇങ്ങിനെ പറഞ്ഞു: "ഹേ ബ്രാഹ്മണ! ദുഃഖിക്കേണ്ട. ഞാൻ നിന്നോടുകൂടി വരാം. നിന്റെ ഇഷ്ടത്തിന്നുവേണ്ടി ഞാൻ അവിടെവന്നു സത്യം പറയാം. നീ രാവിലെ എഴുന്നീററു സ്നാനം ചെയ്തു ഭക്ഷണം കഴിക്കുക. നാളെ അർദ്ധരാത്രിയിൽ ഞാൻ പുറപ്പെടാം. നീ മുമ്പിൽ നടന്നുകൊൾക. പിന്നാലെ ഞാനും വരാം. എന്റെ കാൽചിലമ്പിന്റെ ശബ്ദം കേട്ടുകൊണ്ടു നീ നട

ക്കുക. പിന്നോക്കം നീ ഒരിക്കലും തിരിഞ്ഞുനോക്കരുത്. നോക്കിയാൽ ഞാൻ അവിടെ നിന്നുകളയും. പിന്നെ നടക്കയില്ല. ഈ സംഗതിയെ നല്ലവണ്ണം ഓർമ്മവെച്ചുകൊണ്ടു നീ പൊയ്ക്കൊള്ളുക". ഇങ്ങിനെ സ്വപ്നംകണ്ട്, ബ്രാഹ്മണൻ സന്തുഷ്ടനായിട്ട്, രാവിലെ എഴുനീററ് സ്നാനംചെയ്ത്, ഭക്ഷണം കഴിച്ചു ക്ഷേത്രത്തിൽതന്നെ, ശ്രീഹരി എപ്പോഴാണ് പുറപ്പെടുന്നത് എന്നു കാത്തുകൊണ്ടിരുന്നു. അർദ്ധരാത്രിയായപ്പോൾ ഭക്താനുകമ്പിയായ ഭഗവാൻ ക്ഷേത്രത്തിൽനിന്നു പുറത്തേക്കു വന്നു. അപ്പോൾ ബ്രാഹ്മണൻ നൂപുരശബ്ദം കേട്ടു മുമ്പിൽ നടന്നുതുടങ്ങി.

## എഴുപത്താറാം സർഗ്ഗം.

### സാക്ഷിഗോപാലചരിതം. (2)

അനന്തരം ഭക്തവത്സലനായ ഭഗവാൻ, ഭക്തിയന്ത്രിതനായിട്ട്, ഗൌഡബ്രാഹ്മണൻെറ പിന്നാലെ ഗൌഡദേശത്തേക്കു പോയി. ആ ബ്രാഹ്മണൻ തൻെറ ഗ്രാമത്തിൻെറ സമീപം എത്തിയപ്പോൾ, സൂര്യൻ അസ്തമിച്ചു. താൻ ഭഗവാനെ കൂട്ടിക്കൊണ്ടു ഗ്രാമത്തിൽ എത്തിയല്ലൊ എന്നുള്ള സന്തോഷംകൊണ്ട്, ഭഗവാൻ പറഞ്ഞ പ്രതിജ്ഞയെ മറന്നു പിന്നോക്കം നോക്കി. അപ്പോൾ ഭഗവാൻ ശിലാരൂപിയായി അവിടെത്തന്നെ നിന്നു. അപ്പോൾ ബ്രാഹ്മണൻ അങ്ങിനെ നില്ക്കുന്ന ഗോപാലസ്വാമിയെക്കണ്ട്, സന്തോഷസമുദ്രത്തിൽ മുങ്ങിയവനായിട്ട്, ഭഗവാനെ സ്തുതിച്ചും നമസ്കരിച്ചും ധ്യാനിച്ചും ആ രാത്രി അവിടെത്തന്നെ ഇരുന്നു. ഗോപാലസ്വാമിയെ തന്നെ ഇരുത്തി ഗൃഹത്തിലേക്കു പോകുവാൻ മനസ്സു വന്നില്ല. ആ രാത്രിയിൽ ആ ഗ്രാമ

വാസികളായ വിദ്വാന്മാരും രാജാവും സ്വപ്നം കണ്ടു: "ഞാനും ബ്രാഹ്മണനും ഇതാ വന്നിരിക്കുന്നു. ഞാൻ ഈ കാൎയ്യത്തിൽ സത്യം പറയാം. വൃദ്ധബ്രാഹ്മണൻ ഇവന്നു കന്യകാദാനം ചെയ്തതു സത്യമാണ്. ഞാൻ അതിന്നു സാക്ഷിയാണ്". ഇങ്ങിനെ അത്യത്ഭുതമായ സ്വപ്നംകണ്ട്, രാജാവും മററുള്ളവരും വളരെ വിസ്മയിച്ചു. പിറേറദിവസം രാവിലെ, ആ ഗ്രാമത്തിൽനിന്ന് ഒരാൾ കുറച്ചു പടിഞ്ഞാട്ട് എന്തോ കാൎയ്യത്തിന്നുവേണ്ടി പോയപ്പോൾ, അവിടെ അതിമഹത്വമുള്ളതായ ഒരു വിഗ്രഹസ്വരൂപത്തെയും, അതിനെ പൂജിച്ചുകൊണ്ടിരിക്കുന്ന ബ്രാഹ്മണനേയും കണ്ടു. അടുക്കെച്ചെന്നു നമസ്കരിച്ച്, "ഹേ ബ്രാഹ്മണാ! ഭവാനും ഗോപാലസ്വാമിയും വന്നുവോ? ഭവാൻ അതിധന്യൻ തന്നെ". എന്നു പറഞ്ഞ് വേഗം ഗ്രാമത്തിലേക്കു വന്ന്, എല്ലാവരോടും പറഞ്ഞു: "ബ്രാഹ്മണന്റെ കാൎയ്യത്തിൽ സാക്ഷി പറയുവാൻ ശ്രീഗോപാലസ്വാമി ഇതാ വന്നിരിക്കുന്നു". ഇതുകേട്ട്, അവർ എല്ലാവരും അവിടേക്കു പോയി. രാജാവും ഇതുകേട്ട് സന്തോഷത്തോടെ വന്നു. ബ്രഹ്മസ്വരൂപിയായ ജഗദീശ്വരനെ കണ്ടിട്ട്, രാജാവ് ആനന്ദപരവശനായി. ഉടനെ ബ്രാഹ്മണന്റെ കാക്കൽ വീണു നമസ്കരിച്ചു. വൃദ്ധന്റെ കന്യകയെ വരുത്തി വേഗം ആ ബ്രാഹ്മണന്നു കൊടുത്തു. രാജാവ് വളരെ സന്തോഷത്തോടുകൂടി അനവധി ധനവും കൊടുത്തു. പിന്നെ ഗോപാലസ്വാമിക്കു ക്ഷേത്രം അതിവിശേഷമായി പണിചെയ്യിച്ചു. ബ്രാഹ്മണൻ സൽകുലജാതയായ കന്യകയെ ലഭിക്കുകയാലും, ശ്രീഗോപാലസ്വാമി തന്നെ സാക്ഷിപറവാൻ വന്നതുകൊണ്ടും, രാജാവു മുതലായവരാൽ മാന്യനായിട്ട്, ഗോപാലസ്വാമിയെ അതിഭക്തിയോടുകൂടി മനസ്സുകൊണ്ടും വാക്കുകൊണ്ടും കൎമ്മംകൊണ്ടും സേവിച്ചുകൊണ്ടിരുന്നു. ബ്രാഹ്മണന്നു സാക്ഷിപറവാൻ വന്നതുകൊണ്ട്, ആ വിഗ്രഹമൂൎത്തിക്കു സാക്ഷിഗോപാലൻ എന്ന പേർ സംഭവിച്ചു. ഇ

ഇപ്പോഴും ആ ഗൌഡദേശത്തിൽ ഭഗവാൻ സാക്ഷിഗോപാലൻ എന്ന പേരോടുകൂടി ഇരിക്കുന്നു. ഭഗവാന്റെ ആശ്രിതരക്ഷണത്തിലുള്ള നിഷ്ഠയും ഭക്തന്മാരിലുള്ള വാത്സല്യവും നോക്കുവിൻ!

അനന്തരം, മധുരയിൽ ഗോപാലസ്വാമിയെ കാണാതെ ജനങ്ങൾ വളരെ ചിന്താകുലന്മാരായി; എല്ലാവരുംകൂടി ആലോചിച്ചു. "സ്വാമി എവിടേക്കു പോയിരിക്കും? മനുഷ്യന്മാരെക്കൊണ്ട് ആ വിഗ്രഹത്തെ ഇളക്കുവാൻ സാധിക്കുന്നതല്ല. വല്ല ദേവന്മാരോ അസുരന്മാരോ കൊണ്ടുപോയതായിരിക്കും. അതിന്നു മനുഷ്യന്മാരായ നമ്മളെക്കൊണ്ടു യാതൊരു നിവൃത്തിയും ഇല്ല". ഇങ്ങിനെ വിചാരിച്ച് എല്ലാവരും വ്യസനിച്ചുകൊണ്ടിരുന്നു. ഒരു ദിവസം ഗൌഡദേശത്തിൽനിന്ന് ഒരു ബ്രാഹ്മണൻ അവിടെ വന്ന് തീർത്ഥസ്നാനംചെയ്തു, സ്വാമിദർശനത്തിന്നായി ക്ഷേത്രത്തിൽ ചെന്നപ്പോൾ, എല്ലാവരും ദുഃഖിച്ചുകൊണ്ടിരിക്കുന്നതു കണ്ടു. ദുഃഖത്തിന്റെ കാരണം അവരോടു ചോദിച്ചപ്പോൾ, അവർ സകല വൃത്താന്തവും പറഞ്ഞു. അതുകേട്ട് ആ ബ്രാഹ്മണൻ പറഞ്ഞു: "നിങ്ങൾ ഇനി ദുഃഖിക്കേണ്ട. നിങ്ങളുടെ സ്വാമിയുള്ള സ്ഥലം ഞാൻ പറഞ്ഞുതരാം". ഇതു കേട്ടപ്പോൾ, അവർ എല്ലാവരും സന്തോഷിച്ച് ബ്രാഹ്മണനോട്, "ഹേ മഹാനുഭാവ! ഞങ്ങളുടെ സ്വാമിയുടെ വൃത്താന്തത്തെ ഞങ്ങൾക്കു പറഞ്ഞുതരിക. ഞങ്ങളുടെ ഭാഗ്യംകൊണ്ടാണ് ഭവാൻ ഇപ്പോൾ ഇവിടെ വന്നതു" എന്നു പറഞ്ഞു. അതുകേട്ട് ആ ബ്രാഹ്മണൻ പറഞ്ഞു: "എന്റെ ദേശമായ ഗൌഡദേശത്തിൽ കുറെ പടിഞ്ഞാട്ട് അഷ്ടരവേം എന്ന പേരായ ഒരു ഗ്രാമമുണ്ട്. നിങ്ങളുടെ ഗോപാലസ്വാമി അവിടെ ഉണ്ട്. അവിടെ രണ്ടു ബ്രാഹ്മണർ തമ്മിൽ ഒരു കന്യാദാനത്തിനെപ്പററി വ്യവഹാരമുണ്ടായി. അതിന്നു തക്കതായ ലക്ഷ്യം ഉണ്ടായിരുന്നില്ല. ഗോപാലസ്വാമിയുടെ മുമ്പിൽവെച്ചാണ് അവരുടെ നിശ്ചയം ഉണ്ടായത്. അതു

കൊണ്ട് ഗോപാലസ്വാമിതന്നെവന്ന് ഈ കാൎയ്യത്തിന്റെ യഥാൎത്ഥം പറയേണ്ടതാണെന്ന് രാജാവും സഭാവാസികളും നിശ്ചയിക്കയാൽ, അതിൽ വാദിയായ ബ്രാഹ്മണൻ ഇവിടെ വന്ന് ഗോപാലസ്വാമിയെ കൂട്ടിക്കൊണ്ടുപോയി. അപ്പോൾ രാജാവ് ആ ബ്രാഹ്മണനെ ബഹുമാനിച്ചു, ഗോപാലസ്വാമിക്ക് വിശേഷമായ ക്ഷേത്രം പണിയിച്ച് ആദരവോടുകൂടെ അവിടെ ഇരുത്തീട്ടുണ്ട്.'' ഇതുകേട്ട് അവർ എല്ലാവരും സന്തോഷിച്ച്, ആ ബ്രാഹ്മണനോടുകൂടെ അപ്പോൾതന്നെ പുറപ്പെട്ട് ഗൌഡദേശത്തിൽ എത്തി, ഗോപാലസ്വാമിയെ കണ്ട് എല്ലാവരും ഉറക്കെ കരഞ്ഞുതുടങ്ങി: ‘‘ഹെ സ്വാമി! എന്താണ് ഭവാൻ ചെയ്യുത്,'' എന്ന് പറഞ്ഞുംകൊണ്ട് പ്രതിമയുടെ അടുക്കൽ ചെന്ന് പ്രതിമയെ എടുക്കുവാൻ ശ്രമിച്ചു. അവർ എന്തുചെയ്തിട്ടും പ്രതിമ ഇളകിയതേ ഇല്ല. അപ്പോൾ എല്ലാവരും നിരാഹാരന്മാരായിട്ട് അവിടെ തന്നെ ഇരുന്നു. ക്ഷീണംകൊണ്ടു തളൎന്ന് ഉറങ്ങിയപ്പോൾ, ഗോപാലസ്വാമി, അവരോടു സ്വപ്നത്തിൽ ഇങ്ങിനെ പറഞ്ഞു: ‘‘നിങ്ങൾ എല്ലാവരും മധുരയ്ക്കു തന്നെ പോയ്ക്കൊള്ളുവിൻ. എന്റെ ഈ പ്രതിമയെ ഇവിടെനിന്നു കൊണ്ടുപോകുവാൻ നിങ്ങളെക്കൊണ്ടു സാദ്ധ്യമാവില്ല. എന്റെ ഭക്തന്നു പരവശനായതുകൊണ്ട് ഞാൻ ഇവിടെ ഉറച്ചുപോയി. നിങ്ങൾ വേറെ ഒരു പ്രതിമയെ ഉണ്ടാക്കി അവിടെ സ്ഥാപിച്ചുകൊള്ളുവിൻ. എന്റെ സാന്നിദ്ധ്യം അവിടെ ഉണ്ടാവും.''

ഇങ്ങിനെ ഗോപാലസ്വാമി പറഞ്ഞതുകേട്ട്, അവർ രാവിലെ എഴുനീററ് സ്നാനം കഴിച്ച് സ്വാമിയെ നമസ്കരിച്ച് പുറപ്പെട്ടു. അപ്പോൾ ഭക്തനായ ബ്രാഹ്മണൻ അവൎക്കെല്ലാം ഭക്ഷണം ദ്രവ്യം മുതലായതുകൾ കൊടുത്തയച്ചു. ആ ബ്രാഹ്മണൻ ഈ സംഭവത്തെ കണ്ട് വളരെ വിസ്മയിച്ചു. അനന്തരം, മധുരാവാസികളായവർ മധുരാപുരിയിൽപോയി ഒരു ഗോപാലപ്രതിമയെ ഉണ്ടാക്കി സ്ഥാപിച്ചു മുമ്പേത്തെപ്പോലെ പൂജിച്ചുവന്നു.

ഇങ്ങിനെ ഭക്തവത്സലനായ ഭഗവാൻ ഭക്തന്മാൎക്ക സൎവ്വാഭീഷ്ടങ്ങളേയും ദാനംചെയ്യുന്നു. ഈ ആശ്ചൎയ്യമായ ചരിത്രം കേൾക്കുന്നവൎക്ക അനായാസേന കൃഷ്ണഭക്തി ലഭിക്കുന്നു.



## ഏഴുപത്തേഴാംസൎഗ്ഗം.

### രാമദാസചരിതം.

ദ്വാരകയിൽനിന്ന് കുറെ കിഴക്കായി ഡകോരം എന്നു പ്രസിദ്ധപ്പെട്ടതായ ഒരു ഗ്രാമം ഉണ്ട്. ആ ഗ്രാമത്തിൽ രാമദാസൻ എന്നു പേരായി ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹം കുഡുംബിയാണെങ്കിലും, വിഷ്ണുഭക്തിയിങ്കൽ അതി തല്പരനായിരുന്നു. അദ്ദേഹം മാസംതോറും ഏകാദശി ദിവസം ദ്വാരകയിൽ പോയി, ഏകാദശി ഉപവസിച്ച്, രാത്രിയിൽ ഉറക്കമൊഴിച്ച്, പിറെറ ദിവസം ഗൃഹത്തിലേക്ക തന്നെ മടങ്ങി വരും. ഇങ്ങിനെയാണ നിയമം. താൻ ഭിക്ഷയെടുത്തു സാധുസേവയും വിഷ്ണുപൂജയും ചെയ്യും. ഇങ്ങിനെ കുറെക്കാലം നടന്നുവന്നതിന്റെ ശേഷം, രാമദാസന്നു വാൎദ്ധക്യം സംഭവിച്ചു. എന്നിട്ടും ദ്വാരകയാത്ര വിട്ടില്ല. കാലക്രമംകൊണ്ടു വളരെ ജരാതുരനായി. ആ ബ്രാഹ്മണൻ ഒരു ഏകാദശിദിവസം വളരെ പണിപ്പെട്ട് ദ്വാരകയിൽ ചെന്നു രണഛോരകൃഷ്ണമൂൎത്തിയെ ദൎശിച്ച്, പൂജയും കഴിച്ച്, ഉപവാസത്തോടുകൂടി ക്ഷേത്രത്തിൽതന്നെ ഇരുന്നു. രാത്രി ഉറങ്ങാതെ തന്നെ കൃഷ്ണമൂൎത്തിയെ സേവിച്ചു, പിറെറ ദിവസം ഗൃഹത്തിലേക്ക നടപ്പാൻ വയ്യാതായി. അപ്പോൾ അവിടെ തന്നെ പാരണ കഴിച്ച്, രണഛോരകൃഷ്ണമൂൎത്തിയുടെ ക്ഷേത്രത്തിൽ തന്നെ കിടന്നുറങ്ങി.

അപ്പോൾ ആ ബ്രാഹ്മണനോടു കൃഷ്ണമൂൎത്തി, സ്വപ്നത്തിൽ, പറഞ്ഞു: “ഹെ ബ്രാഹ്മണ! ഞാൻ ഭവാന്റെ നിഷ്ഠ കണ്ട് വള

രെ സന്തുഷ്ടനായി. ഭവാൻെറ ഒരുമിച്ച് എന്നെയും കൊണ്ടു പോവുക. ഒരു വണ്ടി കൊണ്ടുവന്ന് അർദ്ധരാത്രിയിൽ എന്നെ എടുത്തു വണ്ടിയിൽവെച്ച് ഭവാനും വണ്ടിയിൽ കയറി പോയ്ക്കൊള്ളുക"— എന്നിങ്ങിനെ സ്വപ്നം കണ്ട്, ബ്രാഹ്മണൻ സന്തോഷത്തോടുകൂടെ പിറെറ ദിവസം ഗൃഹത്തിലേക്കു പോയി. പിന്നെ ഏകാദശി വന്നപ്പോൾ, ഒരു വണ്ടിയിൽ കയറി ദ്വാരകയ്ക്കു ചെന്ന് അന്ന് ഉപവസിച്ച്, പിറെറ ദിവസം പാരണയും കഴിച്ച്, അന്നു അർദ്ധരാത്രിയിൽ എല്ലാവരും ഉറങ്ങിയപ്പോൾ, ക്ഷേത്രത്തിൻെറ അകത്തു കടന്ന് രണ്ണുരമൂർത്തിയുടെ വിഗ്രഹത്തിന്മേൽ അലങ്കരിച്ചിരുന്ന ആഭരണങ്ങളെ എല്ലാം അഴിച്ച്, അവിടെ തന്നെ വെച്ച്,ആ പ്രതിമയെ എടുത്തു വണ്ടിയിൽ വെച്ച്,ആരെങ്കിലും കണ്ടാലോ എന്നുള്ള ഭയംകൊണ്ട്,അതിവേഗത്തിൽ വണ്ടി ഓടിച്ച് തൻെറ ഗൃഹത്തിലേക്കു പോയി.

പിറെറ ദിവസം രാവിലെ, ദ്വാരകയിൽ, പൂജകന്മാർ വന്നു നോക്കുമ്പോൾ, രണ്ണുരകൃഷ്ണമൂർത്തിയെ കണ്ടില്ല. "ഇതെന്തൊരത്ഭുതമാണ്! ഈ കൃഷ്ണമൂർത്തിയെ ആരാണ് കൊണ്ടുപോയത്?" എന്നു തമ്മിൽ പറഞ്ഞുകൊണ്ട്, അവിടെ വന്നിട്ടുള്ളവരോടു എല്ലാം അന്വേഷിച്ചു. രാമദാസനേയും വണ്ടിയേയും കാണാത്തതുകൊണ്ട്, അവനാണു ഇതു ചെയ്തത് എന്ന് അവർ നിശ്ചയിച്ചു. അർദ്ധരാത്രിസമയത്താണ് രാമദാസൻ വണ്ടിയിൽ പോയതു എന്ന് അവിടെ കൂടിയവർ എല്ലാവരും പറകയും ചെയ്തു. ഉടനെ പൂജകന്മാർ ആ വഴിക്കു തന്നെ ഓടി. രാമദാസൻ വണ്ടിയുംകൊണ്ടു തൻെറ ഗ്രാമത്തിൽ എത്തുമ്പോഴെക്കു പൂജകന്മാരും ഓടി എത്തി. രാമദാസൻ അവർ ഓടിവരുന്നതു കണ്ടിട്ട് കൃഷ്ണമൂർത്തിയെ വേഗം എടുത്തു അവിടെയുള്ള കുളത്തിൽ ഇട്ട് താൻ വേഗം വന്ന് വണ്ടിയിൽ തന്നെ കയറി ഇരിക്കുകയും ചെയ്തു. അപ്പോൾ പൂജകന്മാർ ബദ്ധപ്പെട്ടു വന്ന് വണ്ടിയിൽ നോക്കി, പ്ര

തിമയെ കണ്ടില്ല. അപ്പോൾ അവരിൽ ഒരുവൻ പറഞ്ഞു: "ഇവൻ കുളത്തിലേക്കു പോകുന്നതും, പിന്നെ മടങ്ങിവരുന്നതും കണ്ടു. കുളത്തിൽ കൊണ്ടുപോയി ഇട്ടിരിക്കുമോ? നോക്കുക"—എന്നു പറഞ്ഞ് അവർ കുളത്തിൽ ഇറങ്ങി നോക്കിയപ്പോൾ, പ്രതിമയെ കണ്ടു. അവർ എല്ലാവരും കൂടി അതിനെ വെള്ളത്തിൽ നിന്നെടുപ്പാൻ യത്നിച്ചിട്ടും, അതു പൊന്തിയതേയില്ല. അപ്പോൾ അവരെ വിസ്മയിച്ച് "രാമദാസൻ ഒരുത്തൻ തന്നെ എടുത്ത പ്രതിമയെ നമ്മൾ ഇത്ര ആളുകൾ കൂടീട്ടും എടുപ്പാൻ കഴിഞ്ഞില്ലല്ലൊ. ഇതു ശ്രീഹരിയുടെ ചേഷ്ടിതം തന്നെ; സംശയമില്ല. കൃഷ്ണമൂർത്തിക്കു ദ്വാരകക്കു വരുവാൻ മനസ്സില്ലായിരിക്കും. എന്നാൽ നമ്മൾക്കും ഇവിടെ തന്നെ ഇരിക്കുക"— എന്നിങ്ങിനെ നിശ്ചയിച്ച്, അവരെല്ലാവരും നിരാഹാരന്മാരായി അവിടെ തന്നെ ഇരുന്നു.

രാത്രിയിൽ അവർ ഉറങ്ങിയപ്പോൾ, കൃഷ്ണമൂർത്തി അവരോട് സ്വപ്നത്തിൽ, "ഞാൻ രാമദാസന്റെ ഭക്തികൊണ്ടു വശീകൃതനായിരിക്കുന്നു. ഞാൻ അങ്ങോട്ടു വരുന്നില്ല. നിങ്ങൾ എന്റെ പ്രതിമയോടു തുല്യമായ സ്വർണ്ണം വാങ്ങി വേറെ ഒരു പ്രതിമ ഉണ്ടാക്കി പ്രതിഷ്ഠിച്ചു പൂജിച്ചുകൊൾവിൻ. നിങ്ങൾക്കു വേണ്ടി എന്റെ സാന്നിദ്ധ്യം ഉണ്ടാവും."—ഇങ്ങിനെ പറഞ്ഞു. രാമദാസനോടും, സ്വപ്നത്തിൽ, "ഹെ ബ്രാഹ്മണ! ഭവാൻ എന്റെ പ്രതിമക്കൊപ്പമുള്ള സ്വർണ്ണം അവർക്കു കൊടുത്ത് ഭക്തിയോടുകൂടി അവരെ ആദരിച്ചയക്കുക. അനന്തരം എന്റെ പ്രതിമയെ ഭവാന്റെ ഗൃഹത്തിൽവെച്ചു പൂജിച്ചുകൊൾക. ഞാൻ ഭവൽഗൃഹത്തിൽ തന്നെ ഇരിക്കാം"—എന്നുപറഞ്ഞു. രാമദാസന്റെ ഭാര്യയോടും സ്വപ്നത്തിൽ, "നിന്റെ കാതിൽ ഇട്ടിട്ടുള്ള കർണ്ണാഭരണം തുലാസ്സിൽവെച്ചു തൂക്കിക്കൊടുക്കുക. ഞാൻ അതിനോടു തുല്യനാവാം"—എന്നിങ്ങിനെ പറഞ്ഞ്, ഭഗവാൻ മറഞ്ഞുകളഞ്ഞു.

പൂജകന്മാർ എല്ലാവരും പിറെറദിവസം രാവിലെ എഴുനീററു് രാമദാസന്റെ ഗൃഹത്തിൽവന്നു്, "ഞങ്ങൾക്കു കൃഷ്ണപ്രതിമയോടു തുല്യം സ്വർണ്ണം തരിക. ഞങ്ങൾ ദ്വാരകയ്ക്കു പൊയ്ക്കളയാം. ഞങ്ങളോടു ഇന്നലെ രാത്രി ഭഗവാൻ ഇങ്ങിനെ കല്പിച്ചിരിക്കുന്നു"—എന്നു പറഞ്ഞു.

അതുകേട്ടു്, രാമദാസൻ വളരെ വിസ്മയത്തോടെ പറഞ്ഞു: "നിങ്ങൾ പറഞ്ഞതു സത്യംതന്നെ. എന്നോടും ഭഗവാൻ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. എന്റെ വക്കൽ അത്ര സ്വർണ്ണം എവിടെയാണ്? എങ്കിലും ഞാൻ പത്നിയോടു ചോദിക്കട്ടെ"—എന്നു പറഞ്ഞു്, രാമദാസൻ ഭാര്യയുടെ അടുക്കൽചെന്നു വൃത്താന്തം പറഞ്ഞു. അപ്പോൾ ഭാര്യ, "ഭവാൻ എന്തിനാണു് ഖേദിക്കുന്നതു്? ഭക്തവത്സലനായ ഭഗവാൻ ഇന്നലെ രാത്രി എന്നോടു പറഞ്ഞിരിക്കുന്നു. 'നിന്റെ കാതിലുള്ള ആഭരണത്തോടു ഞാൻ തുല്യനാവും. അതിനെ കൊടുക്കുക' എന്നു്—അതുപ്രകാരം ഇതു കൊണ്ടുപോയി തൂക്കിക്കൊടുക്കുക"—എന്നു പറഞ്ഞു് കർണ്ണാഭരണം അഴിച്ചു് രാമദാസന്റെ വക്കൽ കൊടുത്തു. അതു കണ്ടപ്പോൾ, രാമദാസനു് വളരെ സംശയം തോന്നി. അപ്പോൾ ഭാര്യ പറഞ്ഞു: "ഭവാൻ ഒട്ടും സംശയിക്കേണ്ട. ആയിരം ജനങ്ങൾകൂടി എടുപ്പാൻ കഴിയാത്ത പ്രതിമയെ ഭവാൻ തന്നെ എടുത്തിട്ടല്ലെ കുളത്തിൽ ഇട്ടതു്? അതു വിചാരിക്കുക. ഇതുകൊണ്ടുപോയി തൂക്കുക. ഭഗവാൻ ഭക്തവത്സലനാണു്, നിശ്ചയമായും ഇതിന്നു സമനാവും" ഇങ്ങിനെ ഭാര്യ പറഞ്ഞതുകേട്ടു്, രാമദാസൻ അതു വാങ്ങിക്കൊണ്ടുപോയി; രണ്ഛോരമൂർത്തിയെ കുളത്തിൽനിന്നു രാമദാസൻ തന്നെ എടുത്തുകൊണ്ടുവന്നു് തുലാസ്സിൽ വെച്ചു. മററെ തട്ടിൽ സ്വർണ്ണവും വെച്ചു. ഈ വൃത്താന്തമെല്ലാംകേട്ടു്, അവിടെ വളരെ ജനങ്ങൾ വന്നു നിറഞ്ഞു. തുലാസ്സിൽ വെച്ചിട്ടുള്ള പ്രതിമയേയും അതിന്നു സമമായി തൂക്കുവാൻ വെച്ചിരിക്കുന്ന സ്വർണ്ണത്തേയും ക

ണ്ടു് ജനങ്ങൾ ഉറക്കെ ചിരിക്കുവാൻ തുടങ്ങി. പൂജകന്മാർ വളരെ ക്രോധത്തോടെ പറഞ്ഞു: "ഹെ ബ്രാഹ്മണ! എന്താണു് ഇടങ്ങുന്നതു്? ഈ മൂർത്തിക്കു സമമായ സ്വർണ്ണമോ ഇതു്?"—അപ്പോൾ രാമദാസൻ പറഞ്ഞു: "നിങ്ങൾ സംശയിക്കേണ്ട. തൂക്കിനോക്കുവിൻ, ഗുരുത്വവും ലഘുത്വവും എല്ലാം ഭക്തപരാധീനനായ ഭഗവാന്റെ ലീലയാണ്. നിങ്ങൾ ആയിരം ജനങ്ങൾകൂടി എടുപ്പാൻ കഴിയാത്ത പ്രതിമയെ ഞാൻ ഒരുത്തൻ എടുത്തില്ലേ?"—ഇതുകേട്ടു് പൂജകന്മാർ തൂക്കിനോക്കി; ആ സ്വർണ്ണവും പ്രതിമയും തുല്യമായിരുന്നു. അതുകണ്ടു് അവർ എല്ലാവരും ആശ്ചര്യപ്പെട്ടു. അപ്പോൾ പൂജകന്മാരിൽ മുഖ്യനായ ഒരുവൻ എഴുനീറ്റു്, കൃഷ്ണപ്രതിമയെ ഞാൻ എടുത്തുകൊണ്ടുപൊയ്ക്കളയാം, എന്നുള്ള അഹംഭാവംകൊണ്ടു്, പ്രതിമയുടെ അടുക്കെ ചെന്നു വളരെ പ്രയത്നങ്ങളെല്ലാം ചെയ്തിട്ടും പ്രതിമയ്ക്കു ഇളക്കമുണ്ടായില്ല. അപ്പോൾ മറെറല്ലാവരും അവനെ പരിഹസിച്ചുകൊണ്ടു് അവനെ ആ യത്നത്തിൽനിന്നു് പിൻവലിപ്പിച്ചു. അനന്തരം, ആ പൂജകന്മാർ ആ സ്വർണ്ണത്തെ വാങ്ങിക്കൊണ്ടു് രാമദാസനോടു യാത്രയും പറഞ്ഞു ദ്വാരകക്കു പോവുകയും ചെയ്തു.

രാമദാസൻ ആ രണഛോർകൃഷ്ണമൂർത്തിയെ എടുത്തു് ഭക്തിയോടുകൂടി തന്റെ ഗൃഹത്തിൽ പ്രതിഷ്ഠിച്ചു് അത്യാദരവോടെ പൂജിച്ചുവന്നു. ജീവാവസാനംവരെ കൃതകൃത്യനായിരുന്ന രാമദാസൻ, അന്ത്യത്തിൽ വൈകുണ്ഠത്തെ പ്രാപിക്കുകയും ചെയ്തു. ഇപ്പോഴും ആ രണഛോർകൃഷ്ണമൂർത്തി ഡാകോറഗ്രാമത്തിന്റെ നടുവിൽ ശോഭിച്ചുകൊണ്ടിരിക്കുന്നു.

അതുകൊണ്ടു്, ഭക്തിതന്നെയാണ് സർവ്വോത്തമമായിട്ടുള്ളതു്. ഭഗവാൻ ദ്വാരകയിൽനിന്നു രുക്മിണിമുതലായവരെ ഉപേക്ഷിച്ചു് ഒരു ദരിദ്രബ്രാഹ്മണന്റെ കൂടെ വന്നില്ലേ? അതുകൊണ്ടു് ഏതുവിധത്തിലും ഭക്തിയുണ്ടാവാനാണ് യത്നം ചെയ്യേണ്ടതു്.



# എഴുപത്തെട്ടാം സർഗ്ഗം.

## ഭദ്രാചലരാമദാസചരിതം. (1)

പൂർവ്വകാലത്തിൽ സകലപർവ്വതങ്ങൾക്കും രാജാവായിരിക്കുന്ന മേരുപർവ്വതം തന്റെ ഭാര്യയായ മേരുദേവിയോടുകൂടി, ഒരു പുത്രനെ ലഭിപ്പാൻവേണ്ടി, ബ്രഹ്മദേവനെക്കുറിച്ച് അനേകസംവത്സരം അത്യുഗ്രമായ തപസ്സുചെയ്തു. അതുകൊണ്ടു ബ്രഹ്മദേവൻ സന്തുഷ്ടനായി, മഹാമേരുവിന്റെ മുമ്പിൽ പ്രത്യക്ഷനായി, "ഇഷ്ടമുള്ള വരം തരാം; എന്താണു വേണ്ടതു് എന്നു പറയുക"—എന്നു പറഞ്ഞു. അപ്പോൾ മഹാമേരു, ഭാര്യയോടുകൂടി, ബ്രഹ്മദേവനെ പലവിധമായി സ്തുതിച്ച്, നമസ്കരിച്ച് പറഞ്ഞു: "ഹേ ബ്രഹ്മദേവ! എനിക്കു ശ്രീരാമഭക്തനായിരിക്കുന്ന ഒരു സൽപുത്രനുണ്ടാവാനായി അനുഗ്രഹിക്കണം." ഇതു കേട്ട് ബ്രഹ്മദേവൻ, "നിനക്ക് അങ്ങിനെതന്നെ സംഭവിക്കും"—എന്നു പറഞ്ഞു മറയുകയും ചെയ്തു.

പിന്നെ കുറച്ചുകാലം കഴിഞ്ഞപ്പോൾ മേരുദേവിക്കു ഗർഭമുണ്ടായി. ഒരു പുത്രൻ ജനിച്ചു. ആ ദിവ്യനായ പുത്രന് ഭദ്രൻ എന്നു പേർവിളിച്ചു. ആ ഭദ്രൻ ബാല്യത്തിൽതന്നെ ശ്രീരാമഭക്തനായി ഭവിച്ചു. ഭദ്രൻ ശ്രീരാമഭക്തനായി ഭവിച്ചു വേറെ ഒരു കാരണവും ഉണ്ട്. ത്രേതായുഗത്തിൽ ദശരഥപുത്രനായ ശ്രീരാമൻ അച്ഛന്റെ കല്പനയെ അനുസരിച്ച് വനവാസത്തിന്നുപോയി ദണ്ഡകാരണ്യത്തിൽ പ്രവേശിച്ച് സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ, സീതാലക്ഷ്മണസമേതനായിരിക്കുന്ന ശ്രീരാമന് വളരെ ക്ഷീണംതോന്നി. അപ്പോൾ മുമ്പിൽ വളരെ വിസ്താരമുള്ളതായ ഒരു പാറ കണ്ടു. അതിൽ കുറെനേരം ഇരുന്നു വിശ്രമിച്ചു. അപ്പോൾ ഉണ്ടായ സൌഖ്യത്താൽ ശ്രീരാമൻ ആ പാറയെ നോക്കി പറഞ്ഞു: "നീ ഞങ്ങളുടെ മാർഗ്ഗായാസം തീർത്തു സുഖിപ്പിച്ചു

വല്ലോ. ഒരം സുകൃതവിശേഷംകൊണ്ട് നീ അധികം താമസിക്കാതെ മഹാത്മാവിന്ന പുത്രനായി ഭവിച്ച് ഞങ്ങൾക്ക് അത്യന്തം പ്രിയനായി ഭവിക്കും"—എന്നിങ്ങിനെ പറഞ്ഞ് അവർ മൂന്നുപേരും വനത്തിൽക്കൂടി പോവുകയും ചെയ്തു. ആ പാറ ജഡരൂപമായിരുന്നിട്ടും, ശ്രീരാമപ്രസാദത്താൽ മുനിപുത്രനായി ഭവിച്ചു, എന്ന മാത്രമല്ല, പൂൎവ്വസ്മരണയും ഉണ്ടായി. അനന്തരം, ഭദ്രൻ സീതാപതിയുടെ വാക്കിനെതന്നെ സ്മരിച്ചുംകൊണ്ട്, അനേകകാലം ആ ദയാനിധിയെ കുറിച്ചു തപസ്സുചെയ്തു. അനന്തരം, ഭക്തവത്സലനായിരിക്കുന്ന ശ്രീനാരായണസ്വാമി, ശ്രീരാമരൂപം ധരിച്ച് സീതാലക്ഷ്മണസമേതനായി ഭദ്രന്റെ മുമ്പിൽ പ്രത്യക്ഷമായി ഇങ്ങിനെ പറഞ്ഞു: "ഹെ ഭദ്ര! നിന്റെ തപസ്സുകൊണ്ട് ഞാൻ പ്രസന്നനായി. നിനക്ക് എന്തു വരമാണ് വേണ്ടതു്, പറയുക." ഇതുകേട്ട് ഭദ്രൻ ആനന്ദപരവശനായിട്ട് കണ്ണുകൾ മിഴിച്ചു നോക്കുമ്പോൾ, നീലമേഘത്തിന്റെ നിറമുള്ളദേഹത്തോടുകൂടി സൎവ്വാഭരണഭൂഷിതനായി കോടിമന്മഥതുല്യനായിരിക്കുന്ന ശ്രീരാമസ്വാമിയേയും, നീലമേഘത്തിന്റെ മദ്ധ്യത്തിൽ മിന്നുന്ന മിന്നലിന്ന തുല്യയായ ജാനകീദേവിയേയും, അതി സുകുമാരനായി ധനുൎബ്ബാണധരനായിരിക്കുന്ന ലക്ഷ്മണനേയും കണ്ട്, അനേകം നമസ്കാരങ്ങൾ ചെയ്തു്, സ്തോത്രങ്ങളാൽ സ്തുതിച്ചു ഇങ്ങിനെ പറഞ്ഞു: "ഹെ ജാനകീരമണ! എന്നെ ജഡരൂപമാണെന്നു വെച്ച് തള്ളിക്കളയാതെ അനുഗ്രഹിപ്പാൻ വേണ്ടി, എന്റെ മുമ്പിൽ പ്രത്യക്ഷനായല്ലോ. ബ്രഹ്മരുദ്രാദികൾക്കും ലഭിക്കാത്തതായ ഈ ദൎശനംകൊണ്ടുതന്നെ ഞാൻ കൃതകൃത്യനായി ഭവിച്ചു. എങ്കിലും ഞാൻ ഒരു വരം മാത്രം അപേക്ഷിക്കുന്നു. ജാനകീലക്ഷ്മണസമേതനായി, ഈ ദിവ്യവിഗ്രഹത്തോടെ, എപ്പോഴും ഭവാൻ എന്റെ ശിരസ്സിൽ വസിച്ച്, എന്നെ അനുഗ്രഹിച്ചു രക്ഷിക്കണം". ഇതുകേട്ട് ശ്രീരാമൻ പറഞ്ഞു: "ഹെ ഭദ്ര! നിന്റെ ഇഷ്ടപ്രകാര

മുള്ളവരം ഞാൻ നിനക്കു തന്നു. ആദിത്യചന്ദ്രന്മാർ ഉള്ള വരെക്കും ഞങ്ങൾ നിന്റെ ശിരസ്സിൽ വസിച്ച് ഭക്തരക്ഷണം ചെയ്യാം. ഭക്തിയോടുകൂടി നിന്നെ പ്രദക്ഷിണം ചെയ്യുന്നവക്കും ദശ്നം ചെയ്യുന്നവക്കും സർവ്വാഭീഷ്ടസിദ്ധിയും ഉണ്ടാവും. ഇതു മാത്രമല്ല, പണ്ട് ഭഗീരഥൻ ആകാശഗംഗയെ ഭൂലോകത്തിൽ കൊണ്ടുവന്നതുപോലെ, ഗൌതമമുനി മലയപർവ്വതത്തിൽനിന്ന് ഗോദാവരിനദിയെ കൊണ്ടുവരും. ആ നദി ഇവിടെ ഗൌതമി എന്ന പേരോടുകൂടെ പ്രവാഹിച്ചുകൊണ്ടിരിക്കും. ആ നദിയിൽ സ്നാനപാനങ്ങൾ ചെയ്യുന്ന ജനങ്ങൾക്ക് സകല പാപവും നശിക്കും. അതുകൊണ്ട്, ആ നദിതന്നെയാണ് വിരജാനദി, ഞാൻ വസിക്കുന്നതിന്റെ ശിരഃപ്രദേശംതന്നെയാണ് വൈകുണ്ഠം, എന്ന് വിശ്വസിച്ച്, ഇവിടെ വന്ന് സ്നാനാനുഷ്ഠാനങ്ങൾ ചെയ്യുന്നവക്കു ഇഹലോകത്തിൽ സകല സുഖങ്ങളും സിദ്ധിച്ച് അന്ത്യത്തിൽ എന്റെ വൈകുണ്ഠലോകവും ലഭിക്കും സംശയമില്ല". ഇങ്ങിനെ ശ്രീരാമചന്ദ്രൻ ഭദ്രനോടു പറഞ്ഞ്, ആ പർവ്വതത്തിന്റെ ശിരസ്സിൽ അധിവസിക്കുകയും ചെയ്തു. അന്നുമുതൽ ആ ഭദ്രാചലക്ഷേത്രം കലിയുഗവൈകുണ്ഠമെന്ന് ലോകത്തിലെല്ലാം പ്രസിദ്ധപ്പെട്ടു. വിശേഷിച്ച്, കലിയുഗത്തിൽ ധർമ്മം കുറഞ്ഞും, അധർമ്മം വർദ്ധിച്ചും, ബ്രാഹ്മ ക്ഷത്രിയ വൈശ്യ ശൂദ്രാദികൾ അവരവരുടെ വർണ്ണാശ്രമധർമ്മങ്ങളെ ഉപേക്ഷിച്ച് നിരീശ്വരമതത്തെ ആശ്രയിച്ചും, അല്പായുസ്സുകളായും മന്ദഭാഗ്യന്മാരായും പരിതപിക്കുന്ന മനുഷ്യർക്ക്, അനായാസേന സൽഗതിയെ കൊടുക്കുവാൻ അഭയഹസ്തത്തെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന ശ്രീതാരകബ്രഹ്മസ്വരൂപിയായിരിക്കുന്ന ഭദ്രാചലരാമമൂർത്തിയെ, ശ്രീരാമനവമിദിവസം കണ്ടു വന്ദിച്ച്, തുളസികൊണ്ടു പൂജിച്ച് അന്ന് രാത്രി ഉറങ്ങാതെ, ശ്രീരാമനാമകീർത്തനങ്ങളെ ചെയ്തുകൊണ്ടിരുന്നാൽ, മുമ്പുള്ള മൂന്നു യുഗങ്ങളിൽ തപസ്സുകൊണ്ടും യോഗംകൊണ്ടും യാ

ഗാകൊണ്ടും വ്രതങ്ങൾകൊണ്ടും ലഭിക്കവോൻ കഴിയാത്ത സൽഗതിയെ ലഭിക്കാവുന്നതാണ്. ശ്രീരാമസ്വാമിയുടെ അനുജ്ഞയാൽ സകല തീൎത്ഥങ്ങളും ആ ഭദ്രാചലത്തിൽ വന്നു അധിവസിക്കുന്നു. സകല ദേവന്മാരും അവിടെ വന്നു വസിക്കുന്നു. ത്രിലോകസഞ്ചാരിയായ നാരദമുനി, ആ ക്ഷേത്രമഹിമയെ ബ്രഹ്മദേവൻ പറഞ്ഞറിഞ്ഞിട്ട്, ആ രാഘവക്ഷേത്രത്തിൽ വന്ന് ഗൌതമീനദിയുടെ തീരത്തിൽ, രാമകഥയെ ഗാനംചെയ്തുകൊണ്ട് വളരെക്കാലം ഇരുന്ന്, പിന്നെ ബ്രഹ്മലോകത്തേക്കു പോയി. ഇങ്ങിനെ പല ഋഷികളും ആ ക്ഷേത്രത്തിൽ വന്ന് ശ്രീരാമചന്ദ്രനെ സേവിക്കുന്നു. അതുകൊണ്ട്, ഏതു മഹാപാപിയായ മനുഷ്യനും ആ ക്ഷേത്രത്തിൽ പോയി മൂന്നുദിവസം ശ്രീരാമചന്ദ്രനെ സേവിച്ചാൽ, സകല പാപങ്ങളും നശിച്ച് ശാശ്വതസുഖപ്രാപ്തിയുണ്ടാവുമെന്നതിന്ന് യാതൊരു സംശയവുമില്ല. ആ ക്ഷേത്രത്തിന്റെ മാഹാത്മ്യം പറയുവാൻ ആയിരം നാവുള്ള ആദിശേഷനാലും സാദ്ധ്യമാവുന്നതല്ല. ആ ഭദ്രാചലക്ഷേത്രത്തേയും ഭദ്രാചലരാമദാസനേയും കേൾക്കാത്തവർ ചുരുക്കും എങ്കിലും ഞാൻ ആ ക്ഷേത്രമഹിമയെ ചുരുക്കി പറഞ്ഞു.

## ഏഴുപത്തൊമ്പതാംസൎഗ്ഗം.

### ഭദ്രാചലരാമദാസചരിതം.

ഇനി ഭക്താഗ്രഗണ്യനായ രാമദാസന്റെ ഉല്പത്തിയെ പറയുന്നു: പണ്ട്! ഹൈദ്രാബാദ് എന്ന രാജ്യത്തിൽ, ധാനിഷാ എന്ന പേരായ ഒരു രാജാവുണ്ടായിരുന്നു. ആ രാജാവ് തുലുക്കജാതിയാണെങ്കിലും, വളരെ ന്യായത്തോടെ രാജ്യപരിപാലനം

ചെയ്തുവന്നു. ആ രാജാവിന്റെ മന്ത്രിമാർ രണ്ടു ബ്രാഹ്മണർ ആയിരുന്നു. അവരുടെ ഒരു സഹോദരിയെ കുറെ ദൂരത്തിൽ ഒരു ബ്രാഹ്മണനു വിവാഹം ചെയ്തുകൊടുത്തു. ആ ബ്രാഹ്മണൻ ശ്രീരാമഭക്തനായിരുന്നു. എപ്പോഴും ശ്രീരാമധ്യാനം ചെയ്തുകൊണ്ടും, ശ്രീരാമഭക്തന്മാരെ പൂജിച്ചുകൊണ്ടും, വസിക്കുന്ന കാലത്ത്, ഒരു പുത്രനുണ്ടായി. ആ കുട്ടിയാണ് രാമദാസൻ. കുട്ടി ക്രമത്തിൽ വളൎന്ന് വിദ്യാഭ്യാസം തുടങ്ങി. നാലുവേദം, ആറു ശാസ്ത്രം, പതിനെട്ടുപുരാണം ഇതുകളിലെല്ലാം രാമദാസൻ സമൎത്ഥനായി ഭവിച്ചു. ഒരുദിവസം ചില പൌരാണികന്മാർകൂടി പുരാണം വായിക്കുമ്പോൾ, രാമദാസൻ അവിടെ ചെന്ന്, അവർ ബാലരാമായണം വായിക്കുന്നതു മുഴുവൻകേട്ട് ആനന്ദപരവശനായിട്ട് ഇങ്ങിനെ വിചാരിച്ചു: "ഹാ ഞാൻ ആ ശ്രീരാമൻ ജനിച്ചപ്പോൾ ജനിച്ചില്ലല്ലോ. എന്നാൽ ഹനുമാൻ സുഗ്രീവൻ മുതലായവരെപ്പോലെ ഞാനും ദാശരഥിക്ക് ദാസ്യം ചെയ്യുമായിരുന്നു. ഹാ! അവരെല്ലാം എത്ര പുണ്യവാന്മാർ! ഹെ ദീനബന്ധോ! ശ്രീരാമപ്രഭോ! ഭവദ്ദാസനായിരിക്കുന്ന എന്റെ മേൽ കൃപ ചെയ്ത് ഭവദ്ദൎശനം തന്ന് എന്നെയും രക്ഷിക്കണെ. ഭവദ്ദൎശനത്തിന് എനിക്ക് എപ്പോഴാണ് സംഗതി വരുന്നത്?" എന്നിങ്ങിനെ വിചാരിച്ച്, ശ്രീരാമങ്കൽതന്നെ മനസ്സിനെ സമൎപ്പിച്ചുകൊണ്ട്, ദിവസം കഴിച്ചുകൊണ്ട്, ദിവസം കഴിച്ചുകൊണ്ടിരിക്കുമ്പോൾ, അച്ഛൻ മരിച്ചു. അച്ഛനു വേണ്ടുന്ന പിതൃക്രിയകളെല്ലാം ചെയ്ത്, അമ്മയും അച്ഛന്റെകൂടെ മരിച്ചു. അവൎക്ക വേണ്ടുന്നതെല്ലാം ചെയ്തതിന്റെ ശേഷം, അച്ഛൻ പൂജിച്ചിരുന്ന ശ്രീരാമവിഗ്രഹത്തെ അതിഭക്തിയോടെ പൂജിച്ചുതുടങ്ങി. ദിവസംപ്രതി ദേവാരാധനപ്പെട്ടിയെടുത്ത് കുളക്കരയിൽ കൊണ്ടുപോയി വെച്ച്, കുളിയും പൂജയും മററും കഴിച്ച്, ഗൃഹത്തിലേക്ക മടങ്ങിവരും. ഇങ്ങിനെ നടന്നുവരുമ്പോൾ, ഒരുദിവ

സം, രാമദാസൻ പതിവുപോലെ കുളികഴിഞ്ഞ് പെട്ടിതുറന്ന് അഭിഷേകംകഴിച്ചു, പട്ടുവസ്ത്രവും ആഭരണങ്ങളും നല്ല പുഷ്പമാലകളും ചാർത്തി, നെററിയിൽ കസ്തൂരികൊണ്ടു തിലകംചേർത്ത് സുഗന്ധദ്രവ്യങ്ങൾപൂശി, ധൂപദീപനൈവേദ്യങ്ങളും സമർപ്പിച്ച്, മനസ്സു മുഴുവനും ശ്രീരാമങ്കൽ ലയിപ്പിച്ച്, കണ്ണടച്ചു, ശ്രീരാമചന്ദ്രന്റെ ദിവ്യവിഗ്രഹത്തെ ധ്യാനിച്ചുകൊണ്ടിരിക്കെ, കാശിദേശവാസിയായ കപീർ ദാസൻ അവിടെ വന്ന് കണ്ണടച്ച് ധ്യാനിച്ചുകൊണ്ടിരിക്കുന്ന രാമദാസന്റെ മുഖലക്ഷണത്തെകണ്ട്, ''ഇവൻ കുറെ ധന്യനായിരിക്കുന്നു. ഇവന്റെ ഭക്തിയെ ഒന്നു പരീക്ഷിക്കണം''—എന്നുവിചാരിച്ച്, ആ പെട്ടിയെഎടുത്തു കുളത്തിൽഇട്ട്, കുളത്തിൻ മുകളിൽതന്നെ ചെന്നു നില്ക്കുകയും ചെയ്തു. രാമദാസൻ ധ്യാനംകഴിഞ്ഞ് കണ്ണുകൾ മിഴിച്ചു നോക്കിയപ്പോൾ, ദേവാരാധനപ്പെട്ടി കണ്ടില്ല. പരിഭ്രമത്തോടെ നാലുദിക്കിലും നോക്കിയപ്പോൾ, കുളത്തിന്റെ മുകളിൽ ഒരു തുലുക്കൻ നില്ക്കുന്നതു കണ്ടു. ''അവന്ന് ഈ പെട്ടികൊണ്ടു ആവശ്യമില്ല; അതുകൊണ്ട് അവൻ എടുത്തിരിക്കയില്ല'' എന്ന് വിചാരിച്ച്, അതിദുഃഖത്തോടെ കരയുവാൻ തുടങ്ങി. ''പരമ്പരയായി പൂജിച്ചുവന്ന ദേവാരപ്പെട്ടി പോയല്ലോ; ഇനി ഞാൻ എങ്ങിനെ ജീവിച്ചിരിക്കും?'' എന്നു പറഞ്ഞു ഉറക്കെ നിലവിളിച്ചുകൊണ്ടു ഭൂമിയിൽ വീണു മൂർഛപ്രാപിച്ചു. അതുകണ്ട്, കപീർദാസൻ ഓടിവന്ന്, ''ഹേ ബ്രാഹ്മണ! ഭവാൻ എന്തിനാണു ഭൂമിയിൽ വീണ് ഉരുണ്ടു കരയുന്നത്?'' എന്നു ചോദിച്ചു. അതുകേട്ട് രാമദാസൻ, ''ഞാൻ പൂജിക്കുന്ന പെട്ടി കാണ്മാനില്ല; അതാണ് കരയുന്നതു''—എന്നു പറഞ്ഞു. അപ്പോൾ കപീർദാസൻ, അതിലുള്ള മൂർത്തിയുടെ പേരെന്താണെന്നു ചോദിച്ചു. അതിന്ന് രാമദാസൻ, സീതാലക്ഷ്മണഭരതശത്രുഘ്നഹനുമൽസമേത ശ്രീരാമമൂർത്തിയാണെന്നു പറഞ്ഞു. അപ്പോൾ കപീർദാസൻ, ''ഭവാൻ പൂജിക്കുന്ന

തു് സത്യമാണെങ്കിൽ, ആ മൂൎത്തിയെ മൂന്നുപ്രാവശ്യം വിളിക്കുക. എന്നാൽ അതു പെട്ടിയോടുകൂടി വരും"—എന്നു പറഞ്ഞു. അതു കേട്ടു്, രാമദാസൻ, ശ്രീരാമചന്ദ്രമൂൎത്തി! എന്നു് മൂന്നുപ്രാവശ്യം വിളിച്ചു; എന്നിട്ടും പെട്ടി വന്നില്ല. അപ്പോൾ രാമദാസൻ പിന്നേയും കരയുവാൻ തുടങ്ങി. കപീർദാസൻ, ഇവന്റെ ഭക്തി ഗുരുവില്ലാത്ത ഭക്തിപോലെ തോന്നുന്നുവല്ലോ, എന്നു വിചാരിച്ചു്, രാമദാസനെ എഴുനില്പിച്ചു് സമാധാനപ്പെടുത്തി, 'ശ്രീതാരക'മന്ത്രം ഉപദേശിച്ചു. "ഇനി കുറച്ചുകാലം കഴിഞ്ഞാൽ, നിനക്കു ഭഗവാൻ പ്രസന്നനാവും", എന്നും പറഞ്ഞു്, മൂന്നുപ്രാവശ്യം ശ്രീരാമചന്ദ്രമൂൎത്തി! എന്നു് വിളിച്ചു. അപ്പോൾ പെട്ടി കുളക്കരയിൽ കാണാറായി; അതുകണ്ടു് രാമദാസൻ സന്തോഷത്തോടുകൂടെ പെട്ടിയെ എടുത്തു് കപീർദാസന്റെ കാക്കൽ സാഷ്ടാംഗമായി വീണു നമസ്കരിച്ചു്, "ഹേ! ഗുരുസ്വാമി! ഭവാനെ ഞാൻ ഇനി എപ്പോഴാണു് കാണുന്നതു്"—എന്നു ചോദിച്ചു. അപ്പോൾ കപീർദാസൻ, "നീ എപ്പോൾ വിചാരിക്കുന്നുവോ അപ്പോൾ കാണാം"—എന്നുപറഞ്ഞു പോവുകയും ചെയ്തു.

പിന്നെ, രാമദാസൻ ദേവാരാധനപ്പെട്ടി എടുത്തു് ഗൃഹത്തിൽ കൊണ്ടുപോയി വെച്ചു. താരകമന്ത്രോപദേശം ലഭിച്ചതുകൊണ്ടു് അതി സന്തുഷ്ടനായി. അതിൽ തന്നെ മനസ്സിനെ ലയിപ്പിക്കുക നിമിത്തം, കണ്ണിൽ കാണുന്ന സൎവ്വപ്രപഞ്ചവും മിഥ്യയാണെന്നുള്ള ബോധത്തോടുകൂടി ദിവസം കഴിച്ചുവന്നു. ആ കാലത്തു് ആ രാജ്യനിവാസികൾ എല്ലാവരുംകൂടി രാമദാസന്നു ഗൃഹത്തിൽ ആരും ഇല്ലല്ലോ എന്നു വിചാരിച്ചു്, ഗുണവതിയായ ഒരു സ്ത്രീയെ വിവാഹം ചെയ്യിച്ചു. കുറെക്കാലം കഴിഞ്ഞപ്പോൾ, അവൎക്കു ഒരു പുത്രനുണ്ടായി. ആ കുട്ടിയേയും രക്ഷിച്ചു. അച്ഛൻ സമ്പാദിച്ചുവെച്ച സ്വത്തുകൊണ്ടു് സാധുസേവയും അഗതികൾക്കും മററും ഉപചാരവും ചെയ്തുകൊണ്ടു് വസിക്കുന്നകാ

ലത്തു്, ഒരു ദിവസം വളരെ ഭക്തന്മാർ വന്നു. അവക്കു ഭക്ഷണം തെയ്യാറാക്കുവാൻവേണ്ടി, രാമദാസന്റെ ഭാൎയ്യ ജാഗ്രതയായി പണി എടുക്കുമ്പോൾ, കുട്ടി പതുക്കെ നീന്തിപ്പോയി അരി വാൎത്തിരിക്കുന്ന കഞ്ഞിയിൽ വീണു മരിച്ചുപോയി. രാമദാസന്റെ ഭാൎയ്യ അതുകണ്ടു് കുട്ടിയെ എടുത്തു്; വേഗം അവൾ തന്നെ മനസ്സിനെ സമാധാനപ്പെടുത്തി. "ഈ കുട്ടി ഏതായാലും മരിച്ചുകളഞ്ഞു. ഇനി ഞാൻ എത്ര സങ്കടപ്പെട്ടാലും നിവൃത്തിയില്ല. ഈ വിവരം ഭൎത്താവൊ മററുള്ളവരൊ അറിഞ്ഞാൽ, വന്ന സാധുക്കൾ എല്ലാം ഊണു കഴിക്കാതെ മടങ്ങിപ്പോകും. അതുകൊണ്ടു്, ഞാൻ ഇപ്പോൾ പറയുന്നില്ല"—എന്നു് വിചാരത്തോടെ ഒരു മുക്കിൽ വെച്ചു് ഒരു പായകൊണ്ടു മൂടിപ്പോകയും ചെയ്തു. വേഗം ഭക്ഷണവും മററും തെയ്യാറാക്കി, വന്നവക്കു നല്ലവണ്ണം ഭക്ഷണം കൊടുത്തയച്ചതിന്റെ ശേഷം, രാമദാസനോടു കുട്ടി മരിച്ച വൃത്താന്തമെല്ലാം പറഞ്ഞു. ഇതെല്ലാം കേട്ടു് രാമദാസൻ ഭാൎയ്യയെ വളരെ ശ്ലാഘിച്ചു.

അനന്തരം മരിച്ച കുട്ടിയെ എടുത്തു് സമീപമുള്ള ശ്രീരാമസ്വാമിക്ഷേത്രത്തിൽ കൊണ്ടുപോയി കിടത്തി; ശ്രീരാമസ്വാമിയെ സങ്കടത്തോടെ സ്തുതിക്കുവാൻ തുടങ്ങി. ആ സങ്കടം കണ്ടു് ശ്രീരാമമൂൎത്തിക്കു കൃപയുണ്ടായി, ആ കുട്ടിക്കു ജീവനെ കൊടുത്തു. കുട്ടി ഉറക്കത്തിൽ നിന്നു് ഉണരുന്നതുപോലെ എഴുനീററു. അതു കണ്ടു്, രാമദാസൻ എല്ലാം ഭഗവൽചേഷ്ടിതം എന്നു് നിശ്ചയിച്ചു്, കുട്ടിയെ എടുത്തുകൊണ്ടു് ഗൃഹത്തിൽപോയി ഭാൎയ്യക്കു കൊടുത്തു; പിന്നേയും സാധുസേവ ചെയ്തുകൊണ്ടിരുന്നു. ഇങ്ങിനെയിരിക്കുമ്പോൾ രാമദാസനു് ശ്രീരാമമൂൎത്തിയെ പ്രത്യക്ഷമായി കണ്ടു സേവിക്കേണമെന്നുള്ള ആഗ്രഹം കലശലായിത്തുടങ്ങി.

ഒരുദിവസം കപീർദാസനെ വിചാരിച്ചപ്പോൾ, കപീർദാസൻവന്നു് ശിഷ്യനോടു്, നിനക്കു് എന്താണു് വ്യസനമുണ്ടായ

തെന്ന് ചോദിച്ചു. ഗുരുവിനെ കണ്ടു രാമദാസൻ വേഗം പൂജിച്ചിരുത്തി, ഭക്തിയോടുകൂടെ പറഞ്ഞു: "ഇനിക്ക് ഭവാനെ കണ്ടതുകൊണ്ടുതന്നെ ശ്രീരാമദൎശനം ലഭിച്ചതുപോലെയായി. എങ്കിലും ശ്രീരാമസ്വാമിയെ പ്രത്യക്ഷമായികണ്ട് സേവിക്കേണമെന്ന വലുതായ ആഗ്രഹം ഉണ്ട്. ഭവാന്ന് രണ്ടുമൂന്നുപ്രാവശ്യം ശ്രീരാമസ്വാമി പ്രത്യക്ഷമായ വൃത്താന്തം ഞാൻ കേട്ടിട്ടുണ്ട്. അതുകൂടാതെ, ഭവാൻ മൂന്നുപ്രാവശ്യം വിളിച്ചപ്പോൾ എന്റെ ദേവാരാധനപ്പെട്ടി കുളക്കരയിൽ കൊണ്ടുവന്നുവെച്ചതും, ഞാൻ കണ്ടുവല്ലൊ. ശ്രീരാമചന്ദ്രൻ ഭക്തന്മാൎക്ക സുലഭനാണെന്നുള്ള കാൎയ്യം വാദമില്ലാത്തതാണ്. അതുകൊണ്ട് ഇനിക്കും ആ ജാനകീപതിയുടെ ദൎശനം സിദ്ധിപ്പിച്ചുതരണം. അതിന്നു ഭവാൻ പ്രസാദിക്കണം"— എന്നിങ്ങിനെ രാമദാസൻ വളരെ വിനയത്തോടുകൂടി അപേക്ഷിക്കുന്നതു കേട്ടിട്ട് കബീർദാസൻ പറഞ്ഞു:— "ഹേ ഭക്തശ്രേഷ്ഠ! ശ്രീരാമചന്ദ്രനെ പ്രത്യക്ഷമായി കാണുന്നതു വളരെ പ്രയാസമായ കാൎയ്യമാണ്. ഭഗവൽ ഭക്തി ലഭിക്കുന്നതുതന്നെ അതി ദുൎല്ലഭമാണ്. നിനക്ക ഭക്തി കിട്ടീട്ടുണ്ടല്ലൊ. അതുതന്നെ മഹാഭാഗ്യമായി. കുറെ ദിവസംകൂടി ഭക്തിയോടെ ഭഗവാനെ ഭജിച്ചുകൊണ്ടിരിക്കുക. എന്നാൽ നിന്റെ ആഗ്രഹം സാധിക്കും"—ഇതുകേട്ട്, രാമദാസൻ അതിസങ്കടത്തോടെ പിന്നേയും, "ഹേ ഗുരുസ്വാമി! ഈ ദേഹമൊ ഏററവും അനിത്യം. ദേഹത്തെ വിട്ട് ആത്മാവ് എപ്പോഴാണ് പോകുന്നത് എന്ന് ആൎക്കും നിശ്ചയിപ്പാൻ പ്രയാസം. ഈ ദേഹത്തോടുകൂടിയിരിക്കുമ്പോൾ തന്നെ ശ്രീരാമദൎശനം ലഭിച്ചില്ലെങ്കിൽ, എന്റെ മനുഷ്യജന്മംകൊണ്ടു എന്തു പ്രയോജനമാണ്? ഭവാൻ വിചാരിച്ചാൽ ഇതു കഴിയാത്ത കാൎയ്യമല്ലല്ലൊ. അതുകൊണ്ട് എന്റെമേൽ കൃപയുണ്ടായി ഇപ്പോൾ തന്നെ സാധിപ്പിച്ചുതരണം"— എന്നുപറഞ്ഞു കരയുവാൻ തുടങ്ങി. കബീർദാസൻ ഇതുകണ്ടു

വളരെ ദയയോടുകൂടി, "രാമദാസ! നീ വ്യസനിക്കേണ്ട. നാളെ പതിനേഴ നാഴികയാകുമ്പോൾ, ഭഗവാൻ വരും. നീ കണ്ടു സേവിക്കുക"—എന്നു പറഞ്ഞു പോവുകയും ചെയ്തു.

ഉടനെ രാമദാസൻ, നാളെ ഭഗവാൻ വരും എന്നുള്ള സന്തോഷംകൊണ്ടു മതിമറന്നവനായിട്ട്, ഭഗവാനെ സൽക്കരിപ്പാനായി വളരെ വിശേഷമായി ഒരുക്കിത്തുടങ്ങി. സ്വാമിക്കു ഇരിക്കുവാൻ ഒരു കട്ടിലിന്മേൽ വിശേഷമായ പട്ടുകിടക്ക വിരിച്ച് നല്ല പട്ടുതലയണ്ണകളും വെച്ച്, വളരെ സുഗന്ധദ്രവ്യങ്ങൾ തളിച്ച്, നല്ല പുഷ്പങ്ങളും പനിനീരും ചന്ദനവും മററും തെയ്യാറാക്കിവെച്ച് കാത്തിരുന്നു. കബീർദാസൻ തന്റെ ആശ്രമത്തിൽ ചെന്ന് ഭഗവാനെ സ്തുതിക്കുവാൻ തുടങ്ങി. അപ്പോൾ ശ്രീരാമചന്ദ്രൻ വന്ന്, "ഹെ ഭക്ത! നീ എന്തിനാണ് എന്നെ വിളിച്ചത്? നിനക്ക് എന്തു ദുഃഖമാണ് സംഭവിച്ചത്"—എന്നു ചോദിച്ചു. അപ്പോൾ കബീർ പറഞ്ഞു: "ഹെ ജഗദീശ! എള്ളിന്നുള്ളിൽ എണ്ണപോലെ, സകലത്തിലും വ്യാപിച്ചിരിക്കുന്ന ഭവാൻ, എന്റെ മനോരഥത്തെ അറിഞ്ഞില്ലെന്നു പറയുന്നവല്ലാ. എന്നാൽ ഞാൻ പറയാം. എന്റെ ശിഷ്യനായും ഭക്തനായും ഇരിക്കുന്ന ഒരു ബ്രാഹ്മണൻ ഭവാനെ പ്രത്യക്ഷമായി കണ്ടു സേവിക്കേണമെന്ന് എന്നോടപേക്ഷിച്ചു. നാളെ പതിനേഴനാഴികക്കു ഭഗ ഭഗവാൻ വരും എന്നും ഞാൻ പറഞ്ഞിട്ടുണ്ട്. അതിനെ ഭവാൻ യഥാർത്ഥമാക്കി തരണം. ആ ഭക്തന്റെ മേൽ കൃപചെയ്ത് അവന്റെ ഗൃഹത്തിൽപോയി അവൻചെയ്യുന്ന പൂജയെ സ്വീകരിക്കേണം."— ഇതു കേട്ട് ഭഗവാൻ, അങ്ങിനെ ചെയ്യാമെന്നുപറഞ്ഞു.

പതിനേഴ നാഴികയാകുമ്പോൾ, ഭഗവാൻ ഒരു മഹിഷരൂപംധരിച്ച് ചേറിൽകിടന്ന് ഉരുണ്ട്, രാമദാസന്റെ ഗൃഹത്തിന്റെ അകത്തേക്കു ഒടിച്ചെന്ന്, ബ്രാഹ്മണനും മററും ഭക്ഷണം ക

ഴിക്കുന്നതിന്റെ മദ്ധ്യത്തിൽകൂടി ഓടി, വിശേഷമായി വിരിച്ചിരിക്കുന്ന കട്ടിലിന്മേൽ കിടന്ന് ഉരുളുവാൻ തുടങ്ങി. അതുകണ്ടു രാമദാസൻ അതികോപത്തോടെ വടിയെടുത്ത് ആ മഹിഷത്തിന്റെ പുറത്തു നല്ല അടി അടിച്ച് ഓടിച്ചു. പിന്നെ വേഗം കട്ടിലെല്ലാം വെടിപ്പാക്കി, വേറെ വിരിച്ചു, ഭഗവാനുള്ള സാധനങ്ങളെല്ലാം വേറെ തയ്യാറാക്കി, എപ്പോഴാണ് ശ്രീരാമസ്വാമി വരുന്നത് എന്നു നോക്കിക്കൊണ്ടിരുന്നു.

ഭഗവാൻ സ്വന്തം രൂപം ധരിച്ച്, കബീർദാസന്റെ അടുക്കൽ ചെന്നു, "ഹേ ഭക്ത! നിന്റെ വാക്കുകേട്ട് ഞാൻ അപമാനപ്പെട്ടതു നോക്കുക"— എന്നു പറഞ്ഞ് തന്റെ പുറത്തു കിടക്കുന്ന അടികളെ കാണിച്ചുകൊടുത്തു. അതു കണ്ട് കബീർ വളരെ വ്യസനത്തോടെ, "ഹേ സ്വാമിൻ! ഭവാൻ എന്തുരൂപമായിട്ടാണ് അവിടെ പോയത്"— എന്നു ചോദിച്ചു. "ഞാൻ മഹിഷരൂപം ധരിച്ച് ചോറിൽ പുരണ്ട് കട്ടിലിന്മേൽ വീണതുണ്ട്"— എന്നു ഭഗവാൻ പറഞ്ഞപ്പോൾ, കബീർദാസൻ, "ഹേ സ്വാമി! ഭവാൻ അങ്ങിനെയുള്ള രൂപം ധരിച്ചാൽ അടിക്കാതെ അവർ എന്തു ചെയ്യും?"— എന്നു പറഞ്ഞു. ഇതുകേട്ട് ഭഗവാൻ, "ഹേ ഭക്ത! രാമദാസനു ഭക്തി പോരാ; എന്നെ കാണണമെങ്കിൽ ഇനിയും കുറേദിവസം കഴിയട്ടെ"—എന്നു പറഞ്ഞു മറഞ്ഞു.

രാമദാസൻ സന്ധ്യാകാലംവരെയും ഭഗവാനെ കാത്തിരുന്നിട്ടും കാണാത്തതിനാൽ, വ്യസനപരവശനായി കബീർദാസനെ ചിന്തിച്ചു. അപ്പോൾ കബീർദാസൻ വന്നു. രാമദാസൻ വളരെ ഭക്തിയോടെ പൂജിച്ചിരുത്തി അതിസങ്കടത്തോടെ പറഞ്ഞു. "പതിനേഴു നാഴികയ്ക്കു ഭഗവാൻ വരുമെന്നല്ലേ പറഞ്ഞത്? എന്റെ നിർഭാഗ്യംകൊണ്ടു ഭവാന്റെ വാക്കും മിത്ഥ്യയായല്ലോ". അതുകേട്ട് കബീർ പറഞ്ഞു: "മഹിഷരൂപം ധരിച്ചു ഭഗവാൻ വന്നില്ലേ? അപ്പോൾ നീ വടികൊണ്ട് അടിക്കുകയല്ലേ ചെയ്തത്?"— ഇതു

കേട്ട രാമദാസൻ, "ഹാ ജഗദീശ! എന്നെ വഞ്ചിക്കുകയോ ചെയ്തതു്? ഞാൻ ഇത്ര ബുദ്ധിയില്ലാത്തവനായല്ലൊ. എന്നെപ്പോലെ മഹാപാപികൾ ലോകത്തിൽ ആരെങ്കിലും ഉണ്ടോ? ഹരി! കഷ്ടം! ഞാൻ എന്തു മനുഷ്യനാണ്" എന്നിങ്ങിനെ പ്രലപിക്കുവാൻ തുടങ്ങി. അപ്പോൾ കബീർ പറഞ്ഞു. "നീ എന്തിനാണ് നിന്നെത്തന്നെ നിന്ദിക്കുന്നതു്? ശ്രീരാമദർശനത്തിന്നു നിനക്കു കാലമായിട്ടില്ല. അതുകൊണ്ടാണ്, നീ വ്യസനപ്പെടേണ്ടാ. ഭക്തിയോടുകൂടി ഭഗവാനെ സേവിക്കുക. അപ്പോൾ അതും സാധിക്കും"—എന്നു പറഞ്ഞു് സമാധാനിപ്പിച്ചു്, കബീർ പോകുകയും ചെയ്തു.



## എൺപതാംസർഗ്ഗം.

### ഭദ്രാചലരാമദാസചരിതം. (3)

അനന്തരം, രാമദാസൻ, കബീർദാസന്റെ വാക്കുപ്രകാരം, ശ്രീരാമസ്വാമിയെ ഭജിച്ചുകൊണ്ടും, ശ്രീരാമഭക്തന്മാൎക്കു ഭക്ഷണവും മററും കൊടുത്തു സേവിച്ചുകൊണ്ടും, ദിവസം കഴിച്ചുകൊണ്ടിരുന്നു. കുറെ ദിവസം കഴിഞ്ഞപ്പോഴെക്ക്, രാമദാസന്റെ അച്ഛൻ സമ്പാദിച്ച സ്വത്തുക്കളെല്ലാം അവസാനിച്ചു. ഭക്ഷണത്തിന്നും മററും ബുദ്ധിമുട്ടായി. എന്തിന്നു പറയുന്നു? ശ്രീരാമപൂജക്കു കർപ്പൂരം വാങ്ങുവാൻകൂടി നിവൃത്തിയില്ലാതായി. രാമദാസൻ ഇങ്ങിനെ കഴങ്ങുന്നതുകണ്ട്, ആ ഗ്രാമവാസികളെല്ലാം വളരെ പരിതപിച്ചു.

ഒരു ദിവസം രാമദാസൻ രാത്രി കിടന്നുറങ്ങുമ്പോൾ, ശ്രീരാമസ്വാമി, സ്വപ്നത്തിൽ, "ഹേ രാമദാസ! നീ വെറുതെ ദുഃഖി

ടേണ്ടു. നീ ഹൈദ്രാബാദിൽ പോയി ധാനീഷാവിനെ കണ്ടാൽ നിനക്ക് ഒരു ഉദ്യോഗം കിട്ടും. അതുകൊണ്ടു നീ സുഖിച്ചിരിക്ക"—എന്നു പറഞ്ഞു് മറഞ്ഞു. രാമദാസൻ ഉണൎന്നു് ആലോചിച്ചു. "ത്രൈലോക്യനാഥനായ ശ്രീരാമസ്വാമിയാണ് എനിക്ക സ്വപ്നം കാണിച്ചതു്. അതുകൊണ്ടു് ഞാൻ ഹൈദ്രാബാദിലേക്ക പോയി ധാനീഷാവിനെ കാണാം. അമ്മാമന്മാരും അവിടെ ഉണ്ടല്ലൊ."— ഈ നിശ്ചയത്തോടെ പിറ്റേദിവസം ഹൈദ്രാബാദിലേക്ക പോയി, അമ്മാമന്മാരെ കണ്ടു്, തന്റെ കഷ്ടാവസ്ഥകളെല്ലാം പറഞ്ഞറിയിച്ചു. അവർ രാമദാസനോടു കുളിപ്പാൻ പറഞ്ഞു്, നല്ല വസ്ത്രങ്ങളും മററും കൊടുത്തു് ഭക്ഷണവും കഴിപ്പിച്ചു്, രണ്ടു നാഴിക കഴിഞ്ഞിട്ടു് രാജസഭയിലേക്ക വന്നു്, തന്റെ അപേക്ഷയെ രാജാവിനോടു നേരിട്ടുണൎത്തിക്കുവാൻ പറഞ്ഞേല്പിച്ചു്, അവർ രണ്ടാളും രാജസഭയിലേക്ക പോയി. കുറച്ചുനേരം കഴിഞ്ഞതിന്റെ ശേഷം, രാമദാസൻ രാജസഭയിലേക്ക ചെന്നു് ധാനീഷാവിനെ കണ്ടു് വളരെ താണു് 'റാം റാം' എന്നു പറഞ്ഞു സലാം കൊടുത്തു.

അതുകണ്ടു് ധാനീഷാ, "താങ്കൾ ആരാണ്? ഏതു ദിക്കാണ്? പേർ എന്താണ്? ഇവിടെ എന്തിനായിട്ടാണ് വന്നതു്"—എന്നു ചോദിച്ചു. ഇതുകേട്ടു് രാമദാസൻ, "ഞാൻ ഒരു ബ്രാഹ്മണനാണ്. ഇവിടെ നിന്നു് കുറെ ദൂരത്തുള്ള ഒരു ഗ്രാമക്കാരനാണ്. രാമദാസൻ എന്നാണ് പേർ. ഞാൻ ഇപ്പോൾ വളരെ ദരിദ്രസ്ഥിതിയിലാകയാൽ, താങ്കളെ കണ്ടു് വല്ല ഉദ്യോഗവും വാങ്ങി അതുകൊണ്ടു് ഉപജീവനം കഴിക്കാമെന്നു വിചാരിച്ചാണ് ഇവിടേക്ക വന്നതു്" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ രാമദാസന്റെ സുശീലവും വിനയവും കണ്ടു്, ധാനീഷാവിന്നു വളരെ സന്തോഷം തോന്നി. ഉടനെ മന്ത്രിമാരോടു്, "നമ്മുടെ രാജ്യത്തിൽ ഏതെങ്കിലും ഉദ്യോഗം ഒഴിവുണ്ടോ" എന്നു ചോദിച്ചു. അ

ളപ്പോൾ മന്ത്രിമാർ പറഞ്ഞു: "ഈ സംസ്ഥാനത്തിൽ ചേൎന്നതായ ഭദ്രാചലം താലൂക്കിൽ ഒരു താസിൽദാർഉദ്യോഗം ഒഴിവുണ്ടു്"— അതുകേട്ടു്, ധാനീഷാ, "എന്നാൽ രാമദാസനെ ആ ഭദ്രാചലം താലൂക്കിൽ താസിൽദാരായി നിശ്ചയിച്ചിരിക്കുന്നു. നീ അവിടെ പോയി നിന്റെ ഉദ്യോഗം നീതിന്യായത്തോടെ നടത്തി സൎക്കാരിലേക്കു് അടയ്ക്കേണ്ടുന്ന പണങ്ങൾ അതാതു ഗഡു തെറ്റാതെ അടച്ചു് ക്രമമായിരുന്നാൽ, ഇനിയും നിന്റെ മേൽ എനിക്കു് പ്രീതി വൎദ്ധിക്കുന്നതാണു്"—എന്നു പറഞ്ഞു്, മുദ്രയും മററും കൊടുത്തു് നാലു ശിപായിമാരോടു്, "ഇദ്ദേഹത്തെ ഭദ്രാചലത്തിൽ കൊണ്ടുപോയി വിട്ടുവരുവിൻ" എന്നും പറഞ്ഞയച്ചു.

ഉടനെ, രാമദാസൻ, അമ്മാമന്മാരോടു യാത്ര പറഞ്ഞു്, എല്ലാം ശ്രീരാമസ്വാമിയുടെ കൃപയാണെന്നും വിചാരിച്ചു്, ഭഗവൽധ്യാനത്തോടുകൂടി ഭദ്രാചലത്തേക്കു പുറപ്പെട്ടു. വഴിയിൽ രാമദാസൻ ബ്രഹ്മാണ്ഡപുരാണത്തിൽ പറഞ്ഞു കേട്ടതായ ഭദ്രാചലമാഹാത്മ്യത്തെ ആലോചിച്ചു്, ശ്രീരാമാനുഗ്രഹത്താൽ തനിക്കു് ആ സ്ഥലത്തു് ഉദ്യോഗം കിട്ടിയല്ലോ എന്നുള്ള സന്തോഷംകൊണ്ടു് മതിമറന്നവനായിട്ടു്, ഗൌതമീനദിയിൽ എത്തി. അതിൽ സ്നാനാനുഷ്ഠാനങ്ങൾ ചെയ്തു് ഭദ്രാചലശിഖരത്തെ കണ്ടു് ഭക്തിപരവശനായി ഭൂമിയിൽ വീണു് നമസ്കരിച്ചു് എഴുനീറ്റു് പൎവ്വതത്തിന്റെ മുകളിൽ കയറി, സീതാലക്ഷ്മണസമേതനായ ശ്രീരാമമൂൎത്തിയെ കണ്ടു് വന്ദിച്ചു; അതിസന്തുഷ്ടചിത്തനായി പൎവ്വതത്തിൽനിന്നു് ഇറങ്ങി, താസിൽകച്ചേരിയിൽ പോയി ഉദ്യോഗം ഏറ്റുവാങ്ങി, ക്രമപ്രകാരം പ്രവൃത്തി നോക്കുവാൻ തുടങ്ങി. രാമദാസൻ ദിവസവും ഭദ്രാചലത്തിൽ കയറി ശ്രീരാമചന്ദ്രനെ സേവിച്ചു്, സന്തോഷമഗ്നനായി അതിധൎമ്മത്തോടും ന്യായപ്രകാരവും പ്രവൎത്തിച്ചുകൊണ്ടു്, സൎക്കാരിലേക്കു് അടയ്ക്കേണ്ടതായ പണം എല്ലാ താലൂക്കുകളിൽനിന്നും വരുന്നതിനു നാലുദിവസം മു

ന്യ മറ്റോ ചില താലൂക്കിലെ പണം അടങ്ങും. ഇങ്ങിനെ കുറച്ച ദിവസം കഴിഞ്ഞപ്പോൾ, ധാനിഷാപ്രഭുവിന്നു വളരെ സന്തോഷമുണ്ടായി.

ഇങ്ങിനെ നടന്നുവരുമ്പോൾ, രാമദാസൻ ഒരുദിവസം ഭദ്രാചലക്ഷേത്രത്തിൽ പോയസമയം, ശ്രീരാമസ്വാമിയുടെയും സീതാലക്ഷ്മണന്മാരുടെയും വിഗ്രഹങ്ങളും വാഹനങ്ങളും മണ്ഡപങ്ങളും പ്രാകാരങ്ങളും മററും ഉടഞ്ഞു പൊളിഞ്ഞു കിടക്കുന്നതു കണ്ട് വളരെ വ്യസനത്തോടിങ്ങിനെ വിചാരിച്ചു: “ഈ ദിവ്യക്ഷേത്രം ഏതു മഹാത്മാവു കെട്ടിവെച്ചതോ? ഇതു വളരെ ജീർണ്ണമായിരിക്കുന്നുവല്ലോ. ഇനിയും ഇതിനെ പുതുതായി കെട്ടുവാൻ ഒരു പ്രഭുവിന്നും തോന്നുന്നില്ലല്ലോ. ജനങ്ങൾക്ക ഇത്ര ഭക്തി ഇല്ലാതെ പോയല്ലോ! ശ്രേഷ്ഠമായ മനുഷ്യജന്മം ലഭിച്ചിട്ട് അവസാനത്തിൽ എന്താണു കൊണ്ടുപോവുന്നതു? മനുഷ്യൻ ജനിക്കുമ്പോൾ ഒന്നും കൊണ്ടുവരുന്നില്ല. എത്രതന്നെ സമ്പാദിച്ചാലും, പോകുമ്പോൾ ഒന്നും കൊണ്ടുപോകുന്നതുമില്ല. എത്ര ദ്രവ്യം സമ്പാദിച്ചു വെച്ചാലും ഈ ദേഹം നശിക്കുന്നതാണെന്നു ആലോചിക്കാതെ ധനപുത്രകളത്രാദികൾ തന്റേതാണെന്ന് വിചാരിച്ചു ഭ്രമിക്കുന്നു. ഈ ദേഹത്തെ വിട്ട് ജീവൻപോകുമ്പോൾ, ധനമെവിടെ? മററും എവിടെ? ഒന്നെങ്കിലും കൂടെ വരുന്നില്ല. തന്റെ കൂടെ വരുന്നതു് പാപപുണ്യങ്ങൾ മാത്രമാകുന്നു. അതുകൊണ്ടു ജീവാവസാനംവരെ പുണ്യംതന്നെയാണ് സമ്പാദിക്കേണ്ടതു്”. എന്ന് നിശ്ചയിച്ച്, “ഹേ സീതാപതേ! ഭക്തപരാധീന! ഞാൻ ഭവൽക്ഷേത്രത്തെ ഏതുവിധമെങ്കിലും ജീർണ്ണോദ്ധാരണം ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്നു. അതിൽ എന്തുവന്നാലും ഭാരവാഹി ഭവാൻതന്നെയാണ്” എന്നുപറഞ്ഞ് നമസ്കരിച്ച് മലയിൽ നിന്ന് ഇറങ്ങി, എല്ലാ ജനങ്ങളോടും താൻ ഇങ്ങിനെ ചെയ്യുവാൻപോകുന്നു എന്നും, അതിലേക്ക് എല്ലാവരും കഴിയുന്ന സ

ഹായം ചെയ്യേണമെന്നും അറിയിച്ചു. ജനങ്ങൾ എല്ലാവരും രാമദാസനെ ശ്ലാഘിച്ചു.

അനന്തരം രാമദാസൻ ശില്പികളെ വരുത്തി, താൻ ആലോചിച്ചപോലെ ക്ഷേത്രം പണിചെയ്യുവാൻ എത്ര ദ്രവ്യം വേണ്ടിവരും എന്ന് കണക്ക് എടുപ്പിച്ചു. അവർ കണക്കിട്ടതിൽ, ആറലക്ഷം വരാഹൻ വേണമെന്ന് കണ്ട് ഉടനെ കച്ചേരിക്കുവന്ന് ഖജാനയിൽ എത്ര പണമുണ്ടെന്ന് കണക്ക് ചോദിച്ചു. ഖജാന ഉദ്യോഗസ്ഥന്മാർ കണക്കു നോക്കി, ആറലക്ഷം വരാഹൻ ഉണ്ടെന്ന് പറഞ്ഞു. അതുകേട്ട്, രാമദാസൻ ആനന്ദമഗ്നനായി, "ഞാൻ കണക്കിട്ടതും ഖജാനയിൽ ഉള്ള സംഖ്യയും ഒന്നായിരിക്കുന്നുവല്ലോ; ഇത് എന്റെ പ്രഭുവിന്റെ അനുഗ്രഹം തന്നെ. അതുകൊണ്ട് ഈ പണം മുഴുവനും രാമാർപ്പണംതന്നെ"—എന്ന് നിശ്ചയിച്ച്, സർക്കാർ പണമാണല്ലോ എന്ന വിചാരിക്കപോലും ചെയ്യാതെ, "ത്രൈലോക്യരക്ഷകനായ എന്റെ ശ്രീരാമചന്ദ്രനുള്ളപ്പോൾ ആരെ ഭയപ്പെടണം" എന്നുള്ള ധൈര്യത്തോടെ ആറലക്ഷം വരാഹനും ഖജാനയിൽനിന്ന് എടുത്തു പണി ആരംഭിച്ചു. ഗോപുരങ്ങളും മണ്ഡപങ്ങളും വിഗ്രഹങ്ങളും വാഹനങ്ങളും അതിലേക്കു വേണ്ടുന്ന ദിവ്യാഭരണങ്ങളും അതിമനോഹരമായി പണിയിച്ച്, വളരെ വിശിഷ്ടന്മാരായ ബ്രാഹ്മണരെ വരുത്തി പൂജയും നിത്യോത്സവങ്ങളും മററും കഴിപ്പിച്ച്, അവർക്കു മൃഷ്ടാന്നം ഭോജനവും ദക്ഷിണയും മററും നല്ലവണ്ണം കൊടുത്ത്, ശ്രീരാമഭക്തന്മാർക്കു വന്നവർക്കെല്ലാം സൽക്കാരം ചെയ്തു. ഇതെല്ലാം കണ്ട്, ജനങ്ങൾ രാമദാസനെപ്പോലെ ധർമ്മിഷ്ഠനും ഭാഗ്യവാനും ഭൂമിയിൽ വേറെ ആരും ഇല്ലെന്നു പറഞ്ഞുതുടങ്ങി. ഇങ്ങിനെ രാമദാസന്റെ കീർത്തി നാടെല്ലാം പരന്നു. വളരെ സാധുക്കൾ മററുള്ള ദിക്കുകളിൽനിന്ന് രാമദാസനെയും ഭദ്രാചലക്ഷേത്രത്തെയും കാണ്മാനായി വന്നുതുടങ്ങി. അവരെയെല്ലാം രാമദാസൻ വേണ്ടപോലെ സൽക്കരിക്കുവാനും തുടങ്ങി.

ഇതെല്ലാം കണ്ട് രാമദാസന്ന് വേണ്ടപ്പെട്ടവരായ ചില ബന്ധുജനങ്ങൾ രാമദാസനോട് പറഞ്ഞു: "നീ സർക്കാർപ്പണമെടുത്തിട്ടല്ലേ ഇതെല്ലാം ചെയ്യുന്നത്? ധർമ്മം ചെയ്യേണ്ടത് ആവശ്യമാണെന്നിരിക്കിലും, സർക്കാർപ്പണമെടുത്തിട്ട് ധർമ്മം ചെയ്താൽ ധാനീഷാ സമ്മതിക്കുമോ? ഇതുകൊണ്ട് നിനക്ക് എന്തെല്ലാം ആപത്തു വരുമോ, എന്നറിഞ്ഞില്ല. അപ്പോൾ സഹായിക്കുവാൻ ആരെങ്കിലും ഉണ്ടാകുമോ? രാജാവോ, ഉഗ്രശാസനനാണ്". ഇതുകേട്ട് രാമദാസൻ, "ഹേ ബന്ധുക്കളേ! നിങ്ങൾ ഒന്നും പേടിക്കേണ്ട. സർക്കാർപ്പണം എടുത്തു ഞാൻ സ്വന്തം ചെലവ് ഒന്നും ചെയ്തിട്ടില്ല. ശ്രീരാമാർപ്പണമായിട്ടാണ് ചിലവു ചെയ്തത്. ബ്രഹ്മാണ്ഡമെല്ലാം സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുവാൻ ശക്തനായ എന്റെ പ്രഭുവുള്ളപ്പോൾ, എനിക്ക് എന്താണ് ഭയം? വിശേഷിച്ച്, ഭക്തന്മാരെ രക്ഷിക്കുന്നതാണ് തന്റെ വ്രതം എന്ന് ഗജേന്ദ്രൻ മുതലായവരെ രക്ഷിച്ചതുകൊണ്ടു ദൃഷ്ടാന്തപ്പെട്ടതല്ലേ? അതുകൊണ്ട് നിങ്ങളാരും എന്നെക്കുറിച്ചു വ്യസനിക്കേണ്ടതില്ല"— എന്നു പറഞ്ഞ് ദൃഢചിത്തനായി ശ്രീരാമസ്വാമിയെ സേവിച്ചുകൊണ്ടും സാധുസേവ ചെയ്തുകൊണ്ടും വസിച്ചു.



## എൺപത്തൊന്നാം സർഗ്ഗം.

### ഭദ്രാചല രാമദാസചരിതം. (4)

രാമദാസൻ താൻ പുതിയതായി പണിചെയ്യിച്ച ക്ഷേത്രത്തെയും വളരെ ആഭരണങ്ങളാൽ അലങ്കരിക്കപ്പെട്ടതായ വിഗ്രഹങ്ങളെയും കണ്ട്, തന്റെ മനോരഥം സഫലമായതിനാൽ പരമാനന്ദഭരിതനായി, ശ്രീരാമസ്വാമിയെ ധ്യാനിച്ചുകൊണ്ടിരിക്ക

മ്പോൾ, ഹൈദ്രാബാദിൽ ഹജൂർ ഉദ്യോഗസ്ഥന്മാർ തമ്മിൽ, “എല്ലാ താലൂക്കുകളിലേയും പണം വന്നുകഴിഞ്ഞു. ഭദ്രാചലം താലൂക്കിലെ പണം ഇനിയും വന്നിട്ടില്ല. അതു എന്തു കാരണത്താലാണെന്നു അറിയുന്നില്ല”— എന്നു പറഞ്ഞു, ഈ വൃത്താന്തം രാമദാസന്റെ അമ്മാമന്മാരെ അറിയിച്ചു. അവർ പണം അയയ്ക്കാത്തതിന്റെ കാരണം എന്താണെന്നു് അറിവാനായി ഒരു ശിപായിയെ ഭദ്രാചലത്തിലേക്കു് അയച്ചു. ആ ശിപായി അവിടെ ചെന്നു് രാമദാസനെ കണ്ടു്, അമ്മാമന്മാർ പറഞ്ഞയച്ചതെല്ലാം താഴെ പറയും പ്രകാരം പറഞ്ഞു: “ഹെ സ്വാമി! എല്ലാ താലൂക്കുകളിൽനിന്നും പണം വരുന്നതിന്നുമുമ്പെ ഭദ്രാചലം താലൂക്കിൽനിന്നു് പണം വരുമല്ലോ. അങ്ങിനെ ഇരിക്കെ, ഗഡു തെറ്റി വളരെ ദിവസമായിട്ടും പണമയക്കാത്തതു് എന്തുകൊണ്ടാണെന്നു് അറിഞ്ഞു വേഗം മടങ്ങിവരാനായി എന്നോടു മന്ത്രിമാർ കല്പിച്ചിരിക്കുന്നു. അതിന്നു സമാധാനം വേഗം പറഞ്ഞയയ്ക്കുക”. ഇതുകേട്ടു്, രാമദാസൻ, ആ ശിപായിയെ കൂട്ടി ഭദ്രാചലപൎവ്വതത്തിന്റെ മുകളിൽ പോയി, താൻ ചെയ്യിച്ച സകല പണികളേയും കാണിച്ചുകൊടുത്തു: “ഞാൻ ശ്രീരാമസ്വാമിക്കുവേണ്ടിയാണു് ചെലവു ചെയ്തതു്” എന്നുപറഞ്ഞു. അതുകേട്ടു് ശിപായി, “ഹെ! മഹാത്മാവെ ഭവാൻ ചെയ്തതു വളരെ ശ്ലാഘ്യമായ കൎമ്മംതന്നെ. ഇങ്ങിനെ ചെയ്വാൻ ഉത്തമപുരുഷന്മാൎക്കേ തോന്നുകയുള്ളു. എങ്കിലും സൎക്കാർപണം എടുത്തു് ചെലവുചെയ്തതുകൊണ്ടു് ഭവാന്നു് വലിയ ആപത്തുണ്ടാവും”—എന്നു പറഞ്ഞു.

ഇതുകേട്ടു് രാമദാസൻ, “ഭക്തരക്ഷകനായിരിക്കുന്ന ശ്രീരാമസ്വാമി ഉള്ളേടത്തോളം എനിക്കു് എങ്ങിനെ ആപത്തുവരും? നിങ്ങളാരും ഇതുകൊണ്ടു ഭയപ്പെടേണ്ടാ—ഈ വൃത്താന്തം അമ്മാമന്മാരോടു പോയി പറയുക” എന്നു് പറഞ്ഞു ശിപായിയെ അയ

ച്ചു. അവൻവേഗംപോയി മന്ത്രിമാരോടു വൃത്താന്തത്തെ,എല്ലാം പറഞ്ഞു. അതുകേട്ട് അവർ വളരെ വ്യസനിച്ചു. രാമദാസൻ തനിക്കു താൻ തന്നെ ആപത്തു വലിച്ചിട്ടുവല്ലൊ; എനി എന്തെല്ലാമാണ് വരുവാൻ പോകുന്നതെന്നു ദൈവത്തിന്നുതന്നെ അറിയാം, എന്നുവിചാരിച്ചുകൊണ്ടിരിക്കുമ്പോൾ, ഒരു ദിവസം ധാനീഷാ സഭയിൽ വന്ന് ഹജൂർ ഉദ്യോഗസ്ഥന്മാരോടും, "എല്ലാ താലൂക്കുകളിലേയും പണങ്ങൾ കാറുകൂടാതെ വന്നില്ലെ" എന്നു ചോദിച്ചു. അപ്പോൾ ഉദ്യോഗസ്ഥന്മാർ, "ഭദ്രാചലം താലൂക്കൊഴികെ മറെറല്ലാ താലൂക്കുകളിലേയും പണങ്ങൾ വന്നിരിക്കുന്നു"— എന്നുപറഞ്ഞു. ഇതുകേട്ട്, ധാനീഷാ "എന്തുകാരണത്താലാണു ഭദ്രാചലം താലൂക്കിലെ പണം വരാഞ്ഞത" എന്നു ചോദിച്ചു. ഉദ്യോഗസ്ഥന്മാർ; രാമദാസൻ പണം എല്ലാം എടുത്തു ചെലവു ചെയ്തു കളഞ്ഞു, എന്നു പറഞ്ഞു. അപ്പോൾ ധാനീഷാ, എന്തു വിധത്തിലാണ ചെലവു ചെയ്തതെന്നു ചോദിച്ചു. അതിന്നു ഉദ്യോഗസ്ഥന്മാർ, "ഭദ്രാചലത്തിലുള്ള ശ്രീരാമക്ഷേത്രം അതിവിശേഷമായി പണി ചെയ്യിപ്പിക്കുകയും വളരെ ആഭരണങ്ങൾ ഉണ്ടാക്കിക്കുകയും വരുന്ന ബ്രാഹ്മണൎക്കും സാധുക്കൾക്കും ഭക്ഷണവും മററും വേണ്ടുന്നതെല്ലാം കൊടുക്കുകയും ചെയ്തുവരുന്നു; അതിനാലാണ് സൎക്കാർ പണമെല്ലാം ചിലവായി പോയത്; രാമദാസന്ന് സൎക്കാർ പണമാണെന്നുള്ള വിചാരം ലേശം പോലും ഇല്ല. അവൻ അതിധൈൎയ്യത്തോടെ പണമെല്ലാം ചെലവു ചെയ്തു സുഖമായിരിക്കുന്നു. അവനെ വേഗം വരുത്തി ഇതിന്റെ സമാധാനം ചോദിക്കേണ്ടതാണ്," എന്നുപറഞ്ഞു.

ഇതുകേട്ട് ധാനീഷാ, അതി ക്രോധത്തോടുകൂടി കണ്ണുകൾ ചുവന്ന്, അതി ഭയങ്കരനായിട്ട് രണ്ടു ശിപായികളെ വിളിച്ചു; "നിങ്ങൾ വേഗം ഭദ്രാചലത്തിൽ പോയി, ഈ കല്പനയെ രാമദാസന്നു കാണിച്ച് ആറുലക്ഷം വരാഹൻ തന്നാൽ വാങ്ങികൊണ്ടു

വരുവിൻ. ഇല്ലെങ്കിൽ സകല ജനങ്ങളും കാണ്കെ അവനെ പിടിച്ചു കെട്ടികൊണ്ടുവരുവിൻ"— എന്നു പറഞ്ഞു. ഇതുകേട്ട് യമകിങ്കരന്മാൎക്കു തുല്യന്മാരായ ആ മുസൽമാൻ ശിപായികൾ, ഭദ്രാചലത്തിലേക്കു വേഗംപോയി, രാമദാസനെ കണ്ട്, അതി നിഷ്ഠുരമായി പറഞ്ഞു: "ഹെ രാമദാസ! ആറുലക്ഷം വരാഹൻ ഉണ്ടെങ്കിൽ വേഗം തരികയോ, അല്ലെങ്കിൽ ഞങ്ങളുടെ കൂടെ വരികയൊ ചെയ്യേണമെന്നാണ് നവാബിന്റെ കല്പന. നിനക്ക് മാനം വേണമെങ്കിൽ ഞങ്ങൾ പറഞ്ഞപ്രകാരം രണ്ടിലൊന്നു ചെയ്തുകൊൾക. ഇല്ലെങ്കിൽ ഞങ്ങളുടെ കൈയിൽ കൊരടാവുണ്ട്. ഇതു നോക്കുക." എന്നു കാണിച്ചു.

അതുകണ്ട് രാമദാസൻ, "ഹെ രാമചന്ദ്ര പ്രഭോ!" എന്നു പറഞ്ഞ്, തന്റെ ശിപായിമാരെ വിളിച്ച് ഒരു പല്ലക്കു കൊണ്ടുവരുവാൻ പറഞ്ഞു. അപ്പോൾ നവാബിന്റെ ശിപായിമാർ പറഞ്ഞു: "സൎക്കാർ പണം മുഴുവനും തന്നാൽ പല്ലക്കിൽ കയറാം. അല്ലെങ്കിൽ ഞങ്ങടെ കൂടെ കാൽനടയായിത്തന്നെ വരണം." അതുകേട്ട്, രാമദാസൻ, "എന്നാൽ നിങ്ങടെ ഇഷ്ടംപോലെതന്നെ ആവാം" എന്ന് പറഞ്ഞ്, ശിപായിമാരുടെ കൂടെ പുറപ്പെട്ട് നടക്കുന്നവഴിയിൽ, തനിക്ക് മനസ്സിൽ ആലോചന തുടങ്ങി. "സൎവ്വലോകശരണ്യനായ ശ്രീരാമസ്വാമിയുടെ ചിത്തം ഏതുവിധമൊ? ഈ ഭയങ്കരമായിരിക്കുന്ന ആപത്തിൽ നിന്ന് എന്നെ രക്ഷിക്കുമൊ? അതോ, ക്രൂരനായ നവാബിന്റെ കൈയിൽ കൊടുത്ത്, അവൻ ചെയ്യുന്ന കഠിനശിക്ഷയെ അനുഭവിപ്പിക്കുമൊ? ജനങ്ങളെക്കൊണ്ടു എന്നെ ഏറ്റവും പരിഹസിക്കുവാൻ തക്കവിധത്തിൽ ആക്കുമൊ? അതോ, നി ഭയപ്പെടേണ്ട എന്ന് പറഞ്ഞു എന്നെ രക്ഷിക്കുമൊ? ഇവന്റെ ഭക്തിക്ക് പക്വതവന്നിട്ടില്ലെന്നു വെച്ച് എന്നെ രക്ഷിക്കുവാൻ ഉദാസീനത വരുത്തുമൊ? അതൊ, എന്നെ തന്റെ ദാസജനങ്ങളുടെ കൂട്ടത്തിൽ ചേൎത്തു അ

നുഗ്രഹിക്കുമോ?" എന്നിങ്ങിനെ പലവിധവും ആലോചിച്ച്, വ്യസനാക്രാന്തനായി, നടപ്പാൻ കാലിനു ശക്തി കുറഞ്ഞുതുടങ്ങി. പിന്നെയും താൻ തന്നെ വിചാരിച്ചു: "ഹാ കഷ്ടം. ഞാൻ എന്തിനാണ് ചഞ്ചലപ്പെടുന്നത്? ഈ ദേഹം എങ്ങിനെ പോഷിപ്പിച്ചാലും, ഒടുക്കൽ നശിക്കുന്നതല്ലാതെ, ശാശ്വതമല്ല. വൻകാട്ടിൽ പോയി ഒളിച്ചിരുന്നാലും, അവനവൻ അനുഭവിക്കേണ്ടതായ ഇഷ്ടാനിഷ്ടങ്ങളെ അനുഭവിച്ചല്ലാതെ കഴികയില്ല. മനുഷ്യൻ താൻ പൂർവ്വജന്മത്തിൽ ചെയ്ത പുണ്യപാപങ്ങൾക്കനുസരിച്ച് സുഖദുഃഖങ്ങൾ അനുഭവിക്കുക വേണ്ടിയിരിക്കുന്നു. അതുകൊണ്ടും, സുഖദുഃഖങ്ങൾ മനുഷ്യർക്ക് സഹജമായതും ശാശ്വതമല്ലാത്തതുമാണ്"—എന്നിങ്ങിനെ ധൈര്യപ്പെട്ട്, ശ്രീരാമസ്വാമിയെ ധ്യാനിച്ചുകൊണ്ടു നടന്നു.

ഇങ്ങിനെ അവർ ഹൈദ്രാബാദിൽ എത്തി; രാമദാസന്റെ അമ്മാമന്മാരുടെ അടുക്കൽ അവനെ കൊണ്ടുചെന്നു. അവർ രാമദാസനെ കണ്ടു വളരെ സങ്കടത്തോടെ, "നമുക്കു ആപത്ത് ഉണ്ടാവും, എന്ന് ഒട്ടും ആലോചിക്കാതെ നീ ഇങ്ങിനെ സർക്കാർ പണം എടുത്തു ചെലവു ചെയ്തുവല്ലോ. അതു പറഞ്ഞിട്ടു ഫലമില്ല. ഇനി ഞങ്ങൾ പറഞ്ഞതു കേട്ടു നടക്കുകയാണെങ്കിൽ നിനക്ക് നവാബിന്റെ കൈയിൽനിന്നു രക്ഷപ്പെടാം"— എന്നു പറഞ്ഞു. അതുകേട്ട് രാമദാസൻ, "നിങ്ങൾ പറയുന്നതു ന്യായമാണെങ്കിൽ നിശ്ചയമായും ഞാൻ അതുപ്രകാരം നടക്കാം"— എന്നുപറഞ്ഞു. അപ്പോൾ അവർ, "നീ നല്ല ബുദ്ധിമാനാണല്ലോ. നവാബിനെ വർണ്ണിച്ച് ഒരു കവി പാടിയാൽ നിനക്ക് മാപ്പുതരാം." അതുകേട്ട് രാമദാസൻ, "നിങ്ങൾ പറഞ്ഞതു നല്ലകാര്യം തന്നെ. പരബ്രഹ്മസ്വരൂപിയായിരിക്കുന്ന ശ്രീരാമചന്ദ്രനെ പാടിയ നാവുകൊണ്ട് ഒരു മനുഷ്യനെ സ്തുതിക്കുകയോ? അതു ഞാൻ സ്വപ്നത്തിലും ചെയ്കില്ല. ഈ കാര്യം എന്നോടു നിങ്ങൾ പറ

യതു്" എന്നു പറഞ്ഞു. ഇതുകേട്ടപ്പോൾ, അമ്മാമന്മാക്ക് രണ്ടാൾക്കും ക്രോധം ഉണ്ടായി "നിന്റെ വിധിപോലെ നീ അനുഭവിച്ചോ! ഇത്ര ഗർവ്വുണ്ടെങ്കിൽ അനുഭവിക്കേണ്ടതു തന്നെയാണ്. ഇവനെ നാളെ ധാനിഷാവിന്റെ സഭയ്ക്കു കൊണ്ടുവരുവിൻ. അതുവരെ നിങ്ങൾ സൂക്ഷിച്ചു കൊൾവിൻ"— എന്നും പറഞ്ഞു രാമദാസനെ ശിപായിമാരുടെ കൂടെ അയച്ചു. ശിപായിമാർ രാമദാസനെ തടവിൽ കൊണ്ടുപോയി വെച്ചു ജാഗ്രതയായി കാത്തുകൊണ്ടിരുന്നു. രാമദാസൻ ശ്രീരാമസ്വാമിയെ സ്തുതിച്ചും പ്രാർത്ഥിച്ചും തന്നെ രാത്രി കഴിച്ചു കൂട്ടി. പിറ്റെ ദിവസം ശിപായികൾ രാമദാസനെ സഭയിലേക്കു കൂട്ടിക്കൊണ്ടു പോയി. രാമദാസൻ ധാനിഷാവിനെ കണ്ടു വളരെ വിനയത്തോടെ സലാം ചെയ്തു. അപ്പോൾ ധാനിഷാ കോപത്തോടെ ചോദിച്ചു: "ഹെ രാമദാസ! നി ഞാൻ പറഞ്ഞയച്ച വാക്കുകളെ എല്ലാം മറന്നില്ലെ? എന്റെ കല്പനയെ അതിക്രമിക്കുക കൊണ്ടു നീ ഇപ്പോൾ തടവുകാരനായില്ലെ? അതു നിന്റെ ദുർഗ്ഗുണം കൊണ്ടല്ലെ? സർക്കാരിലേക്കു അടക്കേണ്ടുന്ന പണം അടയ്ക്കാത്തതുകൊണ്ടു നിന്റെ ഉദ്യോഗവും കളഞ്ഞില്ലെ? നീ എന്നെ അല്പമെങ്കിലും ബഹുമാനിച്ചുവോ? അതെല്ലാമിരിക്കട്ടെ. സർക്കാരിലേക്ക് അടക്കേണ്ടുന്ന പണം ഇനിയെങ്കിലും അടച്ചാൽ നിന്നെ വിട്ടുകളയാം."

ഇതുകേട്ടു രാമദാസൻ പറഞ്ഞു: "ഹെ ധാനിഷ പ്രഭോ! ഞാൻ ദേഹമദംകൊണ്ടു ദുഷ്ടകാര്യങ്ങൾ ഒന്നും ചെയ്തില്ല. പിന്നെ എന്റെ ഭാര്യാപുത്രന്മാക്കു വേണ്ടിയും ചെലവു ചെയ്തില്ല. ഇനിക്ക് സ്വകാര്യമായി അപഹരിച്ചു വെച്ചതുമില്ല താങ്കളുടെ കീർത്തി ലോകത്തിൽ എങ്ങും പ്രസിദ്ധം വരുത്തുകവേണ്ണം ശുഭകാര്യം മാത്രം ചെയ്തതല്ലാതെ, ദുർവ്വിഷയമായി താങ്കളുടെ പണം ചെലവു ചെയ്തിട്ടില്ല." ഇതുകേട്ടു ധാനിഷാ ചോദിച്ചു: "ഹെ രാമദാസ! അവനവൻ സമ്പാദിച്ച ദ്രവ്യംകൊണ്ടു ധർമ്മം ചെയ്താൽ ഗുണവും

കീൎത്തിയും ഉണ്ടാവുന്നതല്ലാതെ, അന്യന്റെ ദ്രവ്യം എടുത്തു ധൎമ്മം ചെയ്യാൽ അതുകൊണ്ടു ഗുണം ഉണ്ടാവും എന്ന് ഏതു വിദ്വാനാണ് നിന്നോടു പറഞ്ഞത? അത് എന്റെ സ്വത്തല്ലേ? നിന്റെ അച്ഛന്റെയോ മുത്തച്ഛന്റെയോ സ്വത്തല്ലല്ലോ. വിശേഷിച്ച്, നീ ചെറിയ കുട്ടിയല്ല. ഒന്നും അറിവില്ലാത്തവനല്ല. എന്റെ ഉദ്യോഗസ്ഥന്മാർ എല്ലാവരെക്കാളും നീ സമൎത്ഥനായിരിക്കുന്നു. എന്നിട്ടും നീ ഇങ്ങിനെ ചെയ്തതിന്നു നിന്നെ ചെയ്യേണ്ടതുണ്ട്. എങ്കിലും നീ പണം മുഴുവനും തന്നാൽ നിന്നെ വിട്ടയക്കാം".

ഇതു കേട്ടു രാമദാസൻ പറഞ്ഞു: "ഹേ പ്രഭോ! താങ്കളുടെ രാജ്യത്തിൽ ഒരുദിവസം ചെലവാവുന്ന ദ്രവ്യം ഞാൻ ചെലവു ചെയ്തിട്ടില്ലല്ലോ. വിശേഷിച്ചു, എന്റെ ഗ്രാമത്തിലോ മററോ ഞാൻ ചെലവുചെയ്തിട്ടുമില്ല. താങ്കളുടെ ഭദ്രാചലപുരത്തിൽ ക്ഷേത്രം പണിചെയ്യിച്ചിട്ടുണ്ട്. ഇങ്ങിനെയുള്ള ധൎമ്മപ്രഭുക്കളുടെ രാജ്യത്തിൽ നല്ല ക്ഷേത്രങ്ങളും മററും അരാജകത്വമായി കിടക്കുന്നതു താങ്കൾക്കു കീൎത്തികരമല്ല എന്നു വിചാരിച്ച് ഞാൻ അതു നന്നാക്കിച്ചതാണ്. അതിന്ന് താങ്കൾ ഇത്ര കോപിക്കുന്നതു ശരിയല്ല."

ഇതു കേട്ടു താനീഷാ പറഞ്ഞു: "ഹേ വഞ്ചക! എന്റെ ദ്രവ്യത്തിന്ന് ഇനിക്ക് ചെലവില്ലെന്ന് വിചാരിച്ചോ നീ എടുത്തു ചെലവിട്ടത്? അങ്ങിനെ ചെയ്താൽ നിന്റെ തല പോവുമെന്നു വിചാരിച്ചില്ലല്ലോ. ഇതു വളരെ ആശ്ചൎയ്യമായിരിക്കുന്നു! നിനക്ക് ഉദ്യോഗംകൊണ്ട് ഗൎവ്വം അധികമായിപ്പോയി. അതെല്ലാം ഇരിക്കട്ടെ. എന്റെ പണത്തിന്നു എന്തു പറയുന്നു?"

അപ്പോൾ രാമദാസൻ പറഞ്ഞു: "ഹേ പ്രഭോ! ഈ ദേഹം നിത്യമല്ല, അനിത്യമാണ്. ഇതു വിട്ടാൽ നായയോ, നരിയോ, വേറെ എന്തു ജന്തുമാണോ ഭക്ഷിക്കുന്നതു എന്നു നിശ്ചയ

മില്ല. ഈ ദേഹമുള്ളപ്പോൾ തന്നെ നല്ലകാൎയ്യം ചെയ്തു പരഗതി സമ്പാദിക്കേണ്ടതാണെന്നു വേദശാസ്ത്രങ്ങൾ മുറയിടുന്നതിനാൽ ഭദ്രാചലരാമസ്വാമിയുടെ ശാസനം താങ്കളുടെ കീഴിൽ ഉദ്യോഗസ്ഥനും ആയ ഞാൻ ഭദ്രാചലക്ഷേത്രം കെട്ടിവെച്ചതാണ്.”

ഇതു കേട്ട് ധാനിഷാ രാമദാസന്റെ ധൈൎയ്യം കണ്ടു അതികോപത്തോടെ പറഞ്ഞു: “നിന്റെ മദത്തെ ഞാൻ ഇപ്പോൾതന്നെ അടക്കിത്തരാം. നോക്കുക. നിനക്ക് എന്നെ ഒട്ടും ഭയമില്ല. എങ്കിലും എന്റെ ജാതിയെ ഓൎത്തിട്ടെങ്കിലും നിനക്ക് ഭയം വേണ്ടേ? എന്റെ പണം തരുന്നുവോ, അതോ, ഞാൻ കല്പിക്കുന്ന ശിക്ഷയ്ക്കു ഉൾപ്പെടുന്നുവോ?”

ഇതു കേട്ട് രാമദാസൻ പറഞ്ഞു: “പ്രഭോ! ഞാൻ ഈ സഭയിലുള്ള എല്ലാവരും കേൾക്കെ പറയുന്നു. ഇനിക്ക് താങ്കൾ തന്ന താസിൽ ഉദ്യോഗത്തെ ന്യായപ്രകാരം നടത്തിക്കൊണ്ടിരിക്കുമ്പോൾ, ജഗദീശനായ ശ്രീരാമചന്ദ്രസ്വാമിയുടെ ക്ഷേത്രം കെട്ടിച്ചു. അതു താങ്കളുടെ ആളായിട്ടാണ് ഞാൻ ചെയ്തത്. അതുകൊണ്ട് അതു താങ്കളുടെ ധൎമ്മമാണ്, എന്റേതല്ല.”

ഇങ്ങിനെ രാമദാസൻ പറഞ്ഞതു കേട്ട്, ധാനിഷാ കുറെ നേരം ആലോചിച്ചിട്ട്, രാമദാസൻ ചെയ്തതു ശുഭകാൎയ്യമാണെന്നറിഞ്ഞ്, പൂൎവ്വജന്മസുകൃതബലത്താൽ രാമദാസന്റെ മേലുള്ള കോപം ശമിച്ച്, ഇങ്ങിനെ വിചാരിച്ചു: “രാമദാസൻ ചെയ്തിട്ടുള്ളതു ശുഭകാൎയ്യമാണെന്നുവെച്ച് മാപ്പു കൊടുത്താൽ മററുള്ള ഉദ്യോഗസ്ഥന്മാരും ഇങ്ങിനെ തുടങ്ങും. അപ്പോൾ എന്റെ ദ്രവ്യം അധികമായി നഷ്ടപ്പെടുന്നതാണ്. അതുകൊണ്ട് ഇവനെ ഭയപ്പെടുത്തി സൎക്കാർ പണം വസൂലാക്കാം”—എന്നു നിശ്ചയിച്ച് എല്ലാവരും കേൾക്കെ, ശിപായിമാരെ ഒക്കെ വിളിച്ചു പറഞ്ഞു. “ഞാൻ ഈ രാമദാസനു ഒരാഴ്ച ഇട കൊടുത്തിരിക്കുന്നു. അതിലകത്തു പണമെല്ലാം ഇവൻ അടയ്ക്കട്ടെ—അതുവരെയും ഇവനെ തടവിൽ കൊണ്ടുപോയി വെച്ചു സൂക്ഷിച്ചുകൊൾവിൻ.”

ഇതു കേട്ടു് ശിപായികൾ രാമദാസനെ പിടിച്ചു കൈയിലും കാലിലും ചങ്ങലവെച്ചു്, തടവുമുറിയിൽ കൊണ്ടുപോയി വളരെ ജാഗ്രതയോടെ കാത്തുകൊണ്ടിരുന്നു.



## എമ്പത്തിരണ്ടാം സൎഗ്ഗം.



ഭദ്രാചലരാമദാസചരിതം. (5)

അനന്തരം, രാമദാസൻ താൻ ഈ കഠിനശിക്ഷയിൽ അകപ്പെട്ടുവല്ലോ എന്നു വിചാരിച്ചു് വളരെ വ്യസനത്തോടെ ഭക്തവത്സലനായ ശ്രീരാമസ്വാമിയെ ധ്യാനിച്ചുകൊണ്ടു പറഞ്ഞു: "ഹേ ജഗദീശ! ഇതു എന്തു കൎമ്മമാണ്? ദിനംതോറും ഭദ്രാചലക്ഷേത്രത്തിൽ നടന്നുവരുന്ന കാലുകളിലും ഭക്തരക്ഷകനായ ശ്രീഭദ്രാചലരാമമൂൎത്തിയെ പൂജിക്കുന്ന കൈകളിലും ചങ്ങല വെപ്പിച്ചതു്? കൃപാനിധിയായ ഭവാന്റെ ഭക്തവാത്സല്യം ഇങ്ങിനെ തന്നെയോ? ഞാൻ കേട്ടിട്ടുള്ളതു ഇങ്ങിനെ അല്ലല്ലോ. മുതലയുടെ വായിൽ അകപ്പെട്ട ഗജേന്ദ്രൻ, തന്നെ രക്ഷിക്കുവാൻ ആരെയും കാണാതെ, ആയിരം ദിവ്യസംവത്സരം സകല ദേവന്മാരോടും തന്നെ രക്ഷിക്കുവാൻ അപേക്ഷിച്ചിട്ടും, ആരും വന്നു രക്ഷിക്കാത്തതിനാൽ, അവസാനം 'ആദിമൂലമേ എന്നെ രക്ഷിക്കുക' എന്നു വിളിച്ചപ്പോൾ ഭവാനല്ല രക്ഷിച്ചതു്? ദുശ്ശാസനൻ വന്നു്, ഉടുത്ത വസ്ത്രം അഴിക്കുമ്പോൾ, ഭവാനെ ശരണം പ്രാപിച്ചവളായ പാഞ്ചാലിയെ ഭവാനല്ലേ രക്ഷിച്ചതു്? പിന്നെയും, ദുൎയ്യോധനന്റെ ദുരുപദേശത്താൽ പാണ്ഡവരെ നശിപ്പിപ്പാനായി വന്ന ദുൎവ്വാസസ്സിന്റെ ശാപാഗ്നിയിൽനിന്നു് പാണ്ഡവന്മാരെ രക്ഷിച്ചതു ഭവാനല്ലേ? പിന്നെയും, ദ്രോണപുത്രനായ അശ്വത്ഥാമാവിന്റെ അസ്ത്രംകൊണ്ടു നശിക്കുവാൻ ഭാവിച്ച പാണ്ഡവവംശ

ന്നെ രക്ഷിച്ചതു ഭവാനല്ലേ? അതല്ലാതെ, സകല ലോകങ്ങളെയും സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നതും ഭവാനല്ലേ? സകല ചരാചരങ്ങളുടെയും ഉള്ളിലും പുറത്തും വ്യാപിച്ചിരിക്കുന്നതും ഭവാനല്ലേ? സകല ബ്രഹ്മാണ്ഡങ്ങളുടെയും രക്ഷയെ ചെയ്യുന്ന ഭവാന് ദാസനായിരിക്കുന്ന എന്നെ മാത്രം രക്ഷിക്കുന്നതു വളരെ പ്രയാസമോ?.

യൽ പാദാംബുജരേണുനാ മുനിസതീമുക്തിംഗതായന്മഹാ
പുണ്യം പാതകനാശനെ ത്രിജഗതാം ഭാതീസ്മൃതാ പാവനീ
സ്മൃത്യാരാധ്യമപ്രമേയമമലം പൂൎണ്ണേന്ദുമന്ദസ്മിതം
തം രാമം സരസീരുഹാക്ഷമമലം സീതാസമേതം ഭജേ.

യാ കൃപാമുനിസന്ത്രാണേ, യാ കൃപാ കപിനായകേ
യാ വിഭീഷണരക്ഷായാം, സാ രാമമദീയതാം."

ഇങ്ങിനെ ശ്രീരാമഭദ്രനെക്കുറിച്ചു പ്രലാപിച്ചുകൊണ്ടിരുന്നു എട്ടു ദിവസം കഴിഞ്ഞപ്പോൾ, ധാനീഷാ, രാമദാസൻ എന്തു ചെയ്യുന്നു എന്ന് അന്വേഷിച്ചു. അപ്പോൾ ശിപായിമാർ പറഞ്ഞു: "ഹെ പ്രഭോ! രാമദാസൻ രാമ രാമ എന്നു പറഞ്ഞുകൊണ്ട് നിർവ്വിചാരനായിരിക്കുന്നു. പണം അടക്കേണ്ടുന്ന വിചാരം യാതൊന്നും അവനില്ല."

ഇതു കേട്ട് ധാനീഷാ പറഞ്ഞു: "അവന്നു ഭക്ഷണത്തിന്നു നാഴി അരിയും നാഴി ഉപ്പുംകൂടി കലൎന്നു കൊടുക്കുവിൻ. അതു് അവൻ എന്തു ചെയ്യുന്നു എന്നു അറിവിൻ."

ഇതു കേട്ട് ശിപായികൾ നവാബിന്റെ കല്പനപ്രകാരം ചെയ്തു. രാമദാസൻ അതു വാങ്ങി വെച്ച് ശ്രീരാമചന്ദ്രന്ന് നിവേദിച്ച് ഭക്ഷണം കഴിച്ചു. അപ്പോൾ അതു വളരെ സ്വാദുള്ളതായ് ഭവിച്ചു.

അതു കണ്ട് ശിപായികൾ ധാനീഷാവിനോടു പറഞ്ഞു: "പ്രഭോ! ഭവാന്റെ കല്പനപ്രകാരം ഞങ്ങൾ ചെയ്തു. രാമദാസൻ ആ ഭക്ഷ്യത്തിനെ അതിസ്വാദുള്ളതുപോലെ ഭക്ഷിച്ചു."

അതു കേട്ട് ധാനീഷാ, ഇനി ഏതുവിധത്തിലാണ് രാമദാസനെ ഉപദ്രവിക്കേണ്ടതു് എന്നാലോചിച്ച്, ശിപായികളോടു പറഞ്ഞു: "നിങ്ങൾ നാളെ രാമദാസനെ പുറത്തുകൊണ്ടുവന്ന് നല്ല കയറുകൊണ്ടു കെട്ടി ചന്തസ്ഥലങ്ങളിലും കൊണ്ടുനടന്ന് ജനങ്ങൾ കാണെ അങ്ങാടിത്തെരുവുകളിലും കുരടാവുകൊണ്ട് അടിക്കുവിൻ."

അതുകേട്ട് ശിപായികൾ, രാമദാസനെ പിടിച്ചുകെട്ടി, ജനങ്ങൾ കൂടുന്ന സ്ഥലങ്ങളിൽ കൊണ്ടുപോയി അടിക്കുവാൻ തുടങ്ങി. അപ്പോൾ രാമദാസൻ ശ്രീരാമനെ ധ്യാനിച്ചു:

"രാമഃ പാതുസ ദൈവമാമരിഭയാദ്രാമം സദാ ഭാവയെ
രാമേണൈവ ഹൃതം മഹത്തരതമോ രാമായനിത്യം നമഃ
രാമാന്നാസ്തിപരം പദംസുലളിതാ രാമസ്യപാദൌഭജേ
രാമേ പ്രീതിരചഞ്ചലാസ്തു മമഹേ! ശ്രീരാമമാം പാതുയഃ."

ഇങ്ങിനെ ശ്രീരാമസ്വാമിയെ വിളിച്ചുപറഞ്ഞപ്പോൾ, ശ്രീരാമാനുഗ്രഹത്താൽ, ശിപായികൾ അടിക്കുന്ന അടികൾ ഒന്നും രാമദാസന്റെ മേൽ തട്ടാതായി. കുറെ അടിച്ച് അവർ അടിമതിയാക്കി. രാമദാസനെ തടവിൽ കൊണ്ടുപോയി വെച്ച് ധാനീഷാവിനോടു നടന്ന സംഗതികളെല്ലാം പറഞ്ഞു. പിന്നെ കുറച്ചു ദിവസം കഴിഞ്ഞപ്പോൾ, ധാനീഷാ ശിപായിമാരെ വിളിച്ചു പറഞ്ഞു: "നിങ്ങൾ രാമദാസനെ വഴിയിൽ മുള്ളിട്ട് അതിൽകൂടി അമൎത്തു നടത്തിക്കുവിൻ". ഇതുകേട്ട് ശിപായികൾ രാമദാസനെ പുറത്തു കൊണ്ടുവന്ന് മുള്ളുകളിൽകൂടി നടത്തിച്ചു. അപ്പോഴും രാമദാസൻ ശ്രീരാമചന്ദ്രനെ സ്മരിച്ചുകൊണ്ട് ആ മുള്ളുകളിൽകൂടി നടന്നു; യാതൊരു ഉപദ്രവവും ഉണ്ടായില്ല. പിന്നേയും ചില ദിവസങ്ങൾ കഴിഞ്ഞതിന്റെശേഷം ധാനീഷാ ശിപാ

[illegible] യിരിക്കുന്നുവല്ലോ. നിങ്ങൾ ഇനി ഒന്നു ചെയ്യു [illegible] ഷ്ടം പ്രയാസമ

വിൻ. നല്ല മൂച്ചയുള്ള കത്തികളെ വഴിയിൽ താഴ്ത്തിവെച്ച് അതിന്മേൽക്കൂടി രാമദാസനെ നടത്തിക്കുവിൻ".

അതുകേട്ട് ശിപായിമാർ, കത്തികൾ വഴിയിൽ താഴ്ത്തി തയ്യാറാക്കി. രാമദാസനെ പുറത്തു കൊണ്ടുവന്ന് അതിൽക്കൂടി നടക്കുവാൻ പറഞ്ഞു. അപ്പോൾ രാമദാസൻ മനം തപിച്ചു അതിസങ്കടത്തോടെ പറയുവാൻ തുടങ്ങി. "ഹേ ദീനരക്ഷക! എന്നെ ഈ ദുഷ്ടന്മാരുടെ കൈയിൽ കൊടുത്തു് ഇങ്ങിനെ ശിക്ഷിപ്പിക്കുന്നുവല്ലോ. എന്നാൽ ഭവാനുതന്നെ ഈ പ്രവൃത്തി ചെയ്യുക്കൂടെ? ഇങ്ങിനെ ആശ്രിതന്മാരെ രക്ഷിക്കുവാൻ അമാന്തിച്ചു തുടങ്ങിയാൽ മേലിൽ ആരെങ്കിലും ഭവാനെ ഭജിക്കുമോ? അതു മാത്രവുമല്ല, ഭക്തവത്സലനെന്നും ആശ്രിതരക്ഷകനെന്നും ദീനബന്ധുവെന്നും കൃപാസിന്ധുവെന്നും മററുമുള്ള ഭവാന്റെ പേർ മിത്ഥ്യയായും ഭവിക്കില്ലേ? എന്നെ രക്ഷിപ്പാൻ തക്ക ശക്തിയും ഭവാനുണ്ടല്ലോ. ഇനിയും സങ്കടപ്പെടുത്തിയാൽ എന്റെ പ്രാണൻ പൊള്ളുമയും. ഹേ ഭദ്രാചലരാമമൂർത്തേ! ആ അപവാദം ഭവാനു് സഹിപ്പാൻ പാടില്ലാത്തതായിത്തീരും.

"ഹത്വാ യുദ്ധേ ദശാസ്യം ത്രിഭുവനവിഷമം വാമഹസ്തേന ചാപം
ഭൂമൌവിഷ്ടഭ്യതിഷ്ഠന്നിതരകരധൃതംഭ്രാമയൻ ബാണമേകം
ആരക്താപാംഗനേത്രഃ ശരദലിതവപുഃ കോടിസൂര്യപ്രകാശോ
വീരശ്രീ ബന്ധുരാംഗഃ ത്രിദശ പതിനുതഃ പാതുമാം വീരരാമഃ!"

ഇങ്ങിനെ പറഞ്ഞുകൊണ്ട് രാമദാസൻ ആ കത്തികളിൽ കൂടി നടന്നു; അപ്പോൾ ശ്രീരാമചന്ദ്രന്റെ അനുഗ്രഹത്താൽ ആ കത്തികളെല്ലാം നിലത്തു് അമർന്നുപോയി. രാമദാസന്നു യാതൊരു ഉപദ്രവവും ഉണ്ടായില്ല. അതുകണ്ട് ശിപായികൾ ആശ്ചര്യപ്പെട്ടു് രാമദാസനോടു ചോദിച്ചു: "ഹേ രാമദാസാ! നിന്നെ പലവിധത്തിലും ഞങ്ങൾ രാജശിക്ഷ അനുഭവിപ്പിച്ചിട്ടും,

അതൊന്നും നിനക്ക് ഇല്ലാത്തതിന്റെ കാരണമെന്താണ്? നിനക്ക് വല്ല മന്ത്രവും ഉണ്ടോ?"

ഇതുകേട്ട് രാമദാസൻ പറഞ്ഞു: "ഹേ രാജഭൃത്യന്മാരേ! എനിക്ക് ഒരു മന്ത്രവും ഇല്ല; ആ മഹാനുഭാവനായ ശ്രീരാമസ്വാമി എന്നെ കാത്തുരക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ, എനിക്ക് ആരെ ഭയപ്പെടണം? ബ്രഹ്മാവു മുതലായ ദേവന്മാർ വന്നാലും എനിക്കു ലക്ഷ്യമില്ല. എനിക്ക് എല്ലാമന്ത്രവും ആ ശ്രീരാമമന്ത്രം തന്നെ".

"സേവ്യം ശ്രീരാമമന്ത്രം ശ്രവണസുഖകരം ശ്രേഷ്ഠസുജ്ഞാതമന്ത്രം
സ്തവ്യം ശ്രീരാമമന്ത്രം നരകദുരിതദുർവ്വാരനിർഘാതമന്ത്രം
ഭവ്യം ശ്രീരാമമന്ത്രം ഭജത ഭജത സംസാരനിസ്താരമന്ത്രം
ദിവ്യം ശ്രീരാമമന്ത്രം ദിവി ഭുവി വിലസന്മോക്ഷരക്ഷൈകമന്ത്രം.

ഇതല്ലാതെ എനിക്കു വേറെ ഒരു മന്ത്രവും അറിഞ്ഞുകൂടാ". ഇതു കേട്ട ശിപായികൾ, ഇവൻ ഒരു ദിവ്യൻതന്നെയാണെന്നു വിചാരിച്ച്, വൃത്താന്തമെല്ലാം പാദീഷാവിനോട് അറിയിച്ചു. അതെല്ലാം കേട്ട് പാദീഷാ, "എന്നാൽ അവൻ വന്ന് എന്നോടു മാപ്പുചോദിച്ച് പൊയ്ക്കൊള്ളട്ടെ" എന്നു പറഞ്ഞു.

അപ്പോൾ അവർ ചെന്നു രാമദാസനോടു പറഞ്ഞു: "ഹേ രാമദാസ! നീ വളരെ കാലമായല്ലോ സങ്കടപ്പെടുന്നു. ഇനിയെങ്കിലും നീ നവാബിനോടു താഴ്മയോടെ മാപ്പുചോദിച്ചാൽ പ്രഭു നിനക്കു മാപ്പുതരും". ഇതുകേട്ട് രാമദാസൻ പറഞ്ഞു: "മനുഷ്യജന്മം ലഭിച്ചാൽ സുഖം അനുഭവിക്കുന്നതും ദുഃഖം അനുഭവിക്കുന്നതും തന്റെ പൂർവ്വജന്മസുകൃതദുഷ്കൃതങ്ങൾപോലെയാണ്. അതുകൊണ്ട് എനിക്കു സങ്കടമില്ല. ഞാൻ മനുഷ്യരെ ആരെയും സ്തുതിക്കില്ല. ആരോടും മാപ്പു ചോദിക്കയുമില്ല. എനിക്ക് എല്ലാററിനും ശ്രീരാമസ്വാമിയുണ്ട്.

രാമഃ പിതാ രാഘവ ഏവ മാതാ
രാമ ഏവ ബന്ധുശ്ച സഖാ സഹായഃ!

രാമാ ഗുരുർമ്മേ പരമശ്ച ദൈവം
രാമംവിനാ നാന്യമഹം സ്മരാമി.

ഇങ്ങിനെയാണ് എന്റെ നിശ്ചയം. അതുകൊണ്ടു്, നിങ്ങൾ രാജകല്പനപോലെ ചെയ്തുകൊള്ളുവിൻ" എന്നു പറഞ്ഞ്, ശ്രീരാമനെ ധ്യാനിച്ചുകൊണ്ടിരുന്നു. ധാനിഷാ പിന്നെയും പലവിധ ഉപദ്രവങ്ങളും ചെയ്തുനോക്കി. അതെല്ലാം രാമദാസൻ ക്ഷമയോടെ അനുഭവിച്ച് ശ്രീരാമസ്മരണത്തോടെ ഇരുന്നു.

ഇങ്ങിനെ ഒന്നുരണ്ടു ദിവസമല്ല, പന്ത്രണ്ടു സംവത്സരം കഴിഞ്ഞു. അപ്പോൾ രാമദാസൻ ഇങ്ങിനെ ആലോചിച്ചു: "എന്റെ പിതാവായ ശ്രീരാമസ്വാമി എന്റെ ദുഷ്ടത കളയുവാൻ എന്നെ ശിക്ഷിച്ചതായിരിക്കും. എന്നാൽ അച്ഛനേക്കാൾ ദയ അമ്മയ്ക്കു് ഏറുമെന്നാണല്ലോ ലോകശ്രുതി. അതുകൊണ്ടു്, എന്റെ അമ്മയായ ജാനകീദേവിയോട്ട് എന്റെ സങ്കടങ്ങളെ പറയാം" എന്നു നിശ്ചയിച്ച് പറഞ്ഞുതുടങ്ങി. "ഹേ ലോകജനനി! ജനകനന്ദിനി! ഈ രാജദൂതന്മാർ ചെയ്യുന്ന ഉപദ്രവങ്ങൾ എന്നെക്കൊണ്ടു സഹിക്കുവാൻ കഴിയാതായിരിക്കുന്നു. ഞാൻ പന്ത്രണ്ടു സംവത്സരങ്ങളായി ഇങ്ങിനെ സങ്കടപ്പെട്ട് ഭവന്നാമങ്ങളെ കീർത്തിച്ചും ധ്യാനിച്ചുംകൊണ്ടിരിക്കുന്നു. ഇതുവരെക്കും ഒന്നു കടാക്ഷിച്ചില്ലല്ലോ. ഇനി ഈ ദേഹം നിൽക്കുന്നതു പ്രയാസം. ഇനിയെങ്കിലും ശ്രീരാമചന്ദ്രനോട്ട് എന്നെ ഈ ആപത്തിൽനിന്ന് ഉദ്ധരിപ്പിക്കുവാൻ പറയണേ. ജഗത്തിനെയെല്ലാം രക്ഷിക്കുന്ന ഭവതിയോട്ട് ഒരു പുത്രനെ മാത്രം രക്ഷിക്കണമെന്നു പറയേണ്ടതില്ലല്ലോ.

മാണിക്യമഞ്ജീരപദാരവിന്ദാം
രാമാർക്കവൽഫുല്ലമുഖാരവിന്ദാം
ഭക്തപ്രദോദ്ധൃതകരാരവിന്ദാം
ദേവീംഭജേരാഘവവല്ലഭാന്താം".

ഇങ്ങിനെ സീതാദേവിയേയും സ്തുതിച്ച്, "ഇനി എന്നെ ഈ ജന്മത്തിൽ ശ്രീരാമചന്ദ്രൻ വന്ന് രക്ഷിക്കില്ല, തീർച്ചതന്നെ. അതുകൊണ്ട്, ഈ ദേഹത്തെ വെച്ചിരുന്നിട്ട് സാദ്ധ്യമില്ല. ഇതിനെ വേഗം നശിപ്പിച്ചു കളകതന്നെ"— എന്നു നിശ്ചയിച്ച് ഒരു പാത്രത്തിൽ വിഷം നിറച്ചുവെച്ച്, ശ്രീരാമസ്വാമിയെ മനസ്സുകൊണ്ടു നല്ലവണ്ണം ഒന്നു പൂജിച്ചിട്ട്, വിഷം കുടിക്കാം എന്നു നിശ്ചയിച്ച്, ഏകാഗ്രചിത്തനായിരുന്ന് ശ്രീരാമസ്വാമിയെ പൂജിക്കുവാനായി തുടങ്ങി. യാതൊരു കളങ്കവുമില്ലാത്തതായ തന്റെ മനസ്സിൽ ഒരു സ്വർണ്ണമയമായ പീഠമിട്ട് അതിന്മേൽ മേഘശ്യാമളനായ ശ്രീരാമഭദ്രനെ ആവാഹിച്ചുവെച്ച് അർഘ്യപാദ്യം കൊടുത്തു ആചമനം ചെയ്യിച്ച് ദിവ്യജലത്താൽ അഭിഷേകം ചെയ്ത്, ദിവ്യമായ പീതാംബരം ഉടുപ്പിച്ചു, യജ്ഞോപവീതം ധരിപ്പിച്ച്, സുഗന്ധദ്രവ്യങ്ങൾ തേച്ചു, സുഗന്ധപുഷ്പമാലകൾ ചാർത്തി, തുളസിമുതലായ പുഷ്പങ്ങളെകൊണ്ടു ശ്രീരാമചന്ദ്രന്റെ പാദാരവിന്ദങ്ങളിൽ അർച്ചിച്ചു, ധൂപദീപങ്ങളെ കാണിച്ച്, കർപ്പൂരദീപം കാണിച്ച്, മഹാനിവേദ്യം നിവേദിച്ച്, താംബൂലവും നിവേദിച്ച്, പല വാദ്യഘോഷത്തോടുകൂടി ഗീതം, നൃത്തം, സ്തുതികൾ മുതലായതെല്ലാം ചെയ്ത് പ്രപഞ്ചത്തേയും ദേഹാഭിമാനത്തേയും മറന്ന് പരമാനന്ദത്തിൽ ലയിച്ചുകൊണ്ടിരുന്നു.

ഇങ്ങിനെ രാമദാസൻ സമാധിയിൽ ഇരിക്കുമ്പോൾ, ഭദ്രാചലത്തിൽ ശ്രീ ജാനകീദേവി ശ്രീരാമസ്വാമിയോടു പറഞ്ഞു: "ഭവൽഭക്തനായ രാമദാസൻ വളരെ കാലമായല്ലൊ ഭവാനെ വിളിച്ചു കരയിടുന്നു. ഇനിയും അവനെ രക്ഷിക്കാതിരുന്നാൽ ഭവാന് വലുതായ അപവാദം സംഭവിക്കും. അതുകൊണ്ടു ഇപ്പോൾ തന്നെ ഉപായി അവനെ രക്ഷിക്കണം." ഇതുകേട്ടു ശ്രീരാമസ്വാമി, "എന്നാൽ അങ്ങിനെതന്നെ" എന്നു പറഞ്ഞ്, ലക്ഷ്മണനെ വിളിച്ച്, രാമദാസനെ രക്ഷിക്കേണ്ടതു് എങ്ങിനെയാണെ

ന്ന് ആലോചിച്ചു. രാമദാസൻ കൊടുക്കേണ്ടതായ പണത്തെ നവാബിന്നു കൊടുത്തു രശീതി വാങ്ങുന്നതുതന്നെയാണ നല്ലത് എന്ന് നിശ്ചയിച്ച്, അവർ രണ്ടാളും കൂടി സാധാരണ മനുഷ്യവേഷം ധരിച്ച് ആറ ലക്ഷം വരാഹനും എടുത്തു നവാബിന്റെ രാജധാനിയിലേക്ക് ആ രാത്രിയിൽ തന്നെ പുറപ്പെട്ടു.

## എമ്പത്തിമൂന്നാംസൎഗ്ഗം.

### ഭദ്രാചലരാമദാസചരിതം (6)

അനന്തരം, ശ്രീരാമലക്ഷ്മണന്മാർ രണ്ടാളും കൂടി അൎദ്ധരാത്രിയിൽ ധാനിഷാ കിടക്കുന്ന മുറിയുടെ വാതുക്കൽ ചെന്ന് തട്ടിവിളിച്ചു. അതു കേട്ട് ധാനിഷാ എഴുനീറ്റ് വാതിൽ തുറന്ന്, ധനുൎബ്ബാണധരന്മാരായിരിക്കുന്ന ആ വീരപുരുഷന്മാരെ കണ്ട്, അവരുടെ മായകൊണ്ടു ഒന്നുമറിയാത്തവനെ പോലെ നിന്നു. പിന്നെ കുറച്ചുനേരം കഴിഞ്ഞപ്പോൾ, ധാനിഷാ അവരോടു ചോദിച്ചു: ‘‘ഹെ ദിവ്യപുരുഷന്മാരെ, നിങ്ങൾ ഏതുദിക്കുകാരാണ്?’’ അപ്പോൾ ശ്രീരാമൻ, ‘‘ഹെ ധാനിഷാ പ്രഭൊ! ഞങ്ങളുടെ ദേശം ഗോദാവരീനദിക്ക് സമീപമുള്ള ഭദ്രാചലക്ഷേത്രമാണ്’’—എന്നുപറഞ്ഞു. ധാനിഷാ, ‘‘നിങ്ങൾ ആരുടെ ആൾക്കാരാണ്, ആരാണ് നിങ്ങളെ ഇവിടേക്കയച്ചതു്?’’ എന്നുചോദിച്ചു. ശ്രീരാമൻ, ഞങ്ങൾ രാമദാസരുടെ ആൾക്കാരാണ്; രാമദാസൻ അയച്ചിട്ടാണ് ഞങ്ങൾ ഇവിടെ വന്നത്.’’ എന്നുപറഞ്ഞു. ധാനീഷാ, ‘‘നിങ്ങൾ ഏതു വംശക്കാരാണ്? നിങ്ങൾ രണ്ടാളും ആരാണ?’’ എന്നുചോദിച്ചു. ശ്രീരാമൻ ‘‘ഞങ്ങളുടെ വംശം സൂൎയ്യവംശമാണ്, ഞങ്ങൾ ജ്യേഷ്ഠാനുജന്മാരാണ്.’’ എന്നുപറഞ്ഞു. ധാനിഷാ, ‘‘നിങ്ങൾക്കു പേർ എന്താണ്? നിങ്ങൾ എന്തു മത

ക്കാരാണ്?" എന്നു ചോദിച്ചു. ശ്രീരാമൻ, "ഞങ്ങൾക്ക് പേർ രാമോജി എന്നും ലക്ഷ്മണോജി എന്നുമാണ്, ഞങ്ങൾ രാമാനുജമതത്തെ അനുഷ്ഠിക്കുന്നവരാണ്." എന്നു പറഞ്ഞു. ധാനിഷാ, "നിങ്ങൾ എത്ര കാലമായി രാമദാസന്റെ ഒരുമിച്ചു താമസിക്കുന്നു." എന്നു ചോദിച്ചു. ശ്രീരാമൻ, "ഞങ്ങൾ മൂന്നു തലമുറയായി." എന്നു പറഞ്ഞു ധാനിഷാ, "നിങ്ങൾക്ക് എന്താണ് ശമ്പളം?" എന്നു ചോദിച്ചു. ശ്രീരാമൻ, "ഞങ്ങൾ അവരുടെ താല്പര്യത്തിന്നു വേണ്ടി ഇരിക്കുന്നതാണ്. ശമ്പളമില്ല." എന്നു പറഞ്ഞു. ധാനിഷാ, "നിങ്ങളെ ഇവിടേക്ക് എന്തിനായിട്ടാണ് അയച്ചത്?" എന്നു ചോദിച്ചു. ശ്രീരാമൻ, "സർക്കാരിലേക്ക് കൊടുക്കുവാനുള്ള ബാക്കി പണം തന്നയച്ചതാണ്" എന്നു പറഞ്ഞു. ധാനിഷാ, "ഇനിക്കു തരുവാനുള്ള പണം മുഴുവനും കൊണ്ടുവന്നിട്ടുണ്ടോ?" എന്നു ചോദിച്ചു. ശ്രീരാമൻ, "താങ്കൾക്ക് തരുവാനുള്ള പണം മുഴുവനും കൊണ്ടുവന്നിരിക്കുന്നു" എന്നു പറഞ്ഞു. ധാനിഷാ, "നിങ്ങൾ ഇരിക്കുവിൻ. നിങ്ങളുടെ വാക്കുകൾ അതി മധുരമായിരിക്കുന്നു." എന്നു പറഞ്ഞു. ശ്രീരാമൻ, "ഞങ്ങൾ ഇരിക്കുവാൻ തക്ക പുണ്യം ചെയ്തിട്ടില്ലല്ലോ" എന്നു മറുപടി പറഞ്ഞു. ധാനിഷാ, "എന്നാൽ കൊണ്ടുവന്ന പണം തരുവിൻ. രശീതി തരാം"—എന്നു പറഞ്ഞു.

അതുകേട്ട്, ശ്രീരാമൻ പണം ഭൂമിയിൽ കൊട്ടി, 'വേഗം രശീതി തരിക', എന്നു പറഞ്ഞു. അപ്പോൾ ആ പുതു നാണ്യങ്ങളെ കണ്ട്, ധാനിഷാ അത്യാശ്ചര്യപ്പെട്ടു. "ഈ നാണ്യങ്ങളെയെല്ലാം ഏറ്റിക്കൊണ്ടു വരണമെങ്കിൽ ആനയോ ഒട്ടകമോ വേണമല്ലോ. വിശേഷിച്ച്, ഈ നാണ്യങ്ങളും അസാധാരണങ്ങളായിരിക്കുന്നു" എന്നിങ്ങിനെ ഭ്രമിച്ചുകൊണ്ടു നില്ക്കുമ്പോൾ, "ഈ പണത്തിന്നു വേണ്ടി ഇവൻ എന്റെ ദാസനെ ഇത്രയെല്ലാം ഹിം-

സകാരു അനുഭവിപ്പിച്ചുവല്ലോ” എന്നുള്ള കോപംകൊണ്ട്, ശ്രീരാമൻ ധാനിഷാവിനെ നോക്കാതെ തല താഴ്ത്തിനിന്നു.

അനന്തരം ശ്രീരാമൻ, “ഹെ ധാനീഷാ പ്രഭോ! ഞങ്ങൾക്ക് നേരം വൈകുന്നു. രശീതി തരിക”—എന്നുപറഞ്ഞു. അതു കേട്ട്, ധാനിഷാ, രശീതി എഴുതി മുദ്രയുംവെച്ച് ശ്രീരാമന്റെ കൈയിൽകൊടുത്തു. ശ്രീരാമൻ തല നിവൎത്താതെതന്നെ ആ രശീതിയെ വാങ്ങി മാറത്തുകളഞ്ഞു.

അതു കണ്ടിട്ട്, ധാനിഷാ വളരെ വിസ്മയിച്ച്, രണ്ടുകൈകൊണ്ടും ഭക്തിയോടുകൂടി സലാം ചെയ്തു. ഉടനെ തന്റെ ഭാൎയ്യയെവിളിച്ചു ഇങ്ങിനെ പറഞ്ഞു: “ഇവിടെ ഇപ്പോൾ വന്നവർ സാധാരണ മനുഷ്യരല്ല. എന്റെ അജ്ഞാനത്താൽ ഞാൻ അവരെ അറിയാതെ പോയല്ലോ. ഞാൻ അവരെ അറിഞ്ഞിരുന്നാൽ അവരെ സല്ക്കരിച്ച് അവരുടെ പാദാരവിന്ദങ്ങളെ പൂജിച്ച് അവരുടെ കൃപക്കു പാത്രമായിരിക്കുമല്ലോ. അതുമല്ല, രാത്രിയിൽ വന്നവരോടു നാളെ പകൽ വരുവാൻ പറവാൻ ഇനിക്ക് തോന്നിയില്ലല്ലോ. രാത്രി ഞാൻ കിടക്കുന്ന ദിക്കിൽ അവർ എങ്ങിനെ വന്നുവെന്നും ഞാൻ ആലോചിച്ചില്ലല്ലോ. അവർ വൈകുണ്ഠവാസികളോ, അതൊ, ഭദ്രാചലനിവാസികളോ? ആണ്, തീൎച്ചതന്നെ. ഹാ! അവരുടെ രൂപം എത്ര മനോഹരം! എത്ര സൌന്ദൎയ്യം! അവരുടെ കണ്ണുകൾ എത്ര മനോഹരമായിരിക്കുന്നു! വാക്കുകൾ അമൃതതുല്യംതന്നെ. ഇങ്ങിനെയുള്ള ദിവ്യപുരുഷന്മാരെ കണ്ടിട്ട് യാതൊരു ഉപചാരവും ചെയ്യാൻ ഇനിക്ക് തോന്നിയില്ലല്ലോ. ഹാ! ഞാൻ എത്ര മന്ദബുദ്ധി, എത്ര മഹാപാപി! ഞാൻ ഇനി ആ ദിവ്യപുരുഷന്മാരെ കാണില്ലല്ലോ. ഹാ! ഞാൻ ദ്രവ്യാശകൊണ്ടു കെട്ടുപോയല്ലോ. ആ മഹാനുഭാവന്മാരോടു എന്നെ രക്ഷിക്കണം എന്ന് ഞാൻ അപേക്ഷിച്ചില്ലല്ലോ. രാമദാസനെ രക്ഷിക്കുവാൻ വന്ന ഈ ശ്രീരാമപരമാത്മാവാണെന്ന് ഞാൻ അറിഞ്ഞില്ലല്ലോ. ഹാ!

ഞാൻ ഒരു ദിവ്യസിംഹാസനത്തെ ഇരിപ്പാൻ കൊടുത്തില്ലല്ലോ. ഞാൻ ഇനി ജീവിച്ചിരുന്നിട്ടു പ്രയോജനം എന്താണ്?” ഇങ്ങിനെ പ്രലാപിച്ചുകൊണ്ടു ധാനിഷ്ഠാ രാത്രികഴിഞ്ഞതു് അറിഞ്ഞില്ല.

രശീതി വാങ്ങിക്കൊണ്ടു പോയവരായ ശ്രീരാമലക്ഷ്മണന്മാർ, രശീതിയെ ഇപ്പോൾ തന്നെ ഭക്തന്നു കൊടുക്കേണമെന്നു വിചാരിച്ചു്, രാമദാസൻ ഇരിക്കുന്ന തടവുമുറിയിലേക്കുപോയി, രാമദാസന്റെ അടുക്കെച്ചെന്നു നിന്നു; പരമഭക്തന്റെ കാലുകളിൽ പൂട്ടിയ വലിയ ചങ്ങലയും ഇരുപതുവിരലുകളിലും വളർന്നിരിക്കുന്ന നഖങ്ങളും, കാണുന്നവർക്കു ഭയമുണ്ടാവത്തക്കവണ്ണം തലയിൽവളർന്നുകിടക്കുന്ന ജടകളും, അഴുക്കുകൊണ്ടു നിറഞ്ഞതായ ദേഹവും, തന്റെമേൽ മനസ്സിനെ ലയിപ്പിച്ചിരിക്കുന്നതുകൊണ്ടു പരമാനന്ദം പ്രകാശിക്കുന്ന മുഖവും, അടുക്കെ വെച്ചിരിക്കുന്ന വിഷക്കിണ്ണവും കണ്ടു്, ശ്രീരാമസ്വാമിക്കു് തന്നെ കണ്ണിൽ വെള്ളം നിറഞ്ഞുപോയി. ഉടനെ ലക്ഷ്മണനോടു പറഞ്ഞു: “ആ കിണ്ണത്തിൽ ഇരിക്കുന്ന വിഷം മറിച്ചുകളഞ്ഞു് ഈ രശീതിയേയും അവന്റെ അടുക്കെ വെച്ചുവാ”—ഇതുകേട്ടു് ലക്ഷ്മണൻ, ആ വിഷത്തിനെ എടുത്തുകളഞ്ഞു് രശീതിയെ രാമദാസന്റെ മുമ്പിൽവെച്ചു: ശ്രീരാമലക്ഷ്മണന്മാർ രണ്ടാളും ഭദ്രാചലത്തേക്കു പോകയും ചെയ്തു.

ഉടനെ രാമദാസൻ മാനസപൂജയെ സമർപ്പിച്ചു കണ്ണുമിഴിച്ചു നോക്കുമ്പോൾ വിഷക്കിണ്ണം മറിച്ചിരിക്കുന്നതും, ശ്രീരാമസ്വാമി വന്നു് തന്നെ രക്ഷിക്കാത്തതും, വിചാരിച്ചു് വിചാരിച്ചു് മനസ്സുരുകി, ഒന്നും തോന്നാതെ കുറച്ചുനേരം ഇരുന്നു. പിന്നെ ആലോചിച്ചുതുടങ്ങി: “ഈ തടവുമുറിയിൽ ആർക്കും വരുവാൻ തരമില്ലല്ലോ. ആരോ വന്നതുപോലെ തോന്നുന്നു” എന്നു വിചാരിച്ചു് നാലുപുറവും നോക്കിയപ്പോൾ, രശീതി കണ്ടു. അതെടുത്തു നോക്കി

യപ്പോൾ, ധാനിഷാവിന്റെ ഒപ്പും മുദ്രയും വെച്ചു രശീതിയാണെന്നറിഞ്ഞു. "ഇതു് എന്റെ പ്രഭുവായ ശ്രീരാമസ്വാമിയുടെ മായതന്നെ" എന്നു നിശ്ചയിച്ചു. "ഹെ പ്രഭോ! ഭവാന്നു് ഇതു ചെയ്യുവാൻ കഴിയും എന്നു് ഇനിക്കു് മുമ്പെതന്നെ നിശ്ചയമുണ്ടു്. ഭവാൻ എത്രയോ ഭക്തന്മാരെ രക്ഷിച്ചിട്ടുണ്ടെന്നു് അനേക പുരാണങ്ങൾ മുറയിടുന്നു. പക്ഷെ എന്നെ രക്ഷിക്കുവാൻ താമസിച്ചതു എന്റെ പാപം കൊണ്ടോ, മനസ്സിന്നു പരിപാകം വരാഞ്ഞതുകൊണ്ടോ, എന്നു് ഇനിക്കു് നിശ്ചയമില്ല. ബ്രഹ്മരുദ്രാദികളാൽ കൂടി അറിവാൻ കഴിയാത്തതായ ഭവാന്റെ മായയെ ഈ അജ്ഞാനിയായ ഞാൻ എങ്ങിനെ അറിയും?"—എന്നിങ്ങിനെ പലവിധവും സ്തുതിച്ചു് ശ്രീരാമഭക്തികൊണ്ടുതന്നെ മറന്നിരുന്നു.

രാത്രി മുഴുവനും കഴിഞ്ഞപ്പോൾ, ധാനീഷാ കണ്ണിതത്തോടെ എഴുനീററു് മന്ത്രിമാരെ വിളിച്ചുപറഞ്ഞു: "തടവിൽ ഇരിക്കുന്ന രാമദാസന്റെ കാലുകളിലും കൈയ്യുകളിലും പൂട്ടിയ ചങ്ങല അറുത്തു് അവനെ പല്ലക്കിലേററി കൊണ്ടുവരുവിൻ"—എന്നുപറഞ്ഞു് സഭക്കു പുറപ്പെട്ടു. ഉടനെ മന്ത്രിമാർ തടവുമുറിയിൽ പോയി രാമദാസന്റെ ചങ്ങലകളെ അറുത്തു നല്ലവണ്ണം കുളിപ്പിച്ചു് നല്ല വസ്ത്രങ്ങളും ഉടുപ്പിച്ചു് നല്ല പുഷ്പമാല കഴുത്തിൽ ഇട്ടു്, പല്ലക്കിൽ കയററി വാദ്യഘോഷത്തോടുകൂടെ ധാനീഷാവിന്റെ സഭയിലേക്കു കൊണ്ടുപോയി, സഭയിൽ ഒരു സിംഹാസനത്തിൽ ഇരുത്തി. അപ്പോൾ ധാനീഷാ സഭയിലേക്കുവന്നു് രാമദാസനെ കണ്ടു് താണു് സലാം ചെയ്തു. "ഹെ രാമദാസരെ! താങ്കൾ ഏററവും ഉത്തമപുരുഷൻതന്നെ. താങ്കൾക്കുവേണ്ടി ശ്രീരാമലക്ഷ്മണന്മാർ തന്നെവന്നു് ആറുലക്ഷം വരാഹൻ കൊണ്ടുവന്നു തന്നുവല്ലോ. താങ്കൾ ഇത്രമാത്രം പുണ്യപുരുഷനാണെന്നു് ഞാൻ അറിയാതെ എന്തെല്ലാം ഉപദ്രവങ്ങൾ ചെയ്തു.

അതെല്ലാം സഹിക്കുവാൻ താങ്കൾ എത്ര സങ്കടപ്പെട്ടിരിക്കും. ഞാൻ ഇത്രയൊന്നും അറിയാതെ ചെയ്തതാണ്. അതുകൊണ്ട് എന്റെ അപരാധത്തെ ക്ഷമിച്ച് എന്റെമേൽ കൃപയുണ്ടാവണം. വിശേഷിച്ച്, ഞാൻ തുലുക്കജാതിയിൽ ജനിച്ചവനാകയാൽ, ദുർജ്ജനങ്ങളുടെ പ്രവൃത്തിയേ എനിക്ക് നിശ്ചയമുള്ളു. എന്റെ അല്പബുദ്ധികൊണ്ടാണ് ഞാൻ താങ്കളെ അനേക ഉപദ്രവങ്ങൾ ചെയ്തത്. ദയാശീലനും സൽഗ്ഗുണവാനുമായ താങ്കൾ അതെല്ലാം ക്ഷമിച്ച് എന്നെ രക്ഷിക്കണം. താങ്കളുടെ കടം എല്ലാം തീർന്നിരിക്കുന്നു."

രാമദാസൻ, "ഹെ ധാനിഷാ പ്രഭോ! താങ്കൾതന്നെയാണ് ധന്യൻ, ശ്രീരാമലക്ഷ്മണന്മാരെ കണ്ണുകൊണ്ടു കണ്ടുവല്ലോ. ഞാൻ എത്ര പ്രാർത്ഥിച്ചിട്ടും എനിക്ക് ദർശനം തന്നിട്ടില്ല. താങ്കൾ ഭാഗ്യവാനായതുകൊണ്ടാണ് ഭഗവദ്ദർശനം കിട്ടിയതു്." ഞാൻ മഹാപാപിയായതുകൊണ്ടാണ് എനിക്കു ദർശനം കിട്ടാഞ്ഞത്, എന്നുപറഞ്ഞു.

ഇതുകേട്ട് ധാനിഷാ പറഞ്ഞു: "ഹേ രാമദാസരെ! താങ്കളെ ഞാൻ അനേക ഉപദ്രവങ്ങൾ ചെയ്കയാൽ അതു തീർക്കുവാൻ വേണ്ടി ശ്രീരാമൻ വന്നതല്ലാതെ, എനിക്കു ദർശനം തരുവാൻ വന്നതല്ല. അതുകൊണ്ടു താങ്കൾതന്നെ ധന്യൻ, സംശയമില്ല. അതുകൊണ്ട് ശ്രീരാമലക്ഷ്മണന്മാർ കൊണ്ടുവന്നു തന്നിട്ടുള്ള ആറുലക്ഷം വരാഹനും താങ്കൾക്കുതന്നെ ഇരിക്കട്ടെ. എന്റെമേൽ കൃപയോടെ ഇതിനെ സ്വീകരിക്കണം. വിശേഷിച്ച്, ഭദ്രാചലരാമമൂർത്തിക്കു ദാസനായി ഭദ്രാചലംതാലൂക്കിനേയും താങ്കൾതന്നെ രക്ഷിക്കണം. ഇനിയും എത്ര ദ്രവ്യം വേണമെങ്കിൽ അതും കൊണ്ടുപോയി, എന്നും ഭദ്രാചലരാമമൂർത്തിയെ പൂജിച്ചുകൊണ്ടു താങ്കൾ അവിടെത്തന്നെ ഇരുന്നുകൊൾക."

ഇതുകേട്ട് രാമദാസൻ പറഞ്ഞു: "ഹേ ധാനിഷാ പ്രഭോ!

എനിക്ക് എന്തിനാണ് രാജ്യാധിപത്യം? എന്തിനാണ് ദ്രവ്യം? അതെല്ലാം താങ്കൾക്കുതന്നെയാണ് യോഗ്യത. എനിക്ക് ശ്രീരാമസ്വാമിയുടെ കൃപയ്ക്കുമാത്രമെ ആവശ്യമുള്ളു.''

ഇതുകേട്ട് ധാനീഷാ പറഞ്ഞു: ''ഹെ രാമഭക്ത! ആ ഭദ്രാചലം താലൂക്കിനെ സൂര്യചന്ദ്രന്മാരുള്ളവരെക്കും ഞാൻ താങ്കളുടെ ശ്രീരാമസ്വാമിക്കു അർപ്പണമായി കൊടുത്തിരിക്കുന്നു. താങ്കൾ ഇതിനെ വാങ്ങി, ഭദ്രാചലരാമദാസരെന്നു ലോകത്തിലെല്ലാം കീർത്തിവരുത്തി, ശ്രീരാമാർച്ചനയും ചെയ്തു സുഖമായി വളരെക്കാലം ജീവിച്ചിരിക്കുക.''

ഇതുകേട്ട്, രാമദാസൻ, അങ്ങിനെതന്നെ എന്നു സമ്മതിച്ച്, ആ ആറുലക്ഷം വരാഹനുംവാങ്ങി, അനേകം ജനങ്ങളോടുകൂടി ഭദ്രാചലത്തേക്കു പുറപ്പെട്ടു. വഴിയിൽ ദൂരത്തിൽനിന്ന് ഭദ്രാചല ശിഖരത്തെ കണ്ട്, കൂടെയുള്ള ജനങ്ങളെ എല്ലാം വിളിച്ചുപറഞ്ഞു. ''ഹെ സാധുക്കളെ! അതാ ഭദ്രാചലശിഖരം കാണുന്നു. അതിനെ നമസ്കരിക്കുവിൻ. ഇതാണ് കലിയുഗവൈകുണ്ഠം. ഇതിനെ സേവിച്ചാൽ നിങ്ങൾക്ക് ഭവബന്ധം നശിക്കും. ഇനിയെങ്കിലും നിങ്ങൾ വെറുതേ കാലക്ഷേപം ചെയ്യാതെ, ശ്രീരാമമൂർത്തിയുടെ പാദാരവിന്ദങ്ങളെ ധ്യാനിച്ച് പരഗതി സിദ്ധിക്കുവാനുള്ള മാർഗ്ഗം തേടുവിൻ.'' ഇങ്ങിനേപറഞ്ഞ്, രാമദാസൻ ഗൌതമി നദിയിൽ ഇറങ്ങി കുളിച്ച്, നിത്യകർമ്മങ്ങളെല്ലാം കഴിച്ച്, ധാനീഷാകൊടുത്ത സകല ദ്രവ്യങ്ങളേയും കൊണ്ട് ഭദ്രാചലക്ഷേത്രത്തിൽചെന്ന് ശ്രീരാമസ്വാമിയുടെ മുമ്പിൽ സകലവും അർപ്പണം ചെയ്തു, ശ്രീരാമമൂർത്തിക്കും സീത ലക്ഷ്മണന്മാർക്കും വിശേഷ വസ്ത്രാഭരണങ്ങളെ അലങ്കരിച്ച്, അഭിഷേകം നിവേദ്യം മുതലായതെല്ലാംചെയ്തു, പല വാദ്യഘോഷങ്ങളോടുകൂടി ഗീതനൃത്തങ്ങൾചെയ്തു, സാഷ്ടാംഗമായി വണങ്ങി നമസ്കരിച്ച്, ഇങ്ങിനെ പറഞ്ഞു: ''ഹെ പ്രഭോ! ജഗദീശ! ഇന്ന

ല്ലെ എന്റെ ജന്മം സഫലമായതു്? അമ്മയുടെ ഗർഭത്തിൽ ഇരുന്നു് അനവധി കഷ്ടങ്ങൾ അനുഭവിച്ചു് ഭൂമിയിൽ ജനിച്ചു് പലവിധങ്ങളായ ദുഷ്പ്രവൃത്തികളെയും ചെയ്തു് സൽഗുണഹീനനായിരിക്കുന്ന ഞാൻ, ഭദ്രാചലരാമമൂർത്തിയുടെ പാദാരവിന്ദങ്ങൾക്കു് ഇന്നല്ലെ ദാസനായി ഭവിച്ചതു്? വളരെ കാലമായി ദർശനം കിട്ടാതെ പരിതപിച്ചുകൊണ്ടിരുന്ന എനിക്കു് ഇന്നല്ലെ ദർശനം കിട്ടിയതു്?" ഇങ്ങിനെ ശ്രീരാമധ്യാനം ചെയ്തുകൊണ്ടു സന്തോഷസാഗരത്തിൽ മുങ്ങിയവനായിട്ടു്, ഭദ്രാചലത്തിൽ നിന്നു് ഇറങ്ങി തന്റെ ഗൃഹത്തിൽ വന്നു് താലൂക്കുകാര്യങ്ങൾ വളരെ ന്യായമായി നടത്തി, ഭദ്രാചലക്ഷേത്രകാര്യങ്ങളും വളരെ ജാഗ്രതയോടെ നടത്തിവന്നു. രാമദാസൻ മുമ്പു താൻ ചെയ്തിരുന്നതുപോലെ സാധുസേവയും നടത്തിവന്നു. അനവധി ജനങ്ങളെ സദുപദേശം ചെയ്തു് ഭക്തന്മാരാക്കി. ഇങ്ങിനെ ശ്രീരാമസ്വാമിയെ സേവിച്ചുകൊണ്ടുവരുമ്പോൾ, പ്രത്യക്ഷമായി ശ്രീരാമസ്വാമിയെ കണ്ടു സേവിക്കേണമെന്നുള്ള ആഗ്രഹം പിന്നേയും വർദ്ധിച്ചു.

ഒരുദിവസം, ഭദ്രാചലക്ഷേത്രത്തിൽ രാമദാസൻ ചെന്നു് സ്വാമിയെ വന്ദിച്ചു്, ശ്രീരാമമൂർത്തിയുടെ മുമ്പിൽനിന്നു് വളരെ സങ്കടത്തോടെ കരഞ്ഞു് അപേക്ഷിച്ചു: "ഹേ സ്വാമി! ഞാൻ ഇത്രകാലമായും ഭവാന്റെ ദാസ്യത്തെ അവലംബിച്ചിരുന്നിട്ടും, ഭവദ്ദർശനം തന്നു് എന്നെ രക്ഷിക്കുന്നില്ലല്ലൊ". ഇപ്രകാരമുള്ള രാമദാസന്റെ സങ്കടത്തെ കണ്ടു് സഹിക്കാതെ, ശ്രീരാമചന്ദ്രമൂർത്തി അശരീരിയായി രാമദാസനോടു പറഞ്ഞു: "ഹെ രാമദാസ! നീ ദുഃഖിക്കേണ്ട; നിന്റെ ഭക്തികണ്ടു ഞാൻ സന്തുഷ്ടനായി. കുറച്ചുകാലം കൂടി എന്നെ ഭജിച്ചുകൊണ്ടിരിക്കുക. എന്നാൽ ഒരു ദിവസം ഒരു വിമാനം നിന്റെ മുമ്പിൽ വരും; അതിൽ കയറി എന്റെ ദിവ്യലോകത്തേക്കു വന്നുകൊൾക". ഇതു

കേട്ട്, രാമദാസൻ അത്ഭുതപ്പെട്ട്, ഇനിയും എനിക്കു ഭഗവദ്ദർശനത്തിന്ന് കാലമായിട്ടില്ല എന്ന് സമാധാനിച്ച്, ഭഗവൽദ്ധ്യാനത്തോടുകൂടി കാലം കഴിച്ചുകൊണ്ടിരുന്നു.



## എമ്പത്തിനാലാം സർഗ്ഗം.



ഭദ്രാചലരാമദാസചരിതം. (7)

രാമദാസൻ ഇത്രയെല്ലാം അപേക്ഷിച്ചിട്ടും, ഭഗവാൻ പ്രത്യക്ഷമാവാത്തതുകണ്ട്, സീതാദേവി ശ്രീരാമസ്വാമിയോടു ചോദിച്ചു. ''ഹെ ഭഗവൻ! ഭവാന്റെ പരമഭക്തനായ രാമദാസൻ ഇത്ര കാലമായി പ്രാർത്ഥിച്ചിട്ടും ദർശനം കൊടുത്തില്ലല്ലൊ. മ്ലേച്ഛനായിരിക്കുന്ന ധാനിഷാവിന്ന് ദർശനം കൊടുക്കുകയും ചെയ്തു. ഇങ്ങിനെ വിപരീതമായി ചെയ്യുവാനുള്ള കാരണം എന്താണ്; അതു എന്നോടു പറഞ്ഞുതരണം''.

ഇതുകേട്ട് ശ്രീരാമസ്വാമി, ''ഹേ പ്രിയെ! ഇതു രണ്ടും ഞാൻ പറയാം; കേൾക്കുക. ഗംഗാനദിയുടെ വടക്കുഭാഗത്തു ഒരു ചെറിയ ഗ്രാമമുണ്ട്. അതിൽ ചില ബ്രാഹ്മണർ കൂടി വേദാദ്ധ്യയനം ചെയ്തുകൊണ്ടിരിക്കുമ്പോൾ, അതിൽ ഒരു ബ്രാഹ്മണൻ മററുള്ളവരോടു ഇങ്ങിനെ പറഞ്ഞു: 'ഹേ ബ്രാഹ്മണശ്രേഷ്ഠന്മാരെ! ബ്രാഹ്മണവംശത്തിൽ ജനിച്ചവർ ആരെങ്കിലും ഈ ഗംഗാതീരത്തിൽ ഉള്ള ശ്രീപരമേശ്വരനെ ആയിരംകുടം ഗംഗാജലംകൊണ്ടു തൊണ്ണൂറുദിവസം അഭിഷേകം ചെയ്താൽ ദേവേന്ദ്രപദവി ലഭിക്കും,സംശയമില്ല'. ഇതുകേട്ട് അതിൽ ഒരു ബ്രാഹ്മണൻ, തനിക്ക് ദേവേന്ദ്രപദവി എളുപ്പത്തിൽ സമ്പാദിക്കണമെന്നു

നിശ്ചയിച്ച് ദിവസവും ആയിരംകുടം ഗംഗാജലം എടുത്തു ശിവന്ന് അഭിഷേകം ചെയ്യുവാൻ തുടങ്ങി. ഇങ്ങിനെ എമ്പത്തൊമ്പതുദിവസവും അഭിഷേകം ചെയ്തു. തൊണ്ണൂറാം ദിവസം അഭിഷേകം ചെയ്യുവാൻ തുടങ്ങുമ്പോൾ, ബ്രാഹ്മണൻ വേഗം ഇങ്ങിനെ ആലോചിക്കുവാൻ തുടങ്ങി. 'ഇന്നേക്ക് തൊണ്ണൂറുദിവസമായല്ലൊ ഞാൻ അഭിഷേകം കഴിക്കുന്നു. ഇതിന്റെ ഫലം ഒന്നും കാണുന്നില്ലല്ലൊ. ബ്രാഹ്മണൻ പറഞ്ഞതു കളവായിരിക്കുമൊ? അതൊ ഇവിടെ ശിവൻ ഇല്ലെന്നുണ്ടൊ?' ഇങ്ങിനെ ആലോചിച്ചപ്പോഴെക്ക് ബ്രാഹ്മണന്ന് സങ്കടവും ദ്വേഷ്യവും വന്നു. ഒരു കുടംവെള്ളം ബാക്കിയുണ്ടായിരുന്നതിനെ ക്രോധത്തോടുകൂടി ആ ശിവലിംഗത്തിന്റെ ശിരസ്സിൽ എറിഞ്ഞുടച്ചു. അപ്പോൾ ശ്രീപരമേശ്വരൻ, ഉഗ്രവേഷത്തോടെ, ആ മന്ദബുദ്ധിയായിരിക്കുന്ന ബ്രാഹ്മണന്റെ മുമ്പിൽ പ്രത്യക്ഷമായി. അതുകണ്ട് ബ്രാഹ്മണൻ വളരെ ഭയപ്പെട്ട്, എന്തുചെയ്യേണമെന്നറിയാതെ ഭ്രമിച്ചുനിന്നു. പിന്നെ വേഗം ശ്രീപരമേശ്വരന്റെ കാക്കൽവീണു നമസ്കരിച്ചുകൊണ്ട്, 'ഹേ പരമശിവനെ! എന്റെ അറിവില്ലായ്മയാൽ ചെയ്ത അപരാധത്തെ ക്ഷമിച്ച് എന്നെ രക്ഷിക്കണം' എന്നു പിന്നെയും പിന്നെയും അപേക്ഷിച്ചു. അപ്പോൾ അതിദയാലുവായിരിക്കുന്ന ശ്രീപരമേശ്വരൻ, ബ്രാഹ്മണന്റെമേൽ ഉള്ള കോപത്തെ കളഞ്ഞ് ഇങ്ങിനെ പറഞ്ഞു: 'ഹേ ബ്രാഹ്മണാ! തൊണ്ണൂറുദിവസവും ആയിരം കുടം ഗംഗാജലംകൊണ്ടു എന്നെ അഭിഷേകം ചെയ്തതിന്റെ ശേഷം ദേവേന്ദ്രപദവി ലഭിക്കുമെന്നൊ പറഞ്ഞതു്? അതൊ, ഒരു കുടം ജലം അഭിഷേകം ചെയ്യുവാൻ ബാക്കിയിരിക്കുമ്പോൾതന്നെ ദേവേന്ദ്രപദവി കിട്ടുമെന്നൊ പറഞ്ഞതു്?' എന്നു ചോദിച്ചപ്പോൾ ബ്രാഹ്മണൻ പറഞ്ഞു. 'കുടം ഒന്നും ബാക്കിയില്ലാതെ മുഴുവനും പൂൎണ്ണമായി ചെയ്താൽ ദേവേന്ദ്രപദവി കിട്ടുമെന്നാണു്'

എന്നോടു ആ ബ്രാഹ്മണൻ പറഞ്ഞതു്. മൂഢനായ ഞാൻ അല്പബുദ്ധിയായതുകൊണ്ടു് ആലോചിക്കാതെ ഇങ്ങിനെ ചെയ്തുപോയതാണ്. അതിനെ ഭവാൻ ക്ഷമിച്ചു് എന്നെ രക്ഷിക്കണം'. ഇതുകേട്ടു് പരമശിവൻ കൃപയോടുകൂടി പറഞ്ഞു: 'ഹേ ബ്രാഹ്മണാ! നീ ഒട്ടും ആലോചനയില്ലാതെ ക്രോധത്തോടുകൂടി ഇങ്ങിനെ പ്രവർത്തിച്ചതുകൊണ്ടു്, തമോഗുണത്തോടുകൂടിയ മ്ലേച്ഛവംശത്തിൽ പോയി ജനിച്ചു് ഒരു രാജാവായി ഭൂമിയെ പരിപാലിക്കുക. അങ്ങിനെ കുറെക്കാലം കഴിയുമ്പോൾ നിനക്കു ശ്രീരാമദർശനം ലഭിക്കും. അതിന്റെ ശേഷം ശ്രീരാമന്റെ കൃപാകടാക്ഷത്താൽ നിനക്കു് ദേവേന്ദ്രപദവി ലഭിക്കുകയും ചെയ്യും.' എന്നുപറഞ്ഞു പരമശിവൻ മറയുകയും ചെയ്തു. ആ ബ്രാഹ്മണൻ അതുപ്രകാരം മ്ലേച്ഛവംശത്തിൽ ജനിച്ചു് ഹൈദരാബാദ് നഗരത്തിന്നു രാജാവായി വളരെ കീർത്തിസമ്പാദിച്ചു് സകല ജനങ്ങളും കൊണ്ടാടത്തക്കവണ്ണം നീതിന്യായത്തോടും ധാനീഷാ എന്ന നാമത്തോടും കൂടി രാജ്യഭാരം ചെയ്തുകൊണ്ടിരിക്കുന്നു. അവന്നു് പരമശിവൻ കൊടുത്ത വരത്തിന്നുവേണ്ടി ഞാൻ ദർശനം കൊടുത്തതാണ്. ഇനി രാമദാസന്നു് ദർശനം കൊടുക്കാത്തതിന്റെ കാരണവും പറയാം. ഈ രാമദാസൻ മുൻജന്മത്തിൽ ഒരു ബ്രാഹ്മണനായിരുന്നു. അവൻ ബ്രാഹ്മണാചാരത്തോടുകൂടി ദുർജ്ജനസംസർഗ്ഗത്തെ ഉപേക്ഷിച്ചും സജ്ജനസംസർഗ്ഗത്തെ അപേക്ഷിച്ചും ശാസ്ത്രവിധിപ്രകാരമുള്ള ധർമ്മങ്ങളെ അനുഷ്ഠിച്ചും ഈ ശരീരം നീർപോളയോടു തുല്യമാണെന്നു് അതിന്റെ അനിത്യതയെ എപ്പോഴും ഓർമ്മവെച്ചുകൊണ്ടും മഹാ ജ്ഞാനിയായി ഇരുന്നു. അങ്ങിനെ ഇരിക്കുമ്പോൾ, ഇവൻ യഥേഷ്ടമായി സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഒരു കിളിയെ പിടിച്ചു് ഒരു കൂട്ടിൽ ഇട്ടു് വിനോദത്തിന്നുവേണ്ടി ആ കിളിക്കു് പാലും പഴങ്ങളും മററും കൊടുത്തു 'രാമരാമാ' എന്നു് അതിനെക്കൊണ്ടു പറയിച്ചു് അതുകേട്ടു വളരെ

സന്തോഷത്തോടുകൂടെ ദിവസം കഴിക്കും. അതുകൊണ്ടു, ഈ ജന്മത്തിൽ എന്റെ ഭക്തനായി. ആ കിളിയെ നിർബ്ബന്ധമായി പിടിച്ച് കൂട്ടിൽ ഇട്ടതിനാൽ, ഇവൻ നിർബ്ബന്ധമായ തടവിൽ ഇരിക്കേണ്ടിവന്നതാണ്. ഇപ്പോൾ ആ കർമ്മദോഷം ഇവന്നു തീർന്നു. ഇനി ഇവൻ എന്റെ പരമഭക്തനായി ദിവ്യമായിരിക്കുന്ന വൈകുണ്ഠപദത്തെ നിശ്ചയമായും ലഭിക്കും. ഇവന്റെ ഇങ്ങിനെയുള്ള കർമ്മദോഷം കൊണ്ടാണ് അവന്ന് ദർശനം കൊടുക്കാത്തത്. ധാനിഷാവിന്ന് അവന്റെ പൂർവ്വജന്മസുകൃതത്താലാണ് ദർശനം കൊടുത്തതു്."—ഇതുകേട്ട് സീതാദേവി സമാധാനപ്പെട്ടിരുന്നു.

കുറെ കാലം കഴിഞ്ഞപ്പോൾ രാമദാസന്ന് കാലിൽ ഒരു വ്യാധിയുണ്ടായി. അതുനിമിത്തം ഭദ്രാചലക്ഷേത്രത്തിൽ പോയി ശ്രീരാമമൂർത്തിയെ ദർശനം ചെയ്വാൻ സാധിക്കാതായപ്പോൾ, രാമദാസന്ന് മനസ്സിൽ വളരെ സങ്കടമുണ്ടായി. ആ സമയത്തു് ഇടവിടാതെ ശ്രീരാമസ്വാമിയെ സ്മരിച്ചുകൊണ്ടിരുന്നു. അപ്പോൾ രാമദാസന്റെ ബന്ധുക്കൾ എല്ലാം വന്ന് രാമദാസനോടു പറഞ്ഞു: "കാലിന്മേലുള്ള വ്യാധിക്ക് ഔഷധം വല്ലതും ചെയ്യേണ്ടതാണ്; അല്ലെങ്കിൽ വളരെ സങ്കടം അനുഭവിക്കേണ്ടി വരും." ഇതുകേട്ട് രാമദാസൻ അവരോട്,

"ഇദം ശരീരം പരിണാമപേശലം
പതത്യവശ്യം ശ്ലഥസന്ധിജർജ്ജരം
കിമൗഷധം ക്ലിശ്യതി മൂഢദുർമ്മതേ!
നിരാമയം രാമകഥാമൃതം പിബ!", എന്നും

വ്യാമോഹപ്രശമൗഷധം മുനിമനോവൃത്തിപ്രവൃത്ത്യൗഷധം
ദൈത്യോന്മൂലകരൗഷധം ഭവഭയപ്രധ്വംസനൈകൗഷധം।
ഭക്താനന്ദകരൗഷധം ത്രിഭുവനീസഞ്ജീവനൈകൗഷധം
ശ്രേയഃപ്രാപ്തികരൗഷധം പിബ മനഃ ശ്രീരാമനാമൗഷധം।

എന്നുമല്ല ഭക്തന്മാർ പറയുന്നതു്? അതുകൊണ്ടു് എനിക്കു് യാതൊരൌഷധവും വേണ്ടാ"—എന്നു് പറഞ്ഞു്, ശ്രീരാമനാമം ജപിച്ചുകൊണ്ടും ശ്രീരാമസ്വാമിയെത്തന്നെസ്മരിച്ചുകൊണ്ടുമിരുന്നു. രാമദാസനു് ദിവസാന്തരം വ്യാധി വർദ്ധിച്ചുകൊണ്ടുവന്നു. അവസാനം, ഒരുദിവസം, ഈ ശരീരത്തെ ഇനി ഉപേക്ഷിക്കുന്നതാണു് നല്ലതെന്നു രാമദാസനു് തോന്നി. വളരെ വൈരാഗ്യചിന്തയോടെ ഇരുന്നു് ആലോചിച്ചു: "ഈ മനുഷ്യജന്മം ജനിച്ചു് എത്രകാലം ജീവിച്ചിരുന്നാലും എന്തു പ്രയോജനമാണു്? ഞാൻ ജനിച്ചതിൽപിന്നെ എന്തെല്ലാം ആപത്തുകൾ അനുഭവിച്ചു. ഈ ദേഹത്തെ ചുമന്നുകൊണ്ടു എന്തെല്ലാം കഷ്ടങ്ങൾ അനുഭവിച്ചു. ശ്രീരാമദർശനം ഒരുപ്രാവശ്യമെങ്കിലും സിദ്ധിച്ചതുമില്ല. ഇനി അതിനുവേണ്ടി യത്നിക്കുവാൻ ദേഹത്തിനു ശക്തിയുമില്ല. ശക്തിയുള്ളപ്പോൾ രാമദർശനത്തെ സാധിക്കാതെ വെറുതെ കാലം കഴിച്ചു. ഇപ്പോൾ ശ്രീരാമസ്വാമിയുടെ ദേസനായി. ഇനിയെങ്കിലും ശ്രീരാമസ്വാമി അനുഗ്രഹിച്ചു് ഈ ജനനമരണമാകുന്ന സമുദ്രത്തിൽനിന്നു് എന്നെ കയററി സ്വാമിയുടെ പാദാരവിന്ദങ്ങളിൽ വെച്ചു രക്ഷിക്കുമോ? അതോ, ഈ സമുദ്രത്തിൽ ഉള്ള ജലജന്തുക്കൾക്കു് ഭക്ഷിപ്പാൻ കൊടുക്കുമോ? ഹേ ശ്രീരാമചന്ദ്ര! ഇനി എന്നെ സങ്കടപ്പെടുത്തരുതെ"— എന്നിങ്ങിനെ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ, ഒരു വിമാനം അവിടെ വന്നതുകണ്ടു. അപ്പോൾ രാമദാസൻ ആനന്ദപരവശനായി, വേഗം എഴുന്നീററു് ആ വിമാനത്തെ വന്ദിച്ചു്, 'ഇനി എൻെറ പ്രഭുവിൻെറ പാദാരവിന്ദങ്ങളെ അർച്ചിക്കുവാൻപോകുന്നു' എന്നു് പറഞ്ഞു് അകത്തു എന്തോ പണി എടുത്തിരുന്ന തൻെറ ഭാര്യയെ ഉറക്കെ വിളിച്ചു. അപ്പോൾ അവൾ, "ഇനി കുറച്ചു് പണിയുണ്ടു്; അതു കഴിച്ചു വേഗം വരാം" എന്നു പറഞ്ഞു. അതുകേട്ടു്, രാമദാസൻ, "നിനക്കു് അത്രയെ ഭാഗ്യ

മുള്ള" എന്നുപറഞ്ഞ്, വേഗം വിമാനത്തിൽ കയറി. വിമാനം മേൽപ്പോട്ടുയരുന്നതു കണ്ട്, വളരെ ജനങ്ങളും അവിടെ വന്ന് വിമാനത്തിൽ പോകുന്ന രാമദാസനെ നമസ്കരിച്ച്, 'നല്ലത്, നല്ലത്' എന്നുപറഞ്ഞുകൊണ്ട്, രാമദാസനെ പ്രശംസിച്ചു. ഈ ഘോഷമെല്ലാം കേട്ട് രാമദാസന്റെ ഭാര്യ പുറത്തുവന്നു. അപ്പോൾ ജനങ്ങളെല്ലാം മേൽപ്പോട്ടു നോക്കി തൊഴുതുകൊണ്ടു നില്ക്കുന്നതു കണ്ടിട്ട് അവളും മേൽപ്പോട്ടു നോക്കി. അപ്പോൾ രാമദാസൻ വിമാനത്തിൽ കയറി പോകുന്നതു കണ്ടു; ഉടനെ അവൾ ഭൂമിയിൽ വീണു കരയുവാൻ തുടങ്ങി. "ഹാ! ഞാൻ വളരെക്കാലമായി ഈ മഹാത്മാവിനെ സേവിച്ചിരുന്നിട്ടും, എന്റെ നിർഭാഗ്യദശ എന്നെ വിട്ടില്ലല്ലോ. ഇനി ഞാൻ അരനിമിഷമെങ്കിലും ഭൂമിയിൽ ഇരിക്കുന്നില്ല",—എന്നുപറഞ്ഞു ഭദ്രാചലക്ഷേത്രത്തിൽ ശ്രീരാമസ്വാമിയുടെ മുമ്പിൽ ചെന്ന് സാഷ്ടാംഗമായി വീണുകിടന്നു. അവളുടെ ദൃഢവ്രതത്തെ അറിഞ്ഞിട്ട് ശ്രീരാമസ്വാമി അശരീരിയായി അവളോടു പറഞ്ഞു: "നിനക്ക് വേഗത്തിൽ വൈകുണ്ഠപദം തരാം. ഈ ക്ഷേത്രത്തിൽ വേണ്ടുന്ന ധർമ്മകാര്യങ്ങളെയെല്ലാം നടത്തുവാൻ നിന്റെ പുത്രൻ പ്രാപ്തനാവുന്നതുവരെ നീ ഈ ക്ഷേത്രത്തിൽ എന്നെ സേവിച്ചുകൊണ്ടിരിക്കുക."

ഇതുകേട്ട് അവൾ അങ്ങിനെതന്നെ ചെയ്തു. അന്ത്യത്തിൽ ശ്രീവൈകുണ്ഠപദത്തെ പ്രാപിക്കുകയും ചെയ്തു. ഇങ്ങിനെ രാമദാസന്റെ ചരിത്രം ചുരുക്കമായി പറഞ്ഞു. ഇതു കേൾക്കുന്നോർക്ക് ശ്രീരാമങ്കൽ ദൃഢഭക്തി ഉണ്ടാവുന്നതാണ്.

(രണ്ടാം ഭാഗം കഴിഞ്ഞു.)



